# ചിന്താമണി

Annual Journal of Dr Suvarna Nalapat Trust

For Education & Research



# ബുദ്ധന്റെ മൌനം (Silence of Budha )

ഡോ. സുവർണ്ണ നാലപ്പാട്ട്.(Dr Suvarna Nalapat)

(Philosophy )

Dr Suvarna Nalapat Trust for Education and Research.

വേദന.വേദനാശമനം. ഹൃദയമുള്ള ആരും അതിനെക്കുറിച്ച് ചിന്തിക്കും, ബുദ്ധനെപ്പോലെ. പ്രത്യേകിച്ചും ജീവിക്കുന്നത്, വേദനകളുടെ സാമ്രാജ്യമായ ആസ്പത്രിയിലാണെങ്കിൽ. ബുദ്ധന്റെ ആദ്യപ്രഭാഷണത്തിൽ അദ്ദേഹം നാലുകാര്യങ്ങളെ നിർവ്വചിച്ച് പറഞ്ഞു.

1. വേദന അഥവാ ദുഃഖം
2. ദുഃഖത്തിന്റെ കാരണം ,അഥവാ ഉത്ഭവം
3. വേദനാശമനം
4. വേദനാശമനത്തിനുള്ള മാർഗ്ഗം

ജീവിതത്തോടും ബന്ധങ്ങളോടും ഭൌതികതൃഷ്ണകളോടുമുള്ള ആർത്തിയും മമതയും ദുഃഖമുണ്ടാക്കും,വേദനയുണ്ടാക്കും. മമതയെ എങ്ങനെ ഒഴിവാക്കും. മനുഷ്യൻ നാമരൂപാത്മകനാണ്. നാമത്തിൽ ചിത്തവും ചിത്സികവും ഉണ്ട്. (Consciousness and psychic factors). രൂപത്തില് 28 തരം ദ്രവ്യഗുണമുണ്ട്. ചിത്തത്തിന് ബോധമു ണ്ട്.ദ്രവ്യത്തിന് അതില്ല. മനസ്സാണ് പുറത്തും അകത്തുമുള്ള വസ്തുക്കളോട് മമത പുലർത്തുന്നത്. മമതകൊണ്ടാണ് സദാ ചാരവും ദുരാചാരവും ഉണ്ടാവുന്നത്. മമത കൂടുന്തോറും ആവര ണങ്ങളും കൂടും,മനശ്ശാന്തി പോകും.ശുദ്ധരൂപത്തിൽ മനസ്സ് സാത്വികമാണ്. ആ സ്വഭാവം ആവരണം കൂടുമ്പോൾ നഷ്ടമാവും.

ആവരണങ്ങളുടെ സ്വഭാവം അറിഞ്ഞാലെ അവയെ ഇല്ലാതാക്കാനാവൂ.

1.നീവരണങ്ങൾ:- 5 എണ്ണം. കാമചന്ദ. ബ്യാപദ. തീനമിദ്ധ. ഉദ്ദച്ചകുകുച്ച .വിചികിച്ച.

ഇന്ദ്രിയാനന്ദത്തിനുള്ള ആഗ്രഹം (desire)കാമചന്ദ.
മറ്റുള്ളവരെ ഉപദ്രവിക്കാനുള്ള മോഹം ബ്യാപാദ. (വ്യാപാരം)

ദീനത അഥവാ ആലസ്യവും മടിയും തീനമിത്ത.ശ്രദ്ധിക്കാനോ ധ്യാനിക്കാനോ ഗ്രഹിക്കാനോ കഴിവില്ലാതാവും. ഉദ്ദേശിച്ചകാര്യത്തിൽ ശ്രദ്ധിക്കാനാവാത്ത മനസ്സ് നിരവധി കാര്യങ്ങളിൽ ഓടിനടക്കും.ഈ അശ്രദ്ധ ഉദ്ദച്ചകുകുച്ച. കുകുച്ച എന്തുചെയ്യണമെന്ന് അറിയാത്ത സംശയചിത്തമാണ്.(സംശയാത്മാ വിനശ്യതി-ഗീത). മാർഗ്ഗത്തിലും ലക്ഷ്യത്തിലും അതിനുള്ള ധർമ്മത്തിലും എല്ലാം സംശയം വരുന്ന അവസ്ഥ വിചികിച്ച. ഇത് മനസ്സിനെ ആകെ കുഴച്ച് മറിക്കും.

വിഘ്നങ്ങളെ നീക്കാൻ 5 ജ്ഞാനാംഗം. വിതക്കം(വിതർക്കം), വിചാരം, പീതി(പ്രീതി) സുഖം, ഏകാഗ്ഗത(ഏകാഗ്രത).വിതർക്കം മനസ്സിനെ ഒരു പ്രത്യേകവസ്തുവിലേക്ക് കൊണ്ടുപോകുന്നു. വിചാരം അതിലുറപ്പിക്കുന്നു.5 വിധം പ്രീതി അഥവാ സന്തോഷം. ആ വസ്തുവിൽ പ്രത്യേകതാല്പര്യം ജനിപ്പിക്കുന്നു. ഇത് ആനന്ദം തരുന്നു (സുഖം) അങ്ങനെ ഏകാഗ്രത ആ വിഷയത്തിൽ കൈവരുന്നു.
കാമഛന്ദത്തെ ഏകാഗ്രതയും, ബ്യാപാദത്തെ പ്രീതിയും തീനമിത്തത്തെ വിതർക്കവും ഉത്തച്ചകുകുച്ചത്തെ സുഖവും വിചികിച്ചയെ വിചാരവും നീക്കിക്കളയുന്നു.ജ്ഞാനാംഗങ്ങൾ പ്രവർത്തിക്കുമ്പോൾ നീവരണങ്ങളില്ലാതാവുന്നു ,വിഘ്നം നീങ്ങുന്നു .

പക്ഷി പറക്കുന്നതിനുമുമ്പ് ആദ്യം ചിറകടിക്കുന്നു.ലക്ഷ്യം പരിശോധിക്കുന്നു പിന്നെ പറക്കുന്നു. ചിറകടിക്കലും ലക്ഷ്യപരിശോധനയും വിതർക്കം. ആകാശഗമനം (പറക്കൽ) വിചാരം. തേനീച്ച പൂവിനുചുറ്റും തേനും പരാഗവും തേടി മൂളിപ്പറക്കുന്നു. പിന്നെ പൂവിലിരിക്കുന്നു. തേടിപ്പറക്കുലും മൂളിപ്പാട്ടും വിതർക്കം. പൂവിലിരിക്കുന്നത് വിചാരം. ഒരു ലോഹദണ്ഡു കൊണ്ട് മണിമുട്ടൽ വിതർക്കം. മണിമുഴക്കം വിചാരം. പ്രീതി 5 വിധം.

1. ഗുളികാപ്രായത്തിലുള്ള കൊച്ചുകൊച്ചുസന്തോഷങ്ങൾ
2. മിന്നൽപോലെ പെട്ടെന്നുമിന്നി മറയുന്ന ക്ഷണികസന്തോഷം.
3. തിരകരയിൽവന്നടിച്ച് കീഴടക്കുന്നപോലെയുള്ള സന്തോഷം
4. പഞ്ഞിപോലെ ആകാശത്തിൽ കാറ്റത്ത് പറക്കുന്നപോലെയുള്ള സന്തോഷം
5. കുളവും നദിയും തടാകവും കവിഞ്ഞൊഴുകുന്നപോലെ ശരീരമാകേ നിറഞ്ഞുകവിഞ്ഞ്,പൂരിപ്പിച്ച് ഒഴുകുന്ന പ്രതീതി.

ഇത്തരം പ്രീതി ഒരുനിമിഷത്തേക്കായാലും കൂടി ആ വസ്തുവിൽ താല്പര്യം ജനിപ്പിക്കുന്നു.
സുഖം. ആന്തരമായ ആനന്ദമാണ് ഇത്. പ്രീതിയിൽ നേരത്തേ ഉണ്ടായ ഒരു ബാഹ്യാനുഭവത്തെ പ്രതീക്ഷിച്ച് ആനന്ദമുണ്ടാവുന്നു. മരുഭൂമിയിൽ സഞ്ചരിക്കുന്ന ഒരാൾ എതിരെ വരുന്ന സഞ്ചാരിയുടെ കയ്യിൽ നനഞ്ഞ താമരപ്പൂ കണ്ടാൽ അടുത്തു ജലാശയമുണ്ടെന്ന പ്രതീക്ഷയാൽ സുഖിക്കുന്നപോലെയാണ് പ്രീതി. യഥാർത്ഥത്തിൽ ജലം കിട്ടി കുടിച്ച് ദാഹം മാറി, കുളത്തിൽ കുളിച്ചപോലെയാണ് സുഖം. പ്രീതി(സങ്കല്പം) ഉള്ളപ്പോൾ സാങ്കല്പികസുഖം കൂടെയുണ്ട്. യഥാർത്ഥസുഖം ഉള്ളപ്പോൾ സങ്കല്പസുഖത്തിന്റെ ആവശ്യകത ഇല്ലാതാവുന്നു.

ഏകാഗ്രത

ഒരാൾ ധ്യാനത്തിനായി ഒരുവസ്തു തെരഞ്ഞെടുക്കുന്നു. ഈ വസ്തുക്കളെ കമ്മത്താനമെന്ന് വിളിക്കുന്നു.ഇവ 40 എണ്ണമാണ്. 10കശിനങ്ങൾ(കളിമൺകട്ടമുതലായവ), 10 അശുഭങ്ങൾ,10 അനുസ്സതികൾ(പ്രതിബിംബം),4 ആരൂപങ്ങൾ(അരൂപവസ്തു),4 അപ്പമന്ന (അതിർത്തിയില്ലാത്ത അപ്രമേയ),ഒരു സത്ത(ആഹാരശുദ്ധി),ഒരു വവത്ഥാന(4 ആധാരഗുണങ്ങളുടെ നിർണ്ണയം)ാവുന്നത്.ഇവയാണ് 40 ധ്യാനവസ്തുക്കൾ അഥവാ വിഷയങ്ങൾ.ഇതിലേതെങ്കിലുമൊന്ന് സ്വയം തെരഞ്ഞെടുക്കാം. അല്ലെങ്കിൽ കല്യാണമിത്രന്റെ(ഗുരു)സഹായത്തോടെ തെരഞ്ഞെടുക്കാം. വ്യക്തിയുടെ സ്വഭാവത്തിനും ഗുണത്തിനുമനുസരിച്ചാണ് കല്യാണമിത്രനായ ഗുരു ധ്യാനവിഷയം തെരഞ്ഞെടുത്ത് കൊടുക്കുക.

വിതർക്കം വസ്തുവിലേക്ക് നയിക്കുന്നു.വിചാരം അതിൽ മനസ്സുറപ്പിക്കുന്നു. പ്രീതി അതിൽ താല്പര്യം നിലനിർത്തുന്നു.സുഖം അനുഭൂതിയുടെ ശാന്തി തരുന്നു.ഏകാഗ്രത ശ്രദ്ധയാണ്. ഈ അഞ്ചുപടികൾ കടന്നുപോകുമ്പോളാണ് ഓരോന്നോരോന്നായി കളങ്കത്തിന്റെ ആവരണം കൊഴിഞ്ഞുവീണ് ശുദ്ധനിരാവരണസ്വരൂപം കാണാനാവുക.

1. വിതർക്കവിചാരപ്രീതിസുഖഏകാഗ്രതാസഹിതം പ്രഥമം ജ്ഞാനം
2. വിചാരപ്രീതിസുഖഏകാഗ്രതാസഹിതം ദ്വിതീയം ജ്ഞാനം
3. പ്രീതിസുഖഏകാഗ്രതാസഹിതം തൃതീയം ജ്ഞാനം
4. സുഖഏകാഗ്രതാസഹിതം ചതുർത്ഥം ജ്ഞാനം
5. ഉപേക്ഷാഏകാഗ്രതാസഹിതം പഞ്ചമം ജ്ഞാനം

അഞ്ചാമത്തെ പടിയിൽ സുഖത്തിനുപകരം ഉപേക്ഷ അഥവാ വൈരാഗ്യം വരുന്നു. ഇതിനെ ബുദ്ധൻ വിവരിക്കുന്നു.ഈ പരിശുദ്ധമനസ്സോടെയാണ് പന്ന(പ്രജ്ഞ)യിലേക്ക് പ്രവേശിക്കുന്നത്. നാമരൂപാത്മകശരീരത്തിലുള്ള സർവ്വമമതയും പോയി നിർവ്വാണത്തിലെത്തുന്നത് അപ്രകാരമാണ്.അവിടെ ഒരുദുഃഖവും വേദനയും ബാധിക്കുന്നില്ല

ബുദ്ധൻ പറഞ്ഞു: സബ്ബമലവിരഹിതം അച്ചന്തപരിസുത്തം നിബ്ബാണം.( സർവ്വമലവിരഹിതം അത്യന്തപരിശുദ്ധം നിർവ്വാണം). അവിടെ എത്തിയാൽ പിന്നെ ഒരുകളങ്കവും ദുഃഖവും വേദനയും മനസ്സിനെ സ്പർശിക്കില്ല.
അയോഗനഹതസ്സേവ,ജലതോ ജാതവേദസോ അനുപുബ്ബൂപസന്തസ്സാ യഥാ നനായതേ ഗതി. വേദത്തിലെ ജാതവേദസ്സെന്ന അഗ്നിപോലെ നിർമ്മലമായി ,പിന്നീടൊരിക്കലും കാമകർമ്മങ്ങളുടെ ബന്ധനം ഉത്ഥാനം ചെയ്യാത്ത മനസ്സോടെ യോഗി അനന്തസുഖപ്രാപ്തി നേടുന്നു.
വച്ചഗോത്തൻ(വത്സഗോത്ര)ചോദിച്ചു: ഗൌതമന് തന്റേതായ സിദ്ധാന്തങ്ങളൊന്നും ഇല്ലേ.
ബുദ്ധ:-വച്ചാ, തഥാഗതൻ സിദ്ധാന്തങ്ങളിൽനിന്ന് മുക്തനാണ്.(മജ്ജിമനികായം)
പ്രപഞ്ചത്തിന്റെ ശാശ്വതസ്വഭാവം, മറ്റ് അവ്യക്തപ്രശ്നങ്ങളെന്നിവയെക്കുറിച്ച് അങ്ങ് എന്തേ പ്രതിപാദിക്കുന്നില്ല.
ബുദ്ധ: അവയിൽ ധർമ്മത്തെക്കുറിച്ച പ്രശ്നങ്ങളില്ല. സദാചാരസംബന്ധമായ ചോദ്യങ്ങളുമില്ല. മമതയിൽനിന്ന് മുക്തി നേടാനോ കാമത്തിൽനിന്ന് ശുദ്ധി നേടാനോ ശാന്തി നേടാനോ ജ്ഞാനവും വിവേകവും നേടാനോ നിർവ്വാണം അനുഭവിക്കാനോ അത്തരം ചോദ്യങ്ങളാൽ സാദ്ധ്യമല്ല. അതിനാൽ ഞാനവയെക്കുറിച്ച് അഭിപ്രായം പറയുന്നില്ല, മറുപടിയും പറയാറില്ല.( പോത്തപദസുത്ത)
വച്ച:എനിക്ക് വിസ്മയം തോന്നുന്നു.എനിക്കിത് മനസ്സിലാവുന്നില്ല.
ബുദ്ധ:വിസ്മയവും മനസ്സിലാകാതിരിക്കലും സ്വാഭാവികമാണ്. ധർമ്മത്തെ കാണാനോ അറിയാനോ വിഷമമാണ്. കെടുത്തിയ അഗ്നി കിഴക്കോട്ടോ പടിഞ്ഞാട്ടോ പോയത് എന്നതിന് ഉത്തരം പറയാമോ.
വച്ച: അത് സാദ്ധ്യമല്ല.
ബുദ്ധ: വച്ചാ,അതുപോലെ, തഥാഗതനെ അറിയാവുന്ന സർവ്വവസ്തുക്കളും അവനാൽതന്നെ നശിപ്പിക്കപ്പെട്ടു. മൂലത്തിൽതന്നെ ഛേദിക്കപ്പെട്ടു. തഥാഗതൻ സർവ്വനിർവ്വചനത്തിൽനിന്നും സ്വതന്ത്രനാണ്. ഗംഭീരവും ആഴമേറിയതും അളക്കാനാവാത്തതുമായ സാഗരംപോലെ( മജ്ജിമനികായം).

പ്രപഞ്ചത്തിന് ഒരാദിയും അന്തവുമുണ്ടാവാം,അല്ലെങ്കിൽ അനാദിമദ്ധ്യാന്തമാവാം. ഇതിലേതെങ്കിലും ഒന്നേ ശരിയാവൂ. ഭാരതീയഋഷിമാരുടെ കോസ്മോളജിയിൽ ഇതൊരു പ്രധാനവിഷയമാണ്. കല്പയുഗങ്ങളെല്ലാം ഈ അന്വേഷണഫലമായി വന്നവയാണ്. പ്രകാശവർഷങ്ങളുടെ കണക്കിലാണ് കല്പഗണിതം.ഇതിനെക്കുറിച്ച് മനുഷ്യ ബുദ്ധി സംവദിക്കാതിരിക്കില്ല,പ്രശ്നമുന്നയിക്കാതിരിക്കില്ല .അറിവുള്ള ഒരാൾ അത് അറിവില്ലാത്ത ഒരാളിൽനിന്ന് മറച്ചുവെക്കാമോ. ഉൾക്കൊള്ളാവുന്നതിലധികം ശിഷ്യന് കൊടുക്കരുതെന്നല്ലേ മൌനം പറയുന്നത്. ഇതിനെ പഴയ ഗുരുക്കന്മാരുടെ ചുരുട്ടിയ മുഷ്ടിയിലെ പിശുക്കായി കണ്ട ബുദ്ധനും എന്തേ മൌനം പാലിക്കാനെന്ന ചോദ്യത്തിന് മൌനം കൊണ്ട് രാജാവ് തൃപ്തനായി എന്ന നാഗസേനന്റെ ഉത്തരം പരിഹാരമായില്ല.പ്രശ്നത്തിന് ഒരുത്തരം ഉണ്ടാവണം. അവയോട് മൊനം ഏതു ഗുരുവിനും ശാസ്ത്രീയമല്ല. പോത്തപദസുത്തത്തിലെ 10 അവ്യക്തങ്ങളെക്കുറിച്ചും സർവ്വജ്ഞനായ ബുദ്ധൻ അജ്ഞനായിരുന്നു എന്നാൽ ശരിയാവില്ല. അറിഞ്ഞിട്ടും പറഞ്ഞുകൊടുത്തില്ലെന്നായാൽ ആനന്ദനോടു പറഞ്ഞ വാക്ക് വെറുംവാക്കാവും. പഴയഗുരുക്കന്മാരെ കുറിച്ച് അദ്ദേഹം പറഞ്ഞ അഭിപ്രായം അസ്ഥാനത്താവും.ശിഷ്യന്മാർ ഇത്തരം പ്രശ്നങ്ങളിൽ സമയം പാഴാക്കരുതെന്നു കരുതിയാണ് മൌനമെന്ന് ഒരു വാദമുണ്ട്. അദ്ദേഹം പറഞ്ഞു:-ഭിക്ഷുക്കളെ,ഞാൻ ലോകത്തോട് വാദിക്കുന്നില്ല. ലോകം എന്നോടാണ് വാദത്തിന് വരുന്നത്. വാദമോ തർക്കമോ ഉണ്ടായാൽ ഇവിടെ നിങ്ങൾക്ക് പ്രതിയോഗി(ശത്രു)ഇല്ലെന്ന് പറയുക. കാരണം സത്യം ഒന്നേ ഉള്ളു. രണ്ടാമതൊന്നില്ല. ബുദ്ധിശാലിയായ മനുഷ്യൻ മറ്റൊരു ബുദ്ധിശാലിയോട് തർക്കിക്കാറില്ല. കാരണം രണ്ടില്ല,ഒന്നേ ഉള്ളു.
പരമമായ ഈ അദ്വൈതബുദ്ധി ബുദ്ധനിൽ പലരും കാണാതെ പോയി. ശങ്കരാചാര്യരും ഇതുതന്നെയാണ് പറഞ്ഞത്. പക്ഷേ അതെക്കുറിച്ച് സംവദിച്ചു. മൌനസമാധിയിൽ സ്വാനുഭൂതിയിൽ നേടിയ അറിവ് ,പിശുക്കില്ലാതെ സംവദിച്ച് ശിഷ്യരുടെ സംശയം ദൂരീകരിച്ചു.ബുദ്ധന്റെ മൌനം ഉണ്ടാക്കിയ പ്രശ്നം (ഡൈലമ്മ)ശങ്കരാചാര്യർ നീക്കിയതിനാൽ അദ്ദേഹം പ്രച്ഛന്നബൌദ്ധനെന്നു കരുതപ്പെട്ടു. തർക്കം ,വാദം എന്നത് കലഹമോ യുദ്ധമോ അല്ല. സംവാദമാണ്. അറിവു പങ്കുവെക്കലാണ്. ആശയസംവാദമാണ്. പണ്ഡിതന്മാർക്കിടയിലെ കലഹവും അഹങ്കാരവും ഒഴിവാക്കണം.പക്ഷേ ആശയസംവാദം ഒഴിവാക്കരുത്.

തന്റെ പ്രായോഗികവും സദാചാരപരവും ആത്മീയവുമായ സന്ദേശത്തിന്റെ സാരം നാലുസത്യങ്ങളിലാണെന്നും അവ എല്ലാവർക്കും പ്രാപ്യമാണെന്നും ബുദ്ധൻ പ്രഖ്യാപിച്ചു.ധർമ്മം പഠിപ്പിക്കുന്നതിൽ തനിക്ക് പിശുക്കില്ലെന്നും കേൾക്കാനിഷ്ടമുള്ള ആർക്കും താനത് പഠിപ്പിക്കുമെന്നും പറഞ്ഞു. (മഹാപരിനിബ്ബാണസുത്ത)അത് അവസാനശയ്യയിൽ ആനന്ദന്റെ ചോദ്യത്തിനുള്ള മറുപടിയായിരുന്നു.എന്നാൽ മാലുംക്യാപുത്തൻ പരമപദത്തെക്കുറിച്ച് ചോദിച്ചപ്പോൾ ബുദ്ധൻ മൌനമായിരുന്നു(T.W.Rhys Davids. Sacred Books of the East. Ed Max Muller. vol2. page 36)
ആ മൌനം അജ്ഞനായതുകൊണ്ടോ അറിവ് രഹസ്യമായി വെക്കുന്നതുകൊണ്ടോ ആയിരുന്നില്ല. ബുദ്ധന്റെ കാലത്ത് അനുയായികളും ശിഷ്യന്മാരും ബുദ്ധന്റെ ഇത്തരം മൌനം കൊണ്ട് വളരെ വിഷമിച്ചിരുന്നു.

ആനന്ദനോടു പറഞ്ഞതിന് വിരുദ്ധമല്ലേ ,മാലുക്യപുത്തനോട് ദീക്ഷിച്ച മൌനം എന്ന സമസ്യയെ നാഥസേനൻ പരിഹരിക്കുന്നത് ഇങ്ങനെയാണ്:- നാലുതരം ചോദ്യങ്ങളുണ്ട്.

1. ഉണ്ട് എന്നോ ഇല്ല എന്നോ ഒറ്റവാക്കിൽ ഉത്തരം പറയാവുന്നവ.
2. വിശദമായി വിശകലനം ചെയ്ത് ഉത്തരം പറയേണ്ടവ
3. ഒരു പ്രശ്നത്തിന് പ്രതിപ്രശ്നം ചെയ്ത് ഉത്തരം കാണേണ്ടവ
4. പ്രപഞ്ചത്തിന്റെ ശാശ്വതസ്വഭാവം,അനന്തത ഇവയെക്കുറിച്ചുള്ളവ. വാക്കിനും അപ്പുറത്താണ് ,മൌനത്തിലാണ് ,നാലാമത്തെചോദ്യത്തിന് ഉത്തരം.അതിനാൽ ഇതിന്റെ ഒരേ മറുപടി മൌനമാണ്. മിളിന്ദപന്നരാജാവിന്റെ ചോദ്യം ഇതായിരുന്നു. അതുകൊണ്ടാണ് മൌനം കൊണ്ട് രാജാവ് തൃപ്തനായത്.

ഗുരോസ്തു മൌനം ആഖ്യാതം ശിഷ്യ ഛിന്നസംശയഃ (ശങ്കരാചാര്യർ)

വിശ്വാസികൾ നൽകുന്ന ഭക്ഷണത്തിന്മേൽ ഉപജീവിക്കുന്ന ചില ശമണന്മാരും ബ്രാഹ്മണരും വിവാദങ്ങളോട് മമതയാൽ അടിമപ്പെട്ടിരിക്കുന്നു. അവരുടെ വാദങ്ങൾ കേട്ടാൽ മാറിപ്പോവുക. (തേവിജ്ജസുത്തം അദ്ധ്യായം 2 പേജ് 118). ഓരോ സിദ്ധാന്തവും ഒരുവനമാണ്,ഒരു ബന്ധനവും ജ്വരവും സമ്മർദ്ദവുമാണ്. അശാന്തിയാണ്. നിർവ്വാണത്തിലാണ് പരമശാന്തിയും പരമജ്ഞാനവും (മജ്ജിമനികായം).. ന ആനന്ദ തഥാഗതസ്യ ദമ്മേസു ആചരിയമുത്തി എന്ന അവസാനവാക്യത്തിൽ,ധർമ്മവിഷയത്തിൽ പിശുക്കില്ലാതെ പഠിപ്പിക്കുമെന്നല്ലാതെ, ലോകത്തുള്ള സർവ്വവിവാദവും കൊണ്ടുവന്ന് ചോദ്യം ചോദിച്ചാൽ ഉത്തരം കൊടുത്തുകൊള്ളാമെന്ന് ബുദ്ധൻ പറഞ്ഞിട്ടില്ല. ശിഷ്യന്റെ ആവശ്യവും കഴിവും നോക്കാതെ ഒരുഗുരുവിനും വിദ്യ കൊടുക്കാനാവില്ല. ഗുണകോഷ്ഠം പഠിക്കാതെ ഇന്റഗ്രൽ കാൽകുലസ് പഠിക്കണമെന്ന് ശഠിക്കാമോ.ബുദ്ധന്റെ ഹീനയാനവും പാലിഭാഷയിലുള്ള പ്രബോധനവും ആദ്യപടിയും മഹായാനം ഉപരിപഠനവുമാണെന്നാണ് മഹായാനികളുടെ വാദം. ഹീനയാനം സാദാരണജനങ്ങൾക്കുള്ളതാണെന്നത് ശരിയാവാം. പക്ഷേ,അതിന്റെ ഉപരിപഠനമാണ് മഹായാനമെന്നത് ശരിയാവണമെന്നില്ല. നിർവ്വാണം ബ്രഹ്മാനുഭവമാണ്. ബുദ്ധൻ വാസെത്ത (വസിഷ്ഠൻ) ഭരദ്വാജനെന്നിവരെ ഉദ്ധരിച്ച് യോഗാനുഭവത്തെ പറയുന്നുണ്ട്.
കെടുത്തിയ അഗ്നി ഏതുദിശയിലേക്കുപോയി എന്നു പറയാനാവാത്തതുപോലെ ദിശാരഹിതവും കാലദേശരഹിതവും പരമശാന്തവും അഗാധവുമായ ഒന്നിൽ ,അവാച്യവും അനിർവ്വചനീയവുമായ ഒന്നില്,അകംപുറമോ പ്രശ്നോത്തരമോ ഇല്ലാത്ത ഒരു മൌനത്തിലാണ് തഥാഗതന്റെ നിർവ്വാണാവസ്ഥ. അതാണ് യോഗിയുടെ സമാധി. മഹാനിർവ്വാണമെന്ന പരമപദത്തെ വേദാന്തി ബ്രഹ്മപദമെന്നും ഭാഗവതർ വിഷ്ണുപദമെന്നും ശൈവർ ശിവപദമെന്നും വിളിക്കുന്നു. പേരിലും ഭാഷയിലുമല്ലാതെ ആ ഏകത്തിൽ മാറ്റമില്ല. ഏകം സദ് വിപ്രാ ബഹുധാ വദന്തി എന്ന് വേദം ഈ അവസ്ഥയെ വിളിക്കുന്നു. അവനവന്റെ ഭാഷയും ഗുണവും കഴിവുമനുസരിച്ച് പേരു മാറ്റി പറയുക മാത്രമാണ്. ഇതറിഞ്ഞവർ തമ്മിൽ സംവാദമല്ലാതെ കലഹമുണ്ടാവില്ല. സദ്സംഗം ,സൌഹൃദം, sharing of experiences മാത്രം ഉണ്ടാവും .

മഹായാനസമ്പ്രദായം ബുദ്ധന്റെ മൌനത്തെ ഇപ്രകാരം കാണുന്നു. ആന്തരശാന്തിയെ അദ്ധ്യാത്മസംപ്രസാദമെന്ന് ബുദ്ധമതം വിളിക്കുന്നു. ധ്യാനിയിൽ മൌനതരംഗങ്ങളാണ് അദ്ധ്യാത്മസംപ്രസാദമുണ്ടാക്കുന്നത്. ബോധി അഥവാ സമാധിപ്രജ്ഞാനുഭവശേഷമുള്ള ശാന്തി ഒരാളെ സ്വാഭാവികമായി മൌനിയാക്കുന്നു. മഹാകാരുണ്യം ഒന്നുകൊണ്ടു മാത്രമാണ് അത്തരമൊരു വ്യക്തി തന്റെ അറിവ് പകർന്നുകൊടുക്കാനായി മൌനം ഭഞ്ജിക്കുന്നത്. പരമധർമ്മം നേരിട്ടറിഞ്ഞനുഭവിക്കാനല്ലാതെ വാക്കു(ഭാഷ)കൊണ്ട് പറയാനാവില്ല.(അർത്ഥവിനിശ്ചയസൂത്രം നിബന്ധന). അനഭിലാപ്യത്വാത്. യഥോ വാചാ നിവർത്തന്തേ എന്നാണ് ബ്രഹ്മാനുഭവത്തെ വേദാന്തവും പറഞ്ഞത്. നാഗാർജ്ജുനന്റെ മാദ്ധ്യമികസിദ്ധാന്തത്തിലെ . ശൂന്യത ഗ്രഹിക്കാനോ പറഞ്ഞറിയിക്കാനോ സാധ്യമല്ലാത്ത ,ദിശയോ കാലദേശമോ ഇല്ലാത്തതാണ്. ബുദ്ധന്റെ മൌനം ആ ബ്രഹ്മാനുഭവത്തിന്റെ സിംബലാണ്. ശൂന്യതയുടെ പൂർണ്ണത അഥവാ സത്യം അചഞ്ചലത,ശാന്തി, മൌനം ,ഭാഷാരാഹിത്യം മുതലായ അവസ്ഥയിലേ ഗ്രഹിക്കാനാവൂ.(പ്രപഞ്ചൈർ അപ്രപഞ്ചിതം)തേരവാദസമ്പ്രദായത്തിലെ പഴയ സൂത്രങ്ങളിലെ പലചോദ്യങ്ങളും മൌനം കൊണ്ട് ഉത്തരം ഗ്രഹിക്കേണ്ടവയാണ്. അതിനാൽ ആ ചോദ്യങ്ങൾക്കെല്ലാം ബുദ്ധൻ മൌനം പാലിച്ചു. ബുദ്ധൻ മൌനം പാലിച്ച 14 ചോദ്യങ്ങൾഃ-

1. പ്രപഞ്ചം ശാശ്വതവും അനാദിയുമാണോ. 2. പ്രപഞ്ചം അശാശ്വതമാണോ. 3. പ്രപഞ്ചം ശാശ്വതവും അശാശ്വതവുമാണോ.4. പ്രപഞ്ചം ശാശ്വതവുമല്ല,അശാശ്വതവുമല്ല എന്നു വരുമോ. 5. ലോകത്തിന് അവസാനമുണ്ടോ. 6.ലോകം അനന്തമാണോ. 7. ലോകം അനന്തവും സാന്തവുമാണോ.8. സാന്തവുമല്ല,അനന്തവുമല്ല എന്നു വരുമോ, 9 മരണശേഷവും തഥാഗതൻ ഉണ്മയായി ജീവിക്കുമോ. 10 ജീവിക്കാതിരിക്കുമോ. 11.ജീവിക്കയും ജീവിക്കാതിരിക്കയും ചെയ്യുമോ 12. ജീവിക്കയുമില്ല,ജീവിക്കാതിരിക്കയുമില്ല എന്നു വരുമോ. 13. ജീവനും ശരീരവും ഒന്നുതന്നെയാണോ. 14. ജീവൻ ശരീരത്തിൽനിന്ന് വിഭിന്നമാണോ.
ആധുനികശാസ്ത്രവും വേദോപനിഷത്തുക്കളും ഷഡ്ദർശനങ്ങളും ആയുർവ്വേദവും എല്ലാം ചോദിച്ചവയും ഇന്നും ചോദിച്ചുകൊണ്ടിരിക്കുന്നവയും ഉത്തരം കാണാത്തവയുമാണ് ഇവ. അന്വേഷണവും സംശയവും തീരാത്ത ചോദ്യങ്ങൾ. ഇവിടെ മൌനം ബുദ്ധന്റെ മറുപടിയായിരുന്നു.

ശബ്ദം മുള്ളുപോലെയാണ്(അംഗുത്തരനികായം. 5.പേജ് 135).വിഹാരങ്ങളിൽ മൌനാന്തരീക്ഷം നിർബന്ധമാണ്. അംബത്തനെന്ന(അംബഷ്ഠനെന്നാൽ വൈദ്യനാണ്)ബ്രാഹ്മണബാലനോട് ഗീർഘനികായം എങ്ങനെയാണ് ബുദ്ധസവിധത്തിലേക്ക് പോകേണ്ടതെന്ന് ഉപദേശിക്കുന്നു:-അംബത്താ,വാതിലടച്ചുകാണുന്നിടത്താണ് ഗുരു വസിക്കുന്നത്. ശബ്ദമുണ്ടാക്കാതെ ഇടനാഴിയിലേക്ക് കയറുക.നേർത്ത ഒരു ചുമ,വാതിലിൽ ചെറിയ ഒരു മുട്ട്. അദ്ദേഹം നിനക്കായി വാതിൽ തുറന്നുതരും.
ജീവകന്റെ ഉപദേശപ്രകാരം അജാതശത്രു ബുദ്ധനെ കാണാൻ ചെന്നു.രാജകീയപരിവാരവുമൊത്ത്. ആമ്രവനത്തി ൽ ബുദ്ധൻ തന്റെ ശിഷ്യർക്ക് ധർമ്മോപദേശം ചെയ്യുന്നതിനടുത്തെത്തിയപ്പോൾ രാജാവിന് പെട്ടെന്ന് ഭയവും ഉദ്വേഗവും തോന്നി. അദ്ദേഹം ചോദിച്ചു:-ജീവകാ, നീ എന്നെ കളിപ്പിക്കയാണോ. എന്നെ ശത്രുക്കൾക്ക് പിടിച്ചു കൊടുക്കയാണോ. എന്താണ് എങ്ങനെയാണ് ഇവിടെ യാതൊരു ശബ്ദവുമില്ലാതെ ഇത്ര ശാന്തമായിരിക്കുന്നത്. ഇത്രയും വലിയ ഒരാൾക്കൂട്ടം. ഒരൊറ്റ തുമ്മലിന്റെയോ ചുമയുടേയോ ശബ്ദം പോലും മൌനത്തെ ഭേദിക്കുന്നില്ല. ജീവകൻ രാജാവിനോട് ഭയപ്പെടാതെഅടുത്തേക്കു ചെല്ലാൻ പറഞ്ഞു.നടുവിലെ തൂണുചാരി കിഴക്കോട്ട് തിരിഞ്ഞിരിക്കയായിരുന്നു ശാക്യമുനി. രാജാവ് ആദരപൂർവ്വം ഒരുവശത്തേക്ക് മാറിനിന്നു. മൌനമായി ശാന്തമായി ഒരു നിർമ്മലതടാകം പോലിരിക്കുന്ന ഭിക്ഷുസംഘത്തെ കണ്ട് രാജാവ് വിചാരിച്ചു:-ഈ ഭിക്ഷുക്കൾക്ക് ഇപ്പോൾ കിട്ടുന്ന ശാന്തി എന്നെങ്കിലും എന്റെ മകൻ ഉദയഭദ്രന് ലഭിക്കുമോ.
ദിഗ്ഗനികായത്തിലെ പോത്തപാദസുത്തം പറയുന്നു: ബുദ്ധൻ ദൂരെനിന്ന് വരുന്നത് പോത്തപാദൻ കണ്ടു. അദ്ദേഹം സദസ്യരോടു പറഞ്ഞു. ശബ്ദമില്ലാതെ മൌനമായിരിക്കുക. ശമണൻ ഗൌതമൻ വരുന്നു. ഈ ആയസ്മാ (ആയുഷ്മാൻ)ശാന്തിയെ സ്നേഹിക്കുന്നു. മൌനത്തെ പുകഴ്ത്തുന്നു. നാം മൌനികളായിരുന്നാൽ ഒരുപക്ഷേ അദ്ദേഹം നമ്മോടു ചേരും. ഇതുകേട്ട് എല്ലാ തപസ്വികളും മൌനികളായി ഇരുന്നു.

ബുദ്ധന്റെ മൌനം

മൌനം,ശാന്തി,തുഷ്ണീഭാവം, ശമം,നിശ്ശബ്ദത, അപ്പശദ്ദത(അല്പശബ്ദത) , ശമത(പാലി സമത)വിവേകം, പ്രതിസംലയനം (പതിസല്ലാന എന്ന് പാലി) ഏകോധിഭാവ ഇവ ഒരേ അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. ധ്യാനം, ധാരണ, സമാധി എന്ന യോഗപദ്ധതിയിൽ മൌനം ശാന്തിയുടേയും പ്രജ്ഞയുടേയും ലക്ഷണവും മുന്നോടിയുമാണ്. മൌനം വിദ്വാന് ഭൂഷണമാണ്. ഹീനയാനത്തിൽ സമത(ശമത)ക്കാണ് പ്രധാനം. ബുദ്ധന്റെ ശമം(സമത) എന്ന മൌനത്തിലേക്ക് ഒന്ന് സഞ്ചരിക്കുക. ശമണനെന്നാൽ ശമമുള്ളവനാമ്. മൌനി എന്നാൽ മുനിയാണ്. സാമ്യാവസ്ഥയിലെത്തിയവനാണ് ശമിയായ മുനി.
ബുദ്ധമതത്തിലും sound(ശബ്ദം),അതിന്റെ ജപം,കീർത്തനം ,ധ്യാനത്തിൽ ശബ്ദത്തിന്റെ ഉപയോഗം ഇവയുണ്ട്. ശബ്ദകോലാഹലം കുറഞ്ഞ പ്രകൃതിരമണീയമായ ധ്യാനസ്ഥാനങ്ങൾ എല്ലാവർക്കും സ്വീകാര്യമാണ്.കൂടുതൽ ശബ്ദകോലാഹലം സമൂഹത്തെ അസ്വസ്ഥമാക്കുന്നു. വ്യക്തിപരമായ മൂല്യങ്ങളും പ്രതിഭയും ജീവിതമൂല്യങ്ങളും അസ്വസ്ഥവും കലുഷവും അശാന്തവുമായ ശബ്ദങ്ങളാൽ നഷ്ടപ്പെടുന്നു. മൌനം വാദത്തിനുള്ള സമയമല്ല, ചർച്ചക്കുള്ളതുമല്ല. സ്വയം അനുഭവിച്ചറിയാനുള്ളതാണ്. സ്വാനുഭൂതിക്കുള്ളതാണ്.ശങ്കരാചാര്യരും ഇതിന്റെ പ്രാധാന്യം പറയുന്നുണ്ട്. താൻ അനുഭവിച്ചറിഞ്ഞ സത്യം മറ്റുള്ളവരെ പ്രതിബോധിപ്പിക്കുന്നതിനാണ് ചർച്ചകൾ. ബുദ്ധനും ആത്മനിരൂപണത്തെ എപ്പോഴും പ്രോത്സാഹിപ്പിച്ചിരുന്നു. സ്വാഭാവികമായി നിർമ്മലവും ശോഭിതവും ശാന്തവുമായ ശുദ്ധജലതടാകം പോലെയാണ് നമ്മുടെ പ്രജ്ഞ എന്ന് അദ്ദേഹവും പറഞ്ഞിട്ടുണ്ട്. ആചാര്യനാഗാർജ്ജുനന്റെ മാദ്ധ്യമികകാരിക( 25-24) ബുദ്ധന്റെ മൌനത്തെപ്പറ്റി പറയുന്നു:-മനസ്സിന്റെ സംവേദനം പൂർണ്ണമായി നിലച്ച അവസ്ഥയാണ് നിർവ്വാണം.പ്രപഞ്ചസങ്കല്പങ്ങളുടെ ഉപശമത്തിലാണ് ശാന്തി. ആർക്കും എവിടേയും ബുദ്ധൻ തന്റെ സിദ്ധാന്തം പഠിപ്പിച്ചിട്ടില്ല. മാദ്ധ്യമികകാരികക്കുള്ള പ്രസന്നപാദഭാഷ്യത്തിൽ തഥാഗതഗുഹ്യസൂത്രം ഉദ്ധരിച്ച് ഇങ്ങനെ പറയുന്നു:-ഓം ശാന്തമതി,തഥാഗതൻ അഭിസംബുദ്ധനായ ആ രാത്രി,അനുപാദായനായി പരിനിർവ്വാണത്തിൽ പ്രവേശിച്ച രാത്രി, ഒരൊറ്റ അക്ഷരംപോലും ഉച്ചരിക്കപ്പെട്ടില്ല,തഥാഗതനാൽ ഉപയോഗിക്കപ്പെട്ടില്ല. ആരേയും അദ്ദേഹം അഭിസംബോധന ചെയ്തില്ല,ചെയ്യുകയുമില്ല.

ബുദ്ധന് ശബ്ദം ഇഷ്ടമായിരുന്നില്ലെന്ന് മജ്ജിമനികായം ചാതുയാമസുത്തത്തിലുമുണ്ട്. ശാരീപുത്തനും മൊഗ്ഗല്ലാനനും (ശാരീപുത്ര,മൌഗല്യായന) 500 പുതിയ അംഗങ്ങളെ ബുദ്ധന്റെ സംഘത്തിൽ ചേർത്തു. അവർ ചാതുയാമനഗര ത്തിൽ ബുദ്ധനെ കാണാൻ ചെന്നു. ബുദ്ധൻ ആനന്ദനോടു ചോദിച്ചു.ആനന്ദാ,എന്താണ് ഈ വലിയ ശബ്ദം. മുക്കുവ ന്മാർക്ക് വലിയ മത്സ്യക്കൂട്ടം കിട്ടിയാൽ അവയെ വലിച്ചുകയറ്റുമ്പോൾ ഉണ്ടാക്കുന്ന ശബ്ദം പോലെ.
ബുദ്ധൻ അവരെ തന്റെ അടുത്തേക്ക് വരാനനുവദിച്ചില്ല. മൌനം സാധാരണ മനുഷ്യർക്ക് അപ്രാപ്യമായ യഥാ ർത്ഥആനന്ദത്തിലേക്ക് (അമാനുഷീരതി)നയിക്കുന്നു എന്നത് മുനിയായ ബുദ്ധന്റെ ധർമ്മത്തിന്റെ സാരാംശമാണ്. സുന്നാഗാര(ശൂന്യാഗാരം)ങ്ങളിൽ വിജനതയിൽ മൌനത്തിൽ ധ്യാനിക്കുന്നവർക്കുള്ളതാണ് അലൌകികമായ നിർവ്വാ ണം. മൌനത്തെ ബുദ്ധൻ ആര്യസംസ്കാരമെന്നാണ് പറഞ്ഞിട്ടുള്ളതെന്ന് ശ്രദ്ധിക്കണം.വചീസംകാര(വാക് സംസ്കാരം) വിതർക്കവിചാരങ്ങളിൽനിന്ന് ഉണ്ടായതാവണം. രണ്ടാംധ്യാനമായ രൂപധ്യാനത്തിൽ (രൂപജ്ഞാനം)വിതർക്കവിചാര ങ്ങളില്ല. അവിടം മുതലാണ് ആര്യമൌനം ആരംഭിക്കുന്നത്. വെറുതെയുള്ള സംസാരം ആര്യമൌനത്തോടെ ഇല്ലാതാ വുന്നു. ഏകാന്തധ്യാനത്തിൽ മുനി ആര്യഭാഷയായ മൌനം ശീലിച്ച് സംസ്കൃതചിത്തനാവുകയാണ്.
മജ്ജിമനികായത്തിലെ ഭയഭേരവസുത്തത്തിൽ ആരണ്യകവാസത്തെക്കുറിച്ച് പലവട്ടം ബുദ്ധൻ പറയുന്നു:- വനം മനുഷ്യന്റെ സുഖവിഹാരത്തിനായി, ഈ ജീവിതത്തിൽത്തന്നെ ലഭിച്ച അവസരങ്ങളാണ്. അത് സർവ്വജീവജാലങ്ങ ളോടും കാരുണ്യം വളർത്തുന്നു.
വാനപ്രസ്ഥരും ആരണ്യകരുമായ പഴയ ഋഷിമാർ പറഞ്ഞതും പ്രവർത്തിച്ചതും തന്നെയാണ് ബുദ്ധനും ചെയ്തത്. ബുദ്ധൻ പറഞ്ഞ ആര്യമൌനം,ആര്യഭാഷ എന്നീ തലങ്ങളിൽനിന്ന് എത്രയോ മാറിയാണ് ഇന്നത്തെ ഭാഷാചരിത്ര കാരന്മാരും ബുദ്ധമതപണ്ഡിതരും ആര്യനെന്ന പദത്തെ കാണുന്നത്. അതിന്റെ ഉത്തരവാദിത്തം ബുദ്ധനിലല്ല. ബുദ്ധനെ ശരിക്ക് അറിയാതെ പോയ പിൻഗാമികളിലാണ്.
പ്രവൃത്തിയാലാണ് നാം ബുദ്ധനേയും ഋഷിപരമ്പരയേയും ബഹുമാനിക്കേണ്ടത്.

തൂഷ്ണീഭാവം(മൌനം) ആര്യന്മാരുടെ സത്യമാണ്. പരമാർത്ഥോഹി ആര്യാണാം തൂഷ്ണീഭാവ.(Nagarjuna's philosophy. Venkat Raman Delhi page 320-21).ആ പരമാർത്ഥസത്തയെ നിർവ്വചിക്കാൻ ഭാഷ അപര്യാപ്തവുമാണ്. ധർമ്മാചര ണവും ധർമ്മാദ്ധ്യാപനവും തമ്മിലുള്ള ഡൈലമ്മയാണ് ബുദ്ധന്റെ മൌനത്തിലുള്ളത്. ധർമ്മം ജീവിച്ചുകാണിക്കാ നുള്ളതാണ്. പ്രസംഗിച്ച് പഠിപ്പിക്കാനുള്ളതല്ല.അനക്ഷരമായ ഒന്ന് എങ്ങനെ കേൾക്കാനോ പഠിപ്പിക്കാനോ സാധിക്കും. അനക്ഷരസ്യ ധർമ്മസ്യ ശ്രുതി കാ ദെസനാ ച കാ (പ്രസന്നപാദഭാഷ്യം മാദ്ധ്യമികകാരിക).ലോകോമയാ സാർദ്ധം വിവദതി നാഹം ലോകേന സാർദ്ധം വിവദാമി. ധർമ്മത്തിൽ വിവാദങ്ങൾക്ക് യാതൊരു സ്ഥാനവുമില്ല. ധ്യാനം, മൌനം,ശ്രദ്ധ,ശാന്തി,നിർവ്വാണം- ഈ സമതയിലും വിപസ്സനയിലും (ഉൾക്കാഴ്ച. insight) ഇവയുടെ രണ്ടിന്റേയും സമന്വയമായ യുഗനദ്ധയിലും എവിടെ വിവാദവും വിവാദിയും. സംയുക്തനികായത്തിൽ വച്ചഗോത്തനെന്ന സഞ്ചാ രി ജീവാത്മാവിന്റെ അസ്തിത്വത്തെക്കുറിച്ച് ചോദിച്ചപ്പോൾ ബുദ്ധൻ മൌനം പാലിച്ചു. എന്തുകൊണ്ടാണ് അവിടു ന്ന് ഉത്തരം പറയാഞ്ഞതെന്ന് ആനന്ദൻ ചോദിച്ചു. ബുദ്ധൻ പറഞ്ഞു:- ഉണ്ട് എന്നു പറഞ്ഞാൽ ശാശ്വതമായ ആത്മാ വുണ്ടെന്ന് വാദിക്കുന്ന സന്യാസിമാരുടേയും ബ്രാഹ്മണരുടേയും വാദം ശരിവെക്കലാവും. ഇല്ലെന്നു പറഞ്ഞാൽ, ആത്മാവില്ലെന്നു പറയുന്ന വൈനാശികരായ സന്യാസിമാരുടേയും ബ്രാഹ്മണരുടേയും വാദം ശരി വെക്കലാവും. അതിനാൽ മൌനമാണ് നല്ലതെന്ന് തീരുമാനിച്ചു.രണ്ടുകൂട്ടരേയും അനുകൂലിച്ചുമില്ല,എതിർത്തുമില്ല. ആരുടെ ശത്രു തയും മിത്രതയും ഏറ്റുവാങ്ങിയില്ല. ഒരുവിധം ഡിപ്ലോമസി,രാഷ്ട്രതന്ത്രമാണ് ആ പ്രത്യേകഅവസരത്തിൽ ബുദ്ധൻ തന്റെ മൌനം കൊണ്ട് സാധിച്ചത്. ഇതിനെയല്ല പരമാർത്ഥമൌനം എന്ന നിർവ്വചനം കൊണ്ട് അദ്ദേഹം പറഞ്ഞ തും.സദ്ധർമ്മപുണ്ഡരീകത്തിൽ, (മഹായാനസൂത്രം)അഭിജ്ഞയിലേക്ക് നയിക്കുന്ന സദ്കർമ്മങ്ങളും ഗുണങ്ങളും മുമ്പേ ഇന്ത്യയിലെ ഋഷിമാർ ചെയ്തിരുന്നവ തന്നെയാണ്:- വനവാസം, ഗിരിഗുഹകളിൽ ഏകാന്തമായിരുന്ന് ധർമ്മത്തെ ക്കുറിച്ച് ധ്യാനിക്കൽ, സർവ്വ മാലിന്യങ്ങളും ത്യജിക്കൽ.
പാലിസുത്തങ്ങളിൽ ബുദ്ധൻ ഭിക്ഷുക്കളോട് പറയുന്നു:-നിങ്ങൾ ഒന്നിച്ച് സഞ്ചരിക്കുമ്പോൾ ധർമ്മത്തെക്കുറിച്ച് സംസാരിക്കുക. അല്ലെങ്കിൽ മൌനം പാലിക്കുക. വെറുതെയുള്ള സംസാരം (ഗോസിപ്പ്, വെറുംവാക്ക്) ആര്യമൌന ത്തോടു കൂടി ഇല്ലാതാവുന്നു .(പരമാർത്ഥസത്ത ഗ്രഹിക്കുന്നതോടെ)

ബുദ്ധൻ പതിസല്ലാനത്തിൽ(ധ്യാനം)ഇരിക്കുമ്പോൾ അദ്ദേഹത്തെ ചെന്നുകാണാനുള്ള കാലമല്ല. ബുദ്ധന്റെ ഗുരു ആലാരകാലാമ എന്ന ബ്രാഹ്മണന്റെ ധ്യാനം 500 തേര് ഒരുമിച്ച് അടുത്തുകൂടി കടന്നുപോയിട്ടും ഭംഗപ്പെട്ടില്ല. ഇന്ദ്രന്റെ തേരൊലി ബുദ്ധന്റെ ധ്യാനഭംഗം വരുത്തി. ശബ്ദം ധ്യാനിക്കുന്നവർക്ക് മുള്ളുപോലെ അസഹനീയമാണ്. രണ്ടുകർഷകരേയും നാലുകാളകളേയും വധിച്ച ഘോരമായ ഇടിമിന്നലും മഴയും ധ്യാനത്തിലിരുന്ന ബുദ്ധൻ അറിഞ്ഞില്ല. പൂർണ്ണധ്യാനസമാധിക്ക് ശബ്ദം പോലും വിഘാതമല്ല. നിഗ്രോധനെന്ന സഞ്ചാരിസന്യാസി ബുദ്ധന്റെ പ്രജ്ഞയെ ചോദ്യം ചെയ്തു. (ഉദുംബരീകസീഹനാദസുത്ത)സന്താനനെന്ന ഗൃഹസ്ഥനോട് നിഗ്രോധൻ പറഞ്ഞു. ശൂന്യാഗാരത്തിൽ സദാ ഒറ്റക്കിരുന്ന് ഗൌതമന്റെ പ്രജ്ഞ നശിച്ചു.സംസാരിക്കാൻ തയ്യാറല്ലാത്തവൻ ഒരു പരിഷത്തിനെ എങ്ങനെ ബോധിപ്പിക്കും. പശു പുറംപുല്ലു തിന്നുനടക്കുന്ന പോലെയാണ് ശമണഗൌതമന്റെ സംസാര വിഷയങ്ങൾ.ഞങ്ങളുടെ പരിഷത്തിൽ ഗൌതമൻ വന്നാൽ ശൂന്യഘടംപോലെ അദ്ദേഹത്തെ തോല്പിച്ച് ഉരുട്ടിക്കാണിച്ചുതരാം.
സഭയിൽ ബുദ്ധൻ നിഗ്രോധനെ തോല്പിച്ചു. എന്നാലും നിഗ്രോധൻ ബുദ്ധശിഷ്യനായില്ല. conversations enriches but solitude is the school of the genius (Edward Gibbon). ഈ വാക്കുകളുടെ അർത്ഥവ്യാപ്തി ഇന്നും ബുദ്ധന്റെ കാലത്തെന്നപോലെ എല്ലാവർക്കും ബാധകമാണ്.

ശബ്ദം മുള്ളുപോലെയാണ്(അംഗുത്തരനികായം. 5.പേജ് 135).വിഹാരങ്ങളിൽ മൌനാന്തരീക്ഷം നിർബന്ധമാണ്. അംബത്തനെന്ന(അംബഷ്ഠനെന്നാൽ വൈദ്യനാണ്)ബ്രാഹ്മണബാലനോട് ദീർഘനികായം എങ്ങനെയാണ് ബുദ്ധസവിധത്തിലേക്ക് പോകേണ്ടതെന്ന് ഉപദേശിക്കുന്നു:-അംബത്താ,വാതിലടച്ചുകാണുന്നിടത്താണ് ഗുരു വസിക്കുന്നത്. ശബ്ദമുണ്ടാക്കാതെ ഇടനാഴിയിലേക്ക് കയറുക.നേർത്ത ഒരു ചുമ,വാതിലിൽ ചെറിയ ഒരു മുട്ട്. അദ്ദേഹം നിനക്കായി വാതിൽ തുറന്നുതരും.
ജീവകന്റെ ഉപദേശപ്രകാരം അജാതശത്രു ബുദ്ധനെ കാണാൻ ചെന്നു.രാജകീയപരിവാരവുമൊത്ത്. ആമ്രവനത്തി ൽ ബുദ്ധൻ തന്റെ ശിഷ്യർക്ക് ധർമ്മോപദേശം ചെയ്യുന്നതിനടുത്തെത്തിയപ്പോൾ രാജാവിന് പെട്ടെന്ന് ഭയവും ഉദ്വേഗവും തോന്നി. അദ്ദേഹം ചോദിച്ചു:-ജീവകാ, നീ എന്നെ കളിപ്പിക്കയാണോ. എന്നെ ശത്രുക്കൾക്ക് പിടിച്ചുകൊടുക്കയാണോ. എന്താണ് എങ്ങനെയാണ് ഇവിടെ യാതൊരു ശബ്ദവുമില്ലാതെ ഇത്ര ശാന്തമായിരിക്കുന്നത്. ഇത്രയും വലിയ ഒരാൾക്കൂട്ടം. ഒരൊറ്റ തുമ്മലിന്റെയോ ചുമയുടേയോ ശബ്ദം പോലും മൌനത്തെ ഭേദിക്കുന്നില്ല. ജീവകൻ രാജാവിനോട് ഭയപ്പെടാതെഅടുത്തേക്കു ചെല്ലാൻ പറഞ്ഞു.നടുവിലെ തൂണുചാരി കിഴക്കോട്ട് തിരിഞ്ഞിരിക്കയായിരുന്നു ശാക്യമുനി. രാജാവ് ആദരപൂർവ്വം ഒരുവശത്തേക്ക് മാറിനിന്നു. മൌനമായി ശാന്തമായി ഒരു നിർമ്മലതടാകം പോലിരിക്കുന്ന ഭിക്ഷുസംഘത്തെ കണ്ട് രാജാവ് വിചാരിച്ചു:-ഈ ഭിക്ഷുക്കൾക്ക് ഇപ്പോൾ കിട്ടുന്ന ശാന്തി എന്നെങ്കിലും എന്റെ മകൻ ഉദയഭദ്രന് ലഭിക്കുമോ.
ദിഗ്ഗനികായത്തിലെ പോത്തപാദസുത്തം പറയുന്നു: ബുദ്ധൻ ദൂരെനിന്ന് വരുന്നത് പോത്തപാദൻ കണ്ടു. അദ്ദേഹം സദസ്യരോടു പറഞ്ഞു. ശബ്ദമില്ലാതെ മൌനമായിരിക്കുക. ശമണൻ ഗൌതമൻ വരുന്നു. ഈ ആയസ്മാ (ആയുഷ്മാൻ)ശാന്തിയെ സ്നേഹിക്കുന്നു. മൌനത്തെ പുകഴ്ത്തുന്നു. നാം മൌനികളായിരുന്നാൽ ഒരുപക്ഷേ അദ്ദേഹം നമ്മോടു ചേരും. ഇതുകേട്ട് എല്ലാ തപസ്വികളും മൌനികളായി ഇരുന്നു.

ജീവിതത്തിന്റെ 90 ശതമാനവും മൌനത്തിലും ഏകാന്തധ്യാനത്തിലുമാണ് ഞാൻ ജീവിച്ചത്. ബുദ്ധന്റെ മൌനത്തിന്റെ സംപ്രസാദവും ശാന്തിയും എന്റെ ചിത്തത്തിന് അനുഭവിക്കാനാവുന്നു.ആ മൌനത്തിന്റെ ആഴം സ്പർശിക്കുമ്പോൾ,ആരണ്യകങ്ങളിൽ പ്രണവധ്വനിയായി സാമസംഗീതത്തിന്റെ ശമനതാളസ്വരലയങ്ങൾ ഒഴുകുന്നു. ബോധിചര്യാവതാരത്തിൽ ശാന്തിദേവൻ പറഞ്ഞതുപോലെ:-
എപ്പോഴാണ് ആരണ്യകങ്ങളിൽ പാർക്കാൻ കഴിയുക. മാനുകൾക്കും പറവകൾക്കും വൃക്ഷങ്ങൾക്കും നടുവിൽ. അസുഖകരമായ യാതൊന്നും പറയാത്തവരുടെ നടുവിൽ. എപ്പോഴും ബന്ധപ്പെടാൻ ആനന്ദം തോന്നുന്നവരുടെ നടുവിൽ.
ഒരുമലയുടെ താഴ്‌വരയിൽ ഒരുകാട്ടാറിൻകരയിൽ താമസിക്കാൻ മോഹമെനിക്കൊരു താപസനെപ്പോലെ.
ശബ്ദായമാനമായ നഗരത്തിലെ ഫ്ലാറ്റിലെ മുറിയിലെ ഏകാന്തജീവിതത്തിൽ ഇരുന്നും മൌനമാധുര്യത്തിന്റെ ശമം , സമത അറിയുന്നു. അനിഭവിക്കുന്നു. ഈ choiceless awareness കൊണ്ട് ധന്യമാണ് ജീവിതമെങ്കിൽ കാടും നാടും സ്വർഗ്ഗസമം.
ബുദ്ധന്റെ ആര്യമൌനം എന്ന പരമാർത്ഥസത്തയെ ഉൾക്കൊള്ളലാണ് ശരിയായ ബുദ്ധമതം.
അടുത്ത അദ്ധ്യായത്തിൽ ബുദ്ധന്റെ ആര്യസത്യത്തെ പറയാം.

### ആര്യസത്യം (16 സ്വഭാവമുള്ളത്)

1. ദുഃഖആരിയസച്ചഃ- പാലനത്തോ(പീഢനം) അഥവാ oppression, സംഘാതത്തോ (അനേകകാരണസംഘാതത്താലുള്ള സങ്കടം), സന്താപത്തോ (നിരന്തരതാപം,സന്താപം),വിപരിമാണത്തോ (പരിണാമം അഥവാ മാറ്റം കൊണ്ടുള്ള ദുഃഖം)
2. ദുഃഖസമുദായആരിയസച്ചഃ-ആയൂഹനത്തോ(അതൃപ്തമായ ആഗ്രഹങ്ങളുടെ ജ്വരം), നിദാനത്തോ(അവയുടെ നിദാ നം, ഉത്ഭവം,കാരണം), സന്നോഗത്തോ(അവയുടെ സംയോഗത്താലുണ്ടായ ദുഃഖം), പലിബോധത്തോ ((പ്രതിബോധം , ആഗ്രഹവിഘ്നം കൊണ്ടുണ്ടായ ദുഃഖം).
3. ദുഃഖനിരോധആരിയസച്ചഃ-നിസ്സരണത്തോ, വിവേകത്തോ, അസങ്കടത്തോ, അമതത്തോ.
4. മഗ്ഗ ആരിയസച്ചഃ-നിയ്യാനത്തോ(ദുഃമുക്തിയിലേക്ക് നയിക്കുന്നത്), ഹേതുത്തോ( ആർഹതനാവുക എന്നതിന് ഹേ തുവായത്), ദസ്സനത്തോ (ദർശനം),ആധിപതേയത്തോ (എല്ലാ ആഗ്രഹങ്ങൾക്കും അതീതനാവുക, ഇന്ദ്രിയാധിപത്യം). കാമലോകത്തെ 6 തരം ദേവതകൾക്കും ദുഃഖമുണ്ട്. (ചാതുമഹാരാജികദേവ,താവതിംശ,യാമ,തുഷിത,നിർമ്മാണരതി, പരനിമ്മിതവശവർത്തി).ദാനധർമ്മങ്ങൾ, ശീലഗുണം ഇവകൊണ്ടേ സങ്കടദുഃഖം തീർന്ന് ഉയർന്ന ലോകങ്ങളിലെത്താ നാവൂ. ലോഭ,ദോഷ,മോഹ,ശോക,പരിദേവദുഃഖങ്ങളാൽ സന്താപം ജനിക്കുന്നു. ഇത്തരം എരിച്ചൽ ശമിക്കാഞ്ഞാൽ താഴ്ന്നലോകങ്ങളിലേക്ക് ദേവന്മാർപോലും വീഴുന്നു(ജനിക്കുന്നു). ഇപ്രകാരം വിപരിണാമത്താൽ ഉള്ള ദുഃഖം ദേവ നും മനുഷ്യനും സഹിക്കുന്നുണ്ട്. ദേവന്റെ സങ്കടത്തേക്കാൾ 120000 പ്രാവശ്യം അധികമാണ് മനുഷ്യന്റെ സങ്കടം. എന്നാൽ ഈ സങ്കടത്തിന്റെ കാലാവധി ദേവനേക്കാൾ വളരെവളരെ കുറച്ചാണ്. ഗർഭാശയത്തിലിരിക്കുന്ന കാലംമു തൽ മരണംവരെ മനുഷ്യൻ വിവിധതരം സന്താപങ്ങൾ അനുഭവിക്കുന്നു. മനുഷ്യനായി ജനിക്കൽതന്നെ ദുഃഖമാണ്. എന്നാലും അത് മറ്റുജീവജാലങ്ങളെ അപേക്ഷിച്ച് ഭാഗ്യമാണ്. രോഗമില്ലാത്ത ജീവിതം,ആയുസ്സ്,ബുദ്ധി,,നല്ല ഹൃദയം, ഇവയെല്ലാം നമുക്ക് ലഭിച്ച ഭാഗ്യമാണ്. ഇതുപോര,ഇതുപോര എന്ന വിചാരം ദുഃഖമാണ്. ഇത്തരം അതൃപ്തികൾ ഇല്ലാത്തവനാണ് യോഗി(ആർഹതൻ)അവൻ ദുഃഖത്തെ ജയിച്ചിരിക്കുന്നു.ധർമ്മത്താൽ ദുഃഖത്തെ ജയിക്കാമെന്നതാണ് ആര്യമാർഗ്ഗം.പഞ്ചഭൂതാത്മകമായശരീരം,മനസ്സ് ഇവയുടെ സുഖാനുഭവങ്ങൾക്ക് മോഹമുള്ള കാലംവരെ ദുഃഖംഉണ്ടാവും

### മഗ്ഗ ആരിയസച്ച ( ആര്യമാർഗ്ഗസത്യം)

സംസാരത്തിൽ സ്വപ്നം പോലും കാണാനാവാത്ത നിത്യയോഗിയുടെ അവസ്ഥയിലേക്ക് നയിക്കുന്നതാണ് ആര്യമാർഗ്ഗത്തിലെ സത്യമെന്ന് ബുദ്ധമതം. ആ ലക്ഷ്യത്തിലെത്തിക്കുന്ന ഏതുമാർഗ്ഗത്തിനും ആര്യമാർഗ്ഗസത്യത്തിന്റെ നാലുലകഷ്ണങ്ങളുണ്ട്. ഇതൊന്നുകൊണ്ടു മാത്രമേ ദുഃഖം തീരു. ഭഗവദ്ഗീത,ഉപനിഷത്ത്,യോഗമാർഗ്ഗം ഇവയിലെ മാർഗ്ഗമാണ് ബുദ്ധനും ഇവിടെ പറയുന്നത്.
നിയ്യാനത്തോഃ-സംസാരത്തിന്റെ ഒഴുക്കിനെ ജയിക്കാറായ ഒരു വ്യക്തിയിൽ (സ്രോതപഥിമാഗ്ഗ)അതുവരെ ഉണ്ടായി രുന്ന സക്കായദിത്തി( ഞാനീ ശരീരമാണെന്ന ചിന്ത) വിചികിത്സ(സംശയങ്ങൾ)ശീലബ്ബത-പരാമാസ(ആചാരങ്ങലിലും അന്ധവിശ്വാസങ്ങളിലും വെറുംശീലം കൊണ്ട് ബന്ധിതമായ അവസ്ഥ) ഇവ ഇല്ലാതാവും. സർവ്വകർമ്മവും അതി ന്റെ ഫലവും ഇല്ലാതാവും.ഇന്ദ്രിയങ്ങളെ ജയിക്കാഞ്ഞാൽ താഴെയുള്ള തലങ്ങളിലേക്ക് (അപായഭൂമി എന്ന് ബുദ്ധ മതം) ചെന്ന് പിറക്കേണ്ടിവരും. സ്രോതപഥിമാർഗ്ഗങ്ങളിൽ പ്രവേശിച്ച ഉടനെ നമ്മുടെ സ്വാഭാവികസദ്ഗുണങ്ങൾ ഏറെയേറെ പ്രകാശിക്കുന്നു.സമാധിയും പ്രജ്ഞയും സാധിക്കുന്നു. ഇദ്ധി(സിദ്ധി)പാദധർമ്മവും ഇന്ദ്രിയധർമ്മവും ബലധർമ്മവും അടക്കം മഗ്ഗാംഗധർമ്മം(അഷ്ടാംഗധർമ്മം. എൺകുണമെന്ന് ജൈനർ)ലഭിക്കുന്നു.ഇത് ഒരുജന്മം സാധി ച്ചാൽ അടുത്തജന്മവും സാധിക്കും. ഈ ജന്മത്തിൽ ഇത്തരം ഗുണങ്ങൾ ഒരാൾ കാണിച്ചാൽ അതിന്റെ ഹേതു പൂ ർവ്വജന്മവാസനയാണ്. ഇതാണ് ഹേതുത്തോ. സ്രോതപഥം ((ശ്രുതി,ശ്രോതപഥം)പ്രാപിച്ചവർ അനുപാദിശേഷനിർവ്വാണം ലഭിക്കുന്നതുവരെയും സംതൃപ്തവും സംപ്രസാദവുമായ ജീവിതം നയിക്കുന്നു. അവർ ദുഃഖത്തെ ജയിച്ചവരാണ്. ഗ്രഹനക്ഷത്രാദികളേയും അവയുടെ നിയമങ്ങളേയും ചിദാകാശത്തിലെന്നപോലെ ,നാല് ആര്യസത്യങ്ങളും അവർ ഹൃദാകാശത്തിൽ നിരന്തരം കാണുന്നു. ഇതാമ് ദസ്സാനത്തോ. ദാനം,ശീലം,ഭാവന,പുന്നാഭിസംകാരത്തെ വർദ്ധിപ്പിക്കാ തിരിക്കൽ,കർമ്മവിമോചനം ഇവയാൽ മനസ്സ് നന്നായിതുടച്ചുമിനുക്കിയ ശംഖുപോലെ പ്രകാശിക്കുന്നു.ഇത് അനുപാദിശേഷനിർവ്വാണത്തിന് സഹായിക്കുന്നു. സർവ്വേന്ദ്രിയങ്ങളേയും ജയിക്കൽ ആധിപതേയ്യത്തോ ആണ്. ഇങ്ങനെയുള്ളവരെ ജിനനെന്ന് വിളിക്കുന്നു. ദുഃഖനിരോധഗാമിനിപതിപദാ ആരിയസത്യ എന്നത് യോഗദർശനം തന്നെയാണെന്നും പാലിഭാഷ ഉപയോഗിച്ചു എന്നല്ലാതെ വ്യത്യാസമില്ലെന്നും മനസ്സിലാക്കണം.

പാലിയും സംസ്കൃതവും കലർത്തിയ മണിപ്രവാളത്തിലാണ് ശാക്യമുനി ആനന്ദനോടും മറ്റു ശിഷ്യന്മാരോടും സംസാരിച്ചത്.
സിയാഖോ പനാനന്ദ,തുംഹാകം ഏവമസ്സ-
അതീതസത്ഥുകം പാവചനം ,നത്ഥിനോസത്ഥാതി
ന ഖോപനേതം,ആനന്ദ,ഏവം ദട്ടാഭം
യോ വോ മമച്ചയേനസത്താ
ആനന്ദാ,നിങ്ങളിൽ ചിലരിൽ ചിന്ത ഉദിച്ചേക്കാം,ഗുരുവിന്റെ മരണത്തോടെ പ്രവചനം തീരുമെന്ന്. അങ്ങനെയല്ല. സത്യം,ധർമ്മം,എന്നിവ നിങ്ങൾക്ക് വേണ്ടി ഞാൻ ഉപദേശിച്ചു.അവതന്നെയാണ് ഞാൻ പോയശേഷവും നിങ്ങളുടെ ഗുരു.
സംഘത്തിന്റെ ഗുരു ധർമ്മവും വിനയവുമാണ്. എല്ലാം എല്ലാവർക്കും പഠിക്കാനാവാത്തതുകൊണ്ട് ചിലരെ വിനയധരരെന്നും ചിലരെ സുത്തധരരെന്നും ചിലരെ മാതികാധരരെന്നും ചിലവിഷയത്തിൽ മാത്രം അവഗാഹം കൊടുത്തു.ഇക്കാര്യത്തിൽ ബുദ്ധന് ഗുരു വ്യാസനാണ്.ഓരോശിഷ്യനേയും ഓരോ വേദം പഠിപ്പിച്ചതുപോലെ.പരിപക്കോവയോമഹ്യം,പരിത്തം മമജീവിതം പഹായവോഗനിസ്സാനി,കൃതംമേ സരണമത്തനോ യോഇമസ്മിം ധമ്മവിനയേ,അപ്പമത്തോവിഹസ്സതി പഹായജാതിസംസാരം ദുഃഖസ്സന്തം കരിസ്മതി
ഇതാണ് മല്ലരാജാക്കന്മാരുടെ ശാലാവിഹാരത്തിലേക്ക് (ഹിരണ്യാവതിനദിക്കരയിലെ മാർഗ്ഗത്തിലാണ് ഈ വിഹാരം) പോകുംമുമ്പ് ഇതാണ് ബുദ്ധൻ പറഞ്ഞത്.
അർത്ഥം- ഞാൻ വയസ്സാൽ പരിപക്വമായി. എന്റെ ജീവിതം ഇനി അല്പമേ ബാക്കിയുള്ളു.എനിക്ക് നിങ്ങളെ വിട്ടുപോകാറായി. എന്റെ ശരണം ഇനി ഞാൻതന്നെയാണ്. ധർമ്മവും വിനയവും ആത്മാർത്ഥമായി ആചരിച്ചാൽ നിരന്തരമായ ജന്മമരണചക്രത്തിൽനിന്ന് രക്ഷപ്പെടാം,ദുഃഖശാന്തി വരും.

45 വർഷക്കാലം ശീലവും സമാധിയും പ്രജ്ഞയും പാലിഭാഷയിൽ പഠിപ്പിച്ച് അതിപുരാതനമായ യോഗദർശന ത്തിന് ഒരു പുത്തനുണർവ്വ് ബുദ്ധൻ നൽകി.ശ്രവണം(ശ്രുതമയിപ്രജ്ഞ -സുതമയപന്ന),മനനം(ചിന്താമയിപ്രജ്ഞ ചിന്താമയപന്ന),നിദിദ്ധ്യാസനം (ഭാവനാമയിപ്രജ്ഞ. ഭാവനാമയപന്ന) ഇവയിൽവെച്ച് ബുദ്ധൻ ഭാവനാമയിയെ (നിദിദ്ധ്യാസനം)കൂടുതൽ ഇഷ്ടപ്പെട്ടു. തന്റെ വിപസ്സനാധ്യാനത്തിൽ ബുദ്ധൻ കണ്ടെത്തിഃ-
അവിജ്ജാപച്ചയാസംങ്കാരസങ്കാരപച്ചയാ വിന്നാനം വേദനാപച്ചയാ തൻഹാഭവപച്ചയാ ജാതി. ജാതിപച്ചയാ ജരാ മരണശോക,പരിദേവ,ദൊമനസ്സ,ഉപായാസ. അവിദ്യാപ്രജ്ഞയിൽനിന്ന് സംസ്കാരവും,സംസ്കാരപ്രജ്ഞയില്നിന്ന് വിജ്ഞാനവും വേദനയിൽനിന്ന് മോഹവും സംസാരത്തിൽനിന്ന് ജാതിയും ജാതികൊണ്ട് ജരാമരണം,ശോകം,ദുഃഖം ഇവയും വരുന്നു.ബുദ്ധനുമുമ്പും പല ഋഷിമാരും ഇത് കണ്ടെത്തിയിരുന്നു.കണ്ടെത്തിയത് ആദ്യമോ അവസാന മോഎന്നതില്ല, വീണ്ടും വീണ്ടും കണ്ടെത്താനും വീണ്ടും ജീവിച്ച് കാണിച്ച് മാതൃക കാട്ടാനും ഒരാളെങ്കിലും ഓ രോ കാലഘട്ടത്തിലും ജനിക്കുന്നതിലാണ് മനുഷ്യരാശിയുടെ ഭാവിഭാഗധേയം സുരക്ഷിതമായിരിക്കുന്നത്.
തും ഹേഹി കിച്ചമാതപ്പം അഖാതാരോ തഥാഗതാ. തഥാഗതന്മാർ പാത കാണിച്ചുതരികയേ ഉള്ളു.സ്വയം ആ മാർഗ്ഗ ത്തിലൂടെ നടന്നാലേ അതിന്റെ ഫലം കിട്ടുകയുള്ളു. യോഗിയുടെ പാതയാണ് ബുദ്ധന്റെ പാത.
മെട്ടാ അഥവാ കരുണ ബുദ്ധന്റെ പ്രധാനകർമ്മമാണ്. മെട്ടാ അമ്മക്ക് കുഞ്ഞിനോടുള്ള സ്നേഹമാണ്.ജപ്പാനിലെ ബുദ്ധമതക്കാർക്ക് ഹാരീതി കുട്ടികളുടെ അമ്മയുമാണ്,പിശാചുമാണ്. കുഞ്ഞുണ്ടാവാനും സുഖപ്രസവത്തിനും കുഞ്ഞിന്റെ ആയുസ്സിനും ജപ്പാൻകാർ ഈ ദേവിയെ ആരാധിക്കുന്നു. മഹായാനക്കാർ ഹാരീതിക്ക് ലക്ഷം മക്ക ളുണ്ടായിരുന്നു എന്നും അവൾ മറ്റുള്ളവരുടെ മക്കളെ കട്ടുതിന്നിരുന്നു എന്നും കരുതുന്നു.ഒരിക്കൽ ബുദ്ധൻ അവ ളുടെ അവസാനത്തെ കുട്ടിയെ ഒളിച്ചുവെച്ചു.അന്ന് കുട്ടിയെ നഷ്ടപ്പെട്ട അമ്മമാരുടെ ദുഃഖം മനസ്സിലാക്കിയ ഹാരീ തി സർവ്വകുഞ്ഞുങ്ങളുടേയും രക്ഷിതാവായി. അഹിംസ സ്വീകരിച്ചു. പാലിയിൽ ഹാരീതിയക്കിനി(യക്ഷിണി)എന്ന് മഹാവംശം വിളിക്കുന്നു. പാലിബുദ്ധമതത്തിൽ മഹായാനബുദ്ധമതത്തിലുള്ളപോലെ ഹാരീതി ജനസമ്മതിയുള്ളവ ളല്ല.

ഒരമ്മ സ്വജീവൻ കൊടുത്തും കുഞ്ഞിനെ രക്ഷിക്കുന്നതിനെയാണ് പാലി(ഹീനയാന)ബുദ്ധമതം മെട്ട എന്നു വിളിക്കുന്നത്. മാനസാന്തരത്തെയല്ല.മെട്ടസുത്തം ഇത് പറയുന്നു. ശശജാതകത്തിൽ വിശന്നുമരിക്കാറായ ഒരു തപസ്വിയുടെ ജീവൻ രക്ഷിക്കാൻ മുയൽ അഗ്നി ജ്വലിപ്പിച്ച് അതിൽചാടി ജീവാഹൂതി ചെയ്തു. ശീലവും ദാനവുമാണ് മുയലിനെ ആ മഹദ്കർമ്മത്തിലേക്ക് നയിച്ചത്. അത്തരം കരുണയാണ് യോഗമാർഗ്ഗവും ഹീനയാനബുദ്ധമതവും പിന്തുടരുന്നത്. വിഭംഗമെട്ടയിൽ സർവ്വജീവജാലങ്ങളോടും സ്വന്തം മക്കളോടെന്നപോലെ സ്നേഹവും കരുണയും കാണിക്കലാണ് ധർമ്മം വിശുദ്ധിമാർഗ്ഗം നാലുതരം മെട്ട പറയുന്നു. 1. മിത്രങ്ങളോടുമാത്രം കാട്ടുന്ന സ്നേഹം. 2. അദോഷ, അവ്യാപാദ,അലോഭ,അമോഹമായ മനസ്സിൽ സ്വാഭാവികമായി ഉണ്ടാവുന്ന അനുകമ്പ. .3. ഏതുസാഹചര്യത്തിലും ക്രോധമില്ലായ്മ(അക്രോധം). 4. മജ്ജിമനികായം പറയുന്നു ഏറ്റവുമധികം ക്ഷമയുള്ളവരാണ് ബ്രാഹ്മണർ. ക്ഷമയാണ് യഥാർത്ഥസന്യാസം. ക്ഷമയാണ് ഉത്തമനിർവ്വാണം.ക്ഷമയേക്കാളുപരി മറ്റൊന്നുമില്ല.(ഭാഗവതത്തിലും ഗീതയിലും ഇതെല്ലാം പറയുന്നുണ്ട്).ഏതു കാപാലികനോടും കനിവുകാട്ടുന്ന ക്ഷമയാണ് ബുദ്ധനും ശങ്കരനും ക്രിസ്തുവിനും ആഭരണമായത്. ഭൃഗുവിന്റെ പരീക്ഷണത്തിൽ വിഷ്ണു വിജയിച്ചതും ക്ഷമ കൊണ്ടാണല്ലോ.
സർവ്വജാവജാലങ്ങളുടേയും സംരക്ഷണം ക്ഷമയും കരുണയുമുള്ള അക്രോധവും അകാമവുമായ മനസ്സിലാണ് സംഭവിക്കുന്നത്. മജ്ജിമനികായം പോലുള്ള ഒരു ബുദ്ധമതഗ്രന്ഥം അതുകൊണ്ടാണ് ബ്രാഹ്മണരെ ഏറ്റവും ക്ഷമയും കരുണയുമുള്ളവരെന്ന് ആദരിക്കുന്നത്. ഇത് ഇന്ത്യയിലെ പഴയ ആചാരം മാത്രമല്ല, തത്വം ഗ്രഹിച്ചവരുടെ തീർപ്പുമായിരുന്നു.ബ്രാഹമണമതം,ജൈനമതം,ബുദ്ധമതം എന്ന് മൂന്നു മതങ്ങളില്ല ,കരുണയുടേയും അഹിംസയുടേയും മൂന്നു തരം പ്രകാശനം മാത്രമാണ്. കരുണയുടെ പ്രായോഗികതലമാണ് പരിപൂർണ്ണമായ അഹിംസ. മനസാ വാചാ കർമ്മണാ ഒരു ജീവിയേയും ഉപദ്രവിക്കാതിരിക്കലും അവക്ക് ഉപകാരം ചെയ്യലും അഹിംസയാണ്.
അഹിംസാ പരമോ ധർമ്മഃ

തഥാഗതൻ ജീവജാലങ്ങൾക്കെല്ലാം അമ്മയെപ്പോലെയാണ്.
സർവ്വർക്കും ഹിതാനുകമ്പിയാണ്
ഭഗവാൻ ദാനം സ്വീകരിക്കുമ്പോൾ അനുകമ്പ കൊടുക്കുന്നു.
അദ്ധ്യാപനം അനുകമ്പയാലും ദയയാലും ചെയ്യുന്നു.
ബ്രാഹ്മണൻ ദാനം ചെയ്യുന്നത് അനുകമ്പയാലാണ്.
ഭഗവാൻ വെറുപ്പും ക്രോധവും ഇല്ലാത്തവനാണ്.
കരുണയാൽ വെറുപ്പ് ഇല്ലാതാവുന്നു.
ഒരു ജീവനേയും നശിപ്പിക്കരുത്.
സർവ്വലോകകാരുണികനും അനുകമ്പയുള്ളവനും ശീലവാനുമെന്ന് ഭഗവാനെ വിളിക്കുന്നു.
(Metta in Pali Budhism. page 85. Budhism in India and Abroad . Ed Kalpakam Sankaranarayanan).
മെത്ത ധമ്സംഗനിയിലാണ് പഠിപ്പിക്കുന്നത്. കരുണ,മുദിത,ഉപേക്ക(ഉപേക്ഷ) എന്നിവ ഭാഷ്യത്തിലും. നാലും ചേർന്ന മനസ്സാണ്(ചേതസിക) അപ്പമന്ന. രൂപാരൂപവിഭാഗം പറയുന്നു- അദോഷ,കരുണാ,മുദിതാ,ഉപേക്കാ എന്നിവയാണ് കുശലചേതസിക. അഭിധമ്മസംഗഹത്തിൽ അദോഷ,കരുണാ,മുദിതാ,ഉപേക്കകൾ ശോഭനചേതസികയാണ്.
അദോഷം,ഉപേക്ഷ ഇവ ശോഭനസാധാരണചേതസിക
കരുണ,മുദിത ഇവ അപമന്ന (അളക്കാനാവാത്ത അപരിമിതമായ അപൂർവ്വമായത്).

| ചിത്തം | അഭ്യാപാദ (മെട്ട) | കരുണ | മുദിത | തത്രമജ്ജട്ടത (ഉപേക്കാ) |
|---|---|---|---|---|
| 1.കാമാവതാരകുശലം | + | + | + | + |
| 2. കാമസഹേതുക വിപാകകുശലം | + | | | + |
| 3.കാമസഹേതുകക്രിയാകുശലം | + | + | | + |
| 4. രൂപാവചരകുശലം | + | + | | + |
| 5.അരൂപാവചരകുശലം | + | | | + |
| 6.ലോകോത്തരകുശലം | + | | | + |

സന്യാസചിന്ത,അക്രോധചിന്ത, അഹിംസാചിന്ത - ഇതാണ് നേരായ വിചാരം. ആർത്തിയോ ക്രോധമോ ഹിംസയോ ഉണ്ടാവരുത്.ചിന്തയിൽപോലും.
മെട്ടാവാചികമ്മ( വാചാ കരുണ), മെട്ടാകായികമ്മ (കായികമായി കരുണ),മെട്ടാ മനോകമ്മ( മനസാ കരുണ) ഇതാണ് ബുദ്ധന്റെ ത്രിവിധകർമ്മം.ഇതും വൈദികബ്രാഹ്മണരുടെ അഹിംസയും തമ്മിൽ വ്യത്യാസമില്ല.

മഹാസുദസ്സനസുത്തത്തിലെ(മഹാസുദർശനസൂക്തം)എല്ലാ Rhetoric phrasesഉം ഏറ്റവും പഴയ വേദസൂക്തങ്ങളിലേതാണെന്ന് Dr Rhys Davids ഉം ബുദ്ധമതത്തിലെ നിർവ്വാണം വേദാന്തത്തിലെ ബ്രഹ്മാനുഭവവും ധർമ്മപഥം വേദത്തിലെ ഋതസ്യപന്ഥാവുമാണെന്ന് അരവിന്ദമഹർഷിയും പറഞ്ഞിട്ടുണ്ട്.

Rhys Davids T W Sacred books of the East Vol 2. page 249.
Aurobindo's birth centenery library (ABCL)VOL 14, 1972. page 150

പുണ്യം- പുന്ന. പാപം -പാപ. പ്രജ്ഞ- പന്നാ. ഇതാണ് പാലിയും സംസ്കൃതവും തമ്മിലുള്ള ഉച്ചാരണഭേദം. പാലിയെന്ന നാട്ടുഭാഷ(തന്റെ ജന്മദേശമായ നേപ്പാലിലെ ഭാഷ)യിലേക്ക് സംസ്കൃതഗ്രന്ധങ്ങളെ മൊഴിമാറ്റി പുതിയ ഒരു മണിപ്രവാളഭാഷയിലാണ് ബുദ്ധൻ സംവദിച്ചത്. അറിവിനെ ജനകീയമാക്കുക എന്ന വിപ്ലവമാണ് അദ്ദേഹം നടത്തിയത്.പുണ്യമെന്നത് ഇന്ത്യയിലൊരു പുതിയ അറിവായിരുന്നില്ല. പ്രജ്ഞയും പുതിയഅറിവായിരുന്നില്ല.ചൈനയിലും സിലോണിലും മറ്റു വിദേശങ്ങളിലും അത് പുതിയതായിരുന്നു. വിദേശത്ത് ബുദ്ധമതം പച്ചപിടിച്ചപ്പോൾ ഇന്ത്യയിലത് വളരാഞ്ഞത് ഈ ഒരൊറ്റ സ്വാഭാവികകാരണം കൊണ്ടാണ്.സഃഅസ്യ ആത്മാ പുണ്യേഭ്യാ കർമ്മഭ്യാ പ്രതിധീയതേ, മഹത് പുണ്യം കരോതി, ഏഷാ വാ സുകൃതാ ബ്രഹ്മലോകഃ എന്ന് ഉപനിഷത്തുക്കളിലുണ്ട്. (The principal upanishads . S Radhakrishnan .pages 521, 171,676). തംലോകം പുണ്യാം പ്രജ്ഞേഷാം ,യേ അപരിമിതാ പുണ്യാലോകാ എന്നിങ്ങനെ അഥർവ്വവേദത്തിലുമുണ്ട്(അഥർവ്വം 9.5.16, 10 ഇവ).വ്രാത്യന്മാരുടെ ഉപനിഷത്തായ കൌശീതകിയാണ് ബുദ്ധൻ പിൻതുടർന്നിരുന്നതെന്ന് ധർമ്മപഥത്തിലെ അദ്ദേഹത്തിന്റെ വാക്കുകളെ വെച്ച് തെളിയിക്കുന്നു:- മാതരം പിതരം ഹന്ത്വാ രാജാനോ ദ്വേ ച ഖത്തിയേ രത്തം സാനുചരം ഹന്ത്വാ അനീഘോ യാതി ബ്രാഹ്മണോ മാതരം പിതരം ഹന്ത്വാ രാജാനോ ദ്വേച സോത്തിയേ വെയ്യഗ്ഗപാഞ്ചമം ഹന്ത്വാ അനീഘോ യാതി ബ്രാഹ്മണോ. (R C. Zachner. kauseethaki upa. 3.1) ഇന്ദ്രൻ പറയുന്നു: അവനെ അറിഞ്ഞവന് മാതൃവധം,പിതൃവധം,സ്തേയം,ഭ്രൂണഹത്യ മുതലായ പാപപുണ്യങ്ങൾക്കതീതനാകാമെന്ന്. ഇത്തരം വാക്ക് അഹിംസാമൂർത്തിയായ ബുദ്ധൻ പറഞ്ഞാലും, ഹിംസാമൂർത്തിയായ അജാതശത്രുവിന് (മഗധരാജാവ്) അത് അക്ഷരാർത്ഥത്തിലുള്ള പിതൃഹത്യയാണെന്ന് തെറ്റിദ്ധരിക്കാനിടയാക്കി. അഛനെ വധിച്ച് രാജാവായി. ഒരു പതിച്ചസമ്മുപ്പാദ (series of sins)അവിദ്യയിൽനിന്ന് അപ്രകാരം ഉണ്ടാക്കുകയും ചെയ്തു. ചിത്തിം വിചിത്തിം ചിനവത് വി വിദ്വാൻ എന്ന ഋഗ്വേദവചനം വിവേകമില്ലാത്തവരുടെ കയ്യിലേക്ക് നാട്ടുഭാഷയിലൂടെ എത്തി.സന്ദേശം വെറുതെയായി. വിപരീതഫലമായി. ചിത്തി ജ്ഞാതവ്യം പുണ്യം. അചിത്തി അനുപാദേയത്വേന അചേകനീയാം പാപം (സായണഭാഷ്യം).ജ്ഞാനവും അജ്ഞാനവുമാണ് പുണ്യപാപം, വിദ്യാവിദ്യ.

സബ്ബപാപസ്സ അകരണം കുശലസ്സ ഉപസംപദാ സചിത്തപരിയോദപനം ഏതം ബുദ്ധാനശാസനം(ധമ്മപഥം). സർവ്വപാപവും ചെയ്യാതിരിക്കുക. സച്ചിത്തം (നിർമ്മലചിത്തം)കൊണ്ട് സർവ്വപുണ്യവും ഉപസമ്പാദിച്ച് കുശലനാവുക. ഇതാണ് ബുദ്ധശാസനം. ഋഗ്വേദത്തിലെ ചിത്തി പാലിയിലെ ചിത്ത ഇവ ഒന്നാണ്. ഏതം വേദാനുശാസനം എന്നത് ഏതം ബുദ്ധാനശാസനം എന്നാക്കി. ബുദ്ധനെ ശാസനങ്ങൾ തരുന്ന ശാസിതാവ് (ശാസ്താവ്)എന്ന് വിളിക്കുന്നു. തമിഴിലും പ്രാകൃതത്തിലും ശാത്താ,ചാത്തനെന്ന് പറയും. ഉപനിഷത്തുകളിൽ മൈത്രായണിഉപനിഷത്ത് ആത്മന്റെ നാമങ്ങളിലൊന്നായി ശാസ്താ പദം പറയുന്നുണ്ട്. ഋഗ്വേദം(1.68.9)അഗ്നിയുടെ ശാസം ഭക്തന്മാരാൽ ശ്രദ്ധാപൂർവ്വം ശ്രവിക്കപ്പെടുന്നതായി പറയുന്നു. 1.31.34ൽ അഗ്നിശാസുവെ(ശാസനം) മനുഷ്യനും ദേവരും അനുസരിക്കുന്നു. 5.2.8ൽ ഇന്ദ്രൻ വിദ്വാനാണ്, ആ ദിവ്യശാസ്നെ പഠിക്കാനഭ്യർത്ഥിച്ച് കുമാരആത്രേയനെന്ന ശിഷ്യനെത്തുന്നു.10.52.1ൽ മഹർഷി ദേവന്മാരോട് അഭ്യർത്ഥിക്കുന്നു:-ശാസ്തന മാ.(എന്നെ പഠിപ്പിക്കുക). 6.47.5ൽ അഗ്നി ശാസ്താമിത്രനാണ്. പഠിപ്പിക്കലിലൂടെയാണ് സുഹൃദ്ബന്ധം.അതായത് ഋഗ്വേദത്തിലെ ശാസ്താപദത്തിന് ഗുരു എന്നാണ് അർത്ഥം. ഗുരുവിനെ അയ്യാ എന്നും അപ്പാ എന്നും വിളിക്കുന്ന തമിഴുസമ്പ്രദായമാണ് അയ്യപ്പനായതെന്ന് കരുതണം. ലളിതവിസ്തരം- ജനന്യാ ദക്ഷിണായാം കുക്ഷൌ അവക്രാമാത്.(അമ്മയുടെ ഉദരത്തിന്റെ ദക്ഷിണഭാഗത്തുകൂടി ബുദ്ധൻ കടന്നു). തൈത്തരീയസംഹിത(6.1.3.6) യജ്ഞാം അഭ്യധ്യായത് താം സംഭവത്, തത് ഇന്ദ്ര ആചായത് എന്നതിൽനിന്നാണ് ഈ വിസ്തരണത്തിന്റെ ഉത്ഭവം.മാതൃദക്ഷിണപാർശ്വാത് നിഷ്ക്രമതിസ്മാ (ലളിതവിസ്തസാമ്യങ്ങൾ രം)ഇന്ദ്രമാതാ വ് സൂതവശ അഥവാ സകൃത്പ്രസവാ വന്ധ്യാ ആയി. അതുപോലെ ബുദ്ധനിരുന്ന ഗർഭാശയം ഇനി ഒരു മനുഷ്യൻ ഇരിക്കാനർഹതയില്ലാത്തതായി. ഇന്ദ്രമാതാവ് ഗൃസ്തി( സകൃത്പ്രസൂതാ ഗൌ)അമ്മപ്പശുവായ അദിതിയാൽ നക്കപ്പെടാത്ത അരീതനെന്ന് ഇന്ദ്രനെ ഋഗ്വേദം. ഇതുതന്നെ ലളിതവിസ്തരം ബുദ്ധനെക്കുറിച്ചും( അനുപലിപ്താ ഗർഭമ ലൈഹ്)പറഞ്ഞു.ഇന്ദ്രനുതുല്യമായി ഋഗ്വേദത്തിൽ മറ്റാരുമില്ല(ന ഹി നു അസ്യ പ്രതിമാനംഅസ്തി). ലളിതവിസ്തര ത്തിലും അസ്തിതു അസൌ കശ്ചിത് സത്വാ യാ മയാ സദൃശ(ബുദ്ധന്റെ ചോദ്യം).ഋഗ്വേദത്തിലെ ഇന്ദ്രൻ ജായമാനാ ഉദസ്താദ്. ലളിതവിസ്തരത്തിലെ ബുദ്ധൻ ജാതമാത്രാ പൃഥ്യാം അവതരതിസ്മാ.

| ഋഗ്വേദം | ലളിതവിസ്തരം |
|---|---|
| 1.മമത് ചിത് ഇന്ദ്രസഹസാ ഉദതിഷ്ഠാത് | തസ്മിൻസമയേസംഹൃഷിതരോമകൂപജാതാസർവ്വസത്വാഅഭൂവൻ |
| 2.സഖേവിഷ്ണോവിതരം വിക്രമസ്വ | ബോധിസത്തവസപ്തപദാനി പ്രക്രാന്തഃ |
| 3.ഇന്ദ്രൻ ജ്യേഷ്ഠനാണ്. | അഹംജ്യേഷ്ഠായജ്ഞസ്വാമിൻ സുയസ്തയജ്ഞ,ക്ഷത്രിയ |
| 4.ജാത(ജജ്ഞാന)വിപൃഛത് മാതരം | |
| സിംഹാഇവ വാചംഭാ,സേസ്മാ | ബ്രാഹ്മണ,ബ്രഹ്മസമ,(ബുദ്ധത് വിശേഷണം) |
| 5.സർവ്വം തത് ഇന്ദ്രദേവാധേ | വശീഭൂതാ ഇതി ഉച്യതേ |
| 6.ഋഷിസുകക്ഷൻ ഇന്ദ്രനോട്ഃ | ധമ്മപഥത്തിൽ ബുദ്ധൻ ഇന്ദ്രനെക്കുറിച്ച്ഃ-അപ്പമാദേനമഘവാ |
| യത്വാനമരൈ ഇതി മന്യസേ .തത് സത്യം | ദേവാനാം സേത്ത(ശ്രേഷ്ഠ)തം ഗതോ. (അപ്പമാദം അപ്രമാദം- |
| ഇത് തവ. സായണഃ-മനുഷ്യവത് വാർദ്ധക്യേന | അമൃതപദം) |
| അഹം ന മ്രിയേ ഇതിമന്യസേ. | |
| 7വിഷ്ണോ പരമം പദം സദാപശ്യതി സൂരയഃ | ഏകാഹം ജീവിതംസയ്യോപസ്സതോ അമതംപദം |
| 8ആനന്ദരൂപഅമൃതം(മുണ്ഡക),ഋഭുക്കളുടെ | നിബ്ബാണയോഗക്കേമ |
| അമൃതത്വം(ഋഗ്വേദം) | |
| 9 സർവ്വഗ്രന്ഥിയും ഭേദിച്ച അപ്രമത്തനെ അമൃത | സപ്പഗന്ഥപഹീനനാണ് ആർഹതൻ. സർവ്വമുക്തന്റെ പര്യായ |
| നെന്നും ഋഷിയെന്നും ദേവേന്ദ്രനെന്നും വിളിക്കു | ങ്ങൾഃ മെഹസി(മഹർഷി)ദേവേശി(ദേവേന്ദ്ര) ബുദ്ധ,ആർഹത, |
| ന്നു(ഛാന്ദോഗ്യ, കഠോ, മുണ്ഡക, നിരുക്തം) | ഇസി(ഋഷി) |
| 10.സാക്ഷാത്കൃതധർമ്മാഋഷയബഭൂവു(നിരുക്ത) | സക്കിധമ്മം അനീരിഹം അദസ്സി(സുത്തനിപാതം) |
| 11.വിജ്ഞാനം | വിന്നാനം(അഷ്ടാംഗമാർഗ്ഗനിബ്ബാണം) |

(കൌശീതകിഉപനിഷത്തിൽ ഇന്ദ്രനും പ്രജാപതിയും രണ്ട് ദ്വാരപാലകർ മാത്രമാണ് അവർ 33 ദേവന്മാരിലെ രണ്ടുപേർമാത്രമാണ്)

| ത്രിപിടകം | ഉപനിഷത്ത് |
|---|---|
| 1.വിന്നാനം | വിജ്ഞാനംബ്രഹ്മ(ഛാന്ദോഗ്യ 7.7.1)തൈത്തി 3.5.1.<br>വിജ്ഞാനംആനന്ദം ബ്രഹ്മഃ(ബൃഹ. 3.8.28)<br>അനന്തം അപാരം വിജ്ഞാനഘനം(ബൃഹ.2.4.12) |
| 2.അനിദസ്സനം | അലിംഗ(കഠോ.6.8) മൈത്രേ. 6.31. 35, 7.2)<br>അലക്ഷണം (മാണ്ഡൂക്യ 7) |
| 3.അനന്തം | പലപ്രാവശ്യം ഉപനിഷത്തിൽവരുന്ന പദം ബൃഹ. 2.4.12 |
| 4.സബ്ബതോപഭം | ഏവാഹിസർവ്വേഷുലോകേഷു (ഛാ. 4.5.4)ഭാതിസർവ്വാദിശാ(പ്രശ്ന 1.6)<br>പ്രകാശയൻ യത്സർവ്വം സർവ്വം പ്രകാശയതി( ശ്വേത 5.4) |
| 5.എതആപോ ചപത്ഥിതേജോ വായോ ന ഗതി | ജലത്തിനോ പൃഥ്വിക്കോ തേജസ്സിനോ വായുവിനോ ഗതി ഇല്ലാത്ത<br>പ്രവേശനമില്ലാത്ത പരമപദം എല്ലാ ഉപനിഷത്തുകളിലും പ്രസിദ്ധം |
| 6. എത്തദീഘം ചരസ്സംച (ദീർഘമോ ഹ്രസ്വമോ അല്ല) | അസ്ഥൂലം അനന്തം (ബ- 3.8.8) |
| 7. വിന്നാനസ്യ നിരോധേന മായൂപമം ച വിന്നാനം | താവത് മനനിരോധവ്യം(മൈത്രേ 6.34)<br>ചിത്തവൃത്തിനിരോധം (യോഗസൂത്രം) |

അദ്വൈതവേദാന്തം ആത്മവാദമാണ്. ഐതദ് ആത്മ്യം ഇദം സർവ്വം .ആത്മാനം വിദ്ധി. ബുദ്ധമതത്തിലെ വിവേകം എല്ലാം അനാത്മമാണെന്ന് വാദിക്കലാണെന്ന് ചിലരെങ്കിലും ധരിച്ചുവെച്ചിട്ടുണ്ട്. ഞാൻ എന്റെ എന്ന മമതാബോധത്തെ തിരിച്ചറിയലാണ് ആത്മം അനാത്മം ഇവയെ വിവേചിച്ചറിയലിന്റെ രഹസ്യം. അനാത്മത്തെ അറിഞ്ഞു വേണം ആത്മത്തിലേക്ക് പ്രവേശിക്കാൻ. ശരീരത്തിന്റെ വേദന,ജരാനര,ഇവകളെ അറിഞ്ഞ് അതിൽനിന്നുള്ള മുക്തിയായ ആത്മത്തിലേക്ക് കടക്കണം.നിത്യാനിത്യവസ്തുവിവേകം ഇതിനാണ്. ഇന്ത്യൻഫിലോസഫിയിൽഇത് പ്രധാനമാണ്.(വൈദിക,താന്ത്രിക,ബൌദ്ധ,ജൈനശ്രമണമാർഗ്ഗത്തിലെല്ലാം)

ഇന്ത്യൻതത്വചിന്ത

1.ലൌകികജീവിതം അപൂർണ്ണവും ക്ഷണികവുമാണ്.
2.അതീന്ദ്രിയതലമാണ് ജീവിതത്തിന്റെ യഥാർത്ഥലക്ഷ്യം.ഇതിനെ നിർവ്വാണം,മുക്തി,മോക്ഷം,സിദ്ധാവസ്ഥ എന്ന് വിളിക്കാം.
3.അന്തിമലക്ഷ്യമായ പരമാർത്ഥസത്തയുടെ സ്വഭാവം അനിർവ്വചനീയമാണ്, വാക്കിന് നിർവ്വചിക്കാനോ സംവദിക്കാനോ ആവാത്തതാണ്.
4.എങ്കിലും അതിനെ അനുഭവിക്കാനും അറിയാനും സാധിക്കും
5.അനുഭൂതിയാണ് എല്ലാ മാർഗ്ഗങ്ങളും പരമസത്യമായി അംഗീകരിക്കുന്നത്.അനുഭൂതി ലഭിച്ചവർ അനിർവ്വചനീയമാണെങ്കിലും അതിനെ സംവദിക്കാൻ ശ്രമിക്കണം,ഇത് വരുംതലമുറക്ക് മാർഗ്ഗദർശനത്തിനു മാത്രമാണ്.
6.സത്യം(ആത്യന്തികലക്ഷ്യം) അഥവാ മുക്തിക്ക് ഒരു നാമം കൊടുക്കുന്നത് ഒരു ചിഹ്നമായി മാത്രമാണ്. സിംബൽകൊണ്ട് സ്വഭാവം കാണിക്കാനാണ് നാമം കൊടുക്കുന്നത്.
7.സത്യത്തിന് അനന്തം സിംബലുകളിലൂടെ മനുഷ്യനോടു സംവേദനം സാധിക്കും. വാക്കാവാം,സാഹിത്യമാവാം, വാമൊഴിയോ വരമൊഴിയോ ആവാം.ചിത്രം,ആലേഖ്യം,സംഗീതം,വാസ്തു,ശില്പം,നൃത്തം ഇവയെല്ലാം ആ സിംബലുകളിൽപെടും.അനേകജീവജാലങ്ങൾ,അനേകപ്രകൃതിവസ്തുക്കൾ,കലാരൂപങ്ങൾ,ഇവയിലെല്ലാം ശബ്ദസ്പർശരൂപരസഗന്ധങ്ങളിലൂടെ നിരവധി സിംബലുകളെ സത്യം നമുക്കായി പ്രദർശിപ്പിക്കുന്നുണ്ട്.എല്ലാത്തിലും സത്യത്തെ അനുഭവിക്കാനാവുന്നത് അദ്വൈതമാണ്.
8.ഓരോ വ്യക്തിയുടെ ഗുണം,കഴിവ്,താല്പര്യം ഇവയനുസരിച്ച് ഓരോ സിംബലിലൂടെ സത്യം കാണുന്നു.പരമലക്ഷ്യത്തിലെത്തിയ വ്യക്തി പരമശാന്തിയുടെ മൌനഭൂമികയിലെത്തിക്കഴിഞ്ഞു.
9.അതുകൊണ്ട് ആരെയും നിന്ദിക്കാതെ, ഒരു സിംബലിനേയും തരം കുറച്ചുകാണാതെ എല്ലാത്തേയും ആദരിക്കാനുള്ള വിവേകവും ഹൃദയശുദ്ധിയും ഇന്ത്യൻ ഫിലോസഫിയുടെ മുഖമുദ്രയായിത്തീർന്നു.

ഇന്ത്യൻമിസ്റ്റിസിസവും ഫിലോസഫിയും നിത്യജീവിതവും വെവ്വേറെയല്ല. അത് വെറുമൊരു ബൌദ്ധികസിദ്ധാന്തമല്ല. ജീവിക്കുന്ന, സൃഷ്ടിക്കുന്ന, ഉയർത്തുന്ന, ഉദാത്തമായ,അപൂർവ്വമായ അനുഭവസമാഹാരങ്ങളാണ്. സ്ഥൂലത്തിൽനിന്ന് സൂക്ഷ്മത്തിലേക്കും തിരിച്ചുമുള്ള ആല്തരികവും ബാഹ്യവുമായ യാത്രകളാണ്. ബാഹ്യപൂജ ആന്തരധ്യാനത്തിലേക്കുള്ള യാത്രയാണ്.ബ്രഹ്മനെന്നോ വിഷ്ണുവെന്നോ ശിവനെന്നോ തഥാത എന്നോ നിർവ്വാണമെന്നോ ഏതു പേരിലായാലും ഏതു രൂപത്തിലായാലും രൂപമില്ലാത്തതായാലും അകത്തേക്കാണ് പ്രയാണം. സത്യത്തിന്റെ ആത്യന്തികാവസ്ഥയിൽ അതെല്ലാവർക്കും ഒന്നായിട്ടാണ്, ഒരുപോലെയാണ് അനുഭവപ്പെടുക. ഏതുമാർഗ്ഗത്തിലൂടെ സഞ്ചരിച്ചാലും എത്തുന്നത് ഒരിടത്താണ്. എല്ലാ മിസ്റ്റിക്കുകളും സത്യാന്വേഷികളാണ്. അകത്തും പുറത്തും അവരന്വേഷിക്കുന്നത് സത്യമാണ്. സത്യത്തെ ബുദ്ധികൊണ്ടുമാത്രം അനുഭവിക്കാനാവില്ല. കാലദേശങ്ങൾക്കും ഭാഷക്കും വാക്കിനും അതീതമായതു്,സർവ്വ ഭൌതികാനുഭവങ്ങൾക്കും അതീതമായത് ബുദ്ധികൊണ്ടു മാത്രം എങ്ങനെ അനുഭവിക്കും. ബുദ്ധിയിൽ ദ്വന്ദ്വം(ദ്വൈതം)ഉണ്ട്. ബുദ്ധിക്കും അതീതമായ പ്രജ്ഞയിൽ അതീന്ദ്രിയബോധം വിവേകമായി അനുഭവപ്പെടുന്നു. പ്രജ്ഞ ഉണരുന്നത് പ്രതിഭയാണ്. നവനവോന്മേഷശാലിനിയായ പ്രതിഭയാണ് പ്രജ്ഞ. അതാണ് പ്രജ്ഞാപാരമിത. ഉപനിഷത്ത് നേതിനേതി എന്നാണ് (ഇതല്ല,ഇതല്ല) സത്യത്തെ അറിയാനായി ക്രമത്തിൽ മുന്നോട്ട് പോകുന്നത്. ബുദ്ധമതം നിർവ്വാണം,ശൂന്യത ഇവയെ ഇതേമട്ടിലാണ് ഉപദേശിക്കാൻ ശ്രമിക്കുന്നത്.ഭക്തിമാർഗ്ഗം വെണ്ണ തിന്ന ഊമയുടെ അനുഭവത്തോട് ഈശ്വരാനുഭവത്തെ താരതമ്യപ്പെടുത്തുന്നു.
വേദത്തിലെ ഋഷി ദീർഘതമസ്സ് വാക്കിനെ പര,പശ്യന്തി,മദ്ധ്യമ,വൈഖരി എന്ന് നാലായി തിരിച്ചു. പരാവാക്ക് വേദവാക്കാണ്. വൈഖരി നാം സംസാരിക്കുന്ന ഭാഷയും. സത്യം പരാവാക്കാണ്. അതുസംവദിക്കാൻ നമുക്ക് വൈഖരിയുടെ സഹായം കൂടിയേ കഴിയൂ. വൈഖരി എപ്പോഴും അപൂർണ്ണമാണ്. അതിനാൽ ഉപമ,ഉൽപ്രേക്ഷ മുതലായ അലങ്കാരങ്ങളും സിംബലുകളും സംവേദനത്തിന് ആവശ്യമായി വരുന്നു. എന്നാലും നമുക്ക് ഒരു മുന്നറിയിപ്പ് യജുർവ്വേദം തരുന്നു. മൌനിയായ ഋഷിയിലാണ് അനന്തമായ അമൃതത്വം. വല്ലാതെ ചിലക്കുന്ന മനുഷ്യരിലല്ല. അനുഭൂതി ലഭിച്ചവർ ഏകാന്തതയും വിജനതയും മൌനവും ഇഷ്ടപ്പെടുന്നു. യതോവാചോനിവർത്തന്തേ അപ്രാപ്യ മനസാസഹാ.

സത്യം,ധർമ്മം,ഈശ്വരൻ,പ്രകാശം,ബ്രഹ്മം എന്നെല്ലാം പറയുന്നത് ഒന്നിനെത്തന്നെയാണ്. ഏകം സദ് വിപ്രാ ബഹുധാ വദന്തി. അഗ്നി.സൂര്യൻ എന്നിവയെ പ്രകാശത്തിന്റെ സിംബലായി വേദം ഉപയോഗിക്കുന്നു. പ്രാണവായു,ജലം,ഭൂമി ,അന്നം ഇവയെ ജീവന്റെ സിംബലായി ഉപയോഗിക്കുന്നു.ജീവനും ബ്രഹ്മവും ഒന്നാണെന്ന് പിന്നീട് പ്രഖ്യാപിക്കുന്നു. വിശ്വം ഏകം എന്ന അറിവിലേക്കാണ് ഋഷി എത്തിച്ചേരുന്നത്. വേദിക് സിംബോളിസത്തിലെ ആധിഭൌതികം(Rituals),ആധിദൈവികം(Theistic)അദ്ധ്യാത്മികം(Spiritual)എന്നിവ മൂന്നുതലങ്ങളിലായി മൂന്നുതരം വ്യക്തിത്വങ്ങൾക്ക് വേണ്ടിയാണ്. നിരുക്തത്തിൽ യാസ്കൻ ഈ സിംബോളിസത്തെ പരാമർശിക്കുന്നു.ഗോവ്,അശ്വം(അശ്വിനി,കുതിര,സമുദ്രത്തിലെ കാറ്റുംഒഴുക്കും)ഉഷസ്സ്,സൂര്യൻ,യജ്ഞം ഇവയെല്ലാം ഈശ്വരൻ പ്രകാശരൂപിയും അജ്ഞാനതമസ്സകറ്റുന്ന വിജ്ഞാനസ്വരൂപവുമാണ് എന്നതിന്റെ സിംബലുകളാണ്.ഏറ്റവും നല്ല സിംബൽ പ്രണവമാണ്. സിംബലുകളുടെ അർത്ഥവും അനുഭവവും ജിജ്ഞാസുവിനും ഭക്തനും സ്വമേധയാ വെളിപ്പെടുന്നു.തീരെ ശ്രദ്ധയില്ലാത്തവർക്കും താല്പര്യമില്ലാത്തവർക്കും ധ്യാനിക്കാത്തവർക്കും അത് വെളിപ്പെട്ടെന്നു വരില്ല.മുട്ടിയവനുമാത്രം തുറക്കപ്പെട്ടുകിട്ടുന്ന വാതിലാണ് സത്യം.അന്വേഷി മാത്രമാണ് അത് കണ്ടെത്തുന്നത്.തന്ത്രവും ഒരു സിംബോളിക് ഭാഷയാണ്.
അഹംവിശ്രാന്തി എന്ന പരമശാന്തി ഒരു ബിന്ദു. മന്ത്രം,യന്ത്രം,മണ്ഡലം ഇവ ധ്യാനസമാധി അനുഭവത്തിനുള്ള സിംബലുകളാണ്. ശ്രദ്ധ കേന്ദ്രീകരിക്കാനാവാത്തവർക്ക് സഹായത്തിനുള്ള സിംബൽ. മന്ത്രം വസിക്കുന്നത് യന്ത്രത്തിലാണ്.മണ്ഡലം അനന്തതാചിഹ്നമാണ്.
അഗ്നിയോട് കളിക്കാൻ ശക്തിയുള്ളവർക്കാണ് പഞ്ചമകാരസിംബോളിസം.അധികാരഭേദം സ്വഭാവഭേദമനുസരിച്ചാണ്.താന്ത്രികസിംബലുകൾ ബുദ്ധമതത്തിലെ മഹാസാംഘികർ തങ്ങളുടെ ധാരിണിപിടകത്തിൽ ഉപയോഗിച്ചു. മഞ്ജുശ്രീമൂലകല്പത്തിൽ ധാരിണികളും മണ്ഡലങ്ങളും മുദ്രകളും ഉപയോഗിച്ചിട്ടുണ്ട്.

● ബിന്ദു സത്യം ശാന്തി

○ വൃത്തം പൂർണ്ണത ശൂന്യം ബ്രഹ്മം,ശിവം,അനന്തത

□ ചതുരം ഭൂമി ദ്രവ്യലോകം

△ മുകളിലേക്ക് ത്രികോണം പുരുഷ,ത്രിലോക

▽ താഴേക്ക് ത്രികോണം സ്ത്രൈണ,ത്രിഗുണ,യോനി

രണ്ടുത്രികോണം ചേർന്ന് ഷഡ്കോണം.
കാലദേശം,പഞ്ചഭൂതം

ഡമരു 2 ത്രികോണം വേറിട്ട്.
പ്രളയം,കാലദേശംഊർജ്ജത്രികോണം

പത്മം - സഹസ്രാരം ആത്മബോധം,പ്രജ്ഞ

## വ്രജഭൂമിയിൽ ഒരു കുശലപ്രശ്നം

ഇതെന്റെ വ്രജഭൂമി.കൃഷ്ണഭൂമി. ഇവിടെ ദേവകീപുത്രനായ ഉണ്ണിക്കണ്ണൻ എന്നിൽ പുനർജ്ജനിക്കുന്നു.സർവ്വ
വാതിലും തുറന്ന്, യമുനയെ പകുത്ത്,അനന്തക്കുടക്കീഴിൽ എഴുന്നള്ളുന്നു.യശോദയുടെ പൊന്നുണ്ണിയായി
ലീലയാടി, സഹസ്രാരത്തിൽ നന്ദനഗ്രാമം വിധ്യതമാക്കുന്നു.വർഷാനയിലെ രാധാരാധനയിൽ ധാരധാരയായി
സ്വരവർഷം ചൊരിഞ്ഞ് രാസലോലനാവുന്നു.വർഷകനായ ഋഷഭനാവുന്നു.ഗോകുലവും വൃന്ദാവനവും മഥുരയും
കുരുക്ഷേത്രവും ദ്വാരകയും ഇന്നും എന്നിൽ ത്രസിക്കുന്നു,ജീവിക്കുന്നു.

ഇവിടെ പ്രഭാതം വിരിയുന്നത് കൃഷ്ണഗീതികളിലാണ്.തുളസീതീർത്ഥത്തോടെയാണ്.സൂര്യോദയത്തിനുമുമ്പേ എന്നി
ലെ കൃഷ്ണനെ ആറാട്ടും അഭിഷേകവും കഴിച്ച് വേദപഠനത്തിനിരുത്തുന്നു.ഹൃദയത്തിൽ പതിഞ്ഞ തീർത്ഥപാദ
വുമായി,ജീവിതത്തിന്റെ സർവ്വമുക്കിലും മൂലയിലും കൃഷ്ണചിത്തയായി മാത്രം സഞ്ചരിക്കുന്ന അമ്പാടിപ്പയ്യായി
ബുദ്ധി മേയുന്നു.വാക്കിലും മനസ്സിലും കായത്തിലും ,അകത്തും പുറത്തും, പാർശ്വങ്ങളിലും ,മുകളിലും ചുവട്ടി
ലും കൃഷ്ണൻ. കൃഷ്ണൻ മാത്രം. ആ സുദർശനകാലചക്രകാന്തിയിൽ, പാഞ്ചജന്യപഞ്ചാമൃതധാരയിൽ ,സഹസ്രാ
രപത്മനിർവ്വാണത്തിൽ സദാ സാന്ദ്രാനന്ദാവബോധം മാത്രം.

ഡെൽഹിയിൽനിന്ന് ഞാനും മീനയും കൂടി നടത്തിയ വ്രജഭൂമിയിലേക്കുള്ള ബാഹ്യയാത്ര, ജീവിതം മുഴുവനും
തുടർന്ന ഈ ആന്തരയാത്രയുടെ ഒരു പരിണതഫലം മാത്രമായിരുന്നു.

കോശികലാനിൽനിന്ന് വിശാലമായ കടുകുപാടങ്ങളിലൂടെയുള്ള യാത്ര. ഞങ്ങൾ പോകുമ്പോൾ അവ തരിശാണ്.
നേപ്പാളിലെ ബുദ്ധജന്മഭൂമിയിൽ പോയപ്പോൾ സുവർണ്ണവർണ്ണമായ പട്ടുടുത്ത് കൃഷ്ണന്റെ പീതാംബരം പോലെ
നിന്ന കടുകുപാടങ്ങൾ കണ്ടത് ഓർത്തു. ഉദ്ധവകാരിയിൽ പീതാംബരവും ഓടക്കുഴലും പീലിയുമണിഞ്ഞെത്തിയ
ഉദ്ധവനെ കണ്ട് ഗോപികമാർ കൃഷ്ണസ്മൃതിയിൽ ധ്യാനലീനരായി. ഇതാ,ഇവിടെ ഈ സങ്കേതിലാണ് രാധയെ
കൃഷ്ണൻ സന്ദർശിച്ചിരുന്നത്.ചന്ദ്രാവലി എന്ന ദ്വാരപാലികയുടെ ഋതോര(ഋതംഭര)ഗ്രാമം കഴിഞ്ഞാൽ രാധാകൃ
ഷ്ണന്മാരുടെ പ്രേമസരോവരമാണ്. തത്ര ഋതംഭരാ പ്രജ്ഞാ. അതിനപ്പുറം പ്രേമസരോവരസ്ഥാനത്ത് സഹസ്രാര
പ്രേമപുഷ്പങ്ങളിൽ ഗോലോകത്തിന്റെ പ്രണയമധു നിറയുന്നു

ഇനി കാമക്രോധാദിശത്രുക്കളുടെ സിംബലായ ബകാസുരനെ ഖതിർവനിയിൽ വെച്ച് ഇങ്ങിനി വരാതവണ്ണം വധിക്കുക. വർഷാനയിലെ(ഋഷഭപുരം എന്ന ബർസാന) വര്ഷകന്റെ ആനന്ദധാമത്തിൽ നിരന്തരം നിരാമയമായി ലയിക്കുക. രാധാരസമന്ദിരത്തിനരികെ മയൂരകുടി. കൃഷ്ണൻ മയൂരനൃത്തമാടിയത് ഇവിടെവെച്ചാണ്. ലളിതാ പത്മിനിരാഗിണിമാരും സുകുമാരി,അംബികമാരും ഗുരുവായൂരിൽ വെച്ച് ചെയ്തിരുന്ന മയൂരനൃത്തം കണ്ട് ഗുരുവായൂരപ്പനും ഞാനും പണ്ട് ഈ സ്മൃതി ശൈശവത്തിലും അനുഭവിച്ചിരുന്നു.മയൂരകുടിക്ക് അപ്പുറം രാധയുടെ അഷ്ടസഖികളുടെ, കൃഷ്ണന്റെ അഷ്ടലക്ഷ്മിമാരുടെ ,അഷ്ടവാഗ്ദേവിമാരുടെ ഗ്രാമം. കലാവട്ടയിൽ കന്നുകാലികളെ വധിക്കുന്ന അസുരനെ കൊന്ന ഗോരക്ഷകനായ കൃഷ്ണന്റെ കാലടി പതിഞ്ഞ ഗുഹ. കൃഷ്ണൻ പാറമേൽ ഊർന്നുകളിച്ച പിശൽനിശില. മയിലുകളുടെ ചരൺപഹാഡി. കൃഷ്ണൻ കുളിച്ച രുക് രുക് കുണ്ഡ്. രാധ മൈലാഞ്ചിക്കൈ കഴുകിയ പീലിപോക്കർ മഞ്ഞത്തടാകം. അകത്തുള്ള സിംബലുകളെല്ലാം പുറത്തും നാം കാണുകയാണ്.

യോഗഃകർമ്മസു കൌശലം. കൃഷ്ണനെന്ന മഹായോഗിയുടെ വാക്കുകൾ. സംസാരത്തിലും നിർവ്വാണത്തിലും സമത്വം യോഗമുച്യതേ എന്ന് സംഗീതമായി കാതുകളിലും ആത്മാവിലും മുഴങ്ങുന്നു. പരമശാന്തിയുടെ അസുല ഭമുഹൂർത്തം.

ഏവം കുശലാദാത്മരക്ഷാർത്ഥകർമ്മണോ ന പ്രമദിതവ്യം . ശങ്കരാചാര്യർ കുശലത ആത്മാവിന്റെ സംരക്ഷണകർമ്മത്തിനായി നാം അനുഷ്ഠിക്കുന്ന സർവ്വയോഗവുമാണ് എന്ന് പറയുന്നു.

ഐതരേയബ്രാഹ്മണത്തിൽ (3.1.4)ഗുരു ബ്രാഹ്ണബാലനെ അനുഗ്രഹിക്കുന്നത് കുശലം ഉണ്ടാവട്ടെ എന്നാണ്. നത്വേവാന്യത് കുശലാ ബ്രാഹ്മണം ബ്രൂയാത്ത്വം സുഖേന തിഷ്ഠേത്യേവം കുശലം ബ്രൂയാത്
യഥാതു കഥാബുവന്നാബ്രുവന്തം വാ ബ്രൂയാദഭ്യാസമേവ യത്തഥാസ്യാന്ന ത്വേവാന്യകുശലാദ് ബ്രാഹ്മണം ബ്രൂയാദ് കുശലം ചോദിക്കുക എന്നാൽ സുഖവിവരം ചോദിക്കലാണ്.

തസ്യഹ വിശ്വാമിത്രസ്യൈകശതം പുത്രാ ആസു തദ്യേജ്യായാംസോ ന തേ കുശലംമെനിരേ(ഐ.ബ്രാ. 7.3.18) വിശ്വാമിത്രന്റെ മക്കൾ അദ്ദേഹം മൂത്തപുത്രനായി ദത്തെടുത്ത ശുനശ്ശേഫനെ അംഗീകരിച്ചില്ല. ആനന്ദിച്ചില്ല. ഇവിടെ കുശലത്തിന് ആനന്ദമെന്ന അർത്ഥമാണ്. അവർക്കത് സുഖിച്ചില്ല,ആനന്ദം കൊടുത്തില്ല.

യോഗോ ഹി കർമ്മസു കൌശലം സ്വധർമ്മാസ്യേഷു കർമ്മസു വർത്തമാനസ്യ യാ സിദ്ധ്യസിദ്ധ്യോ സമത്വബുദ്ദി ഈശ്വരാർപ്പിതചേതസ്തയാ തത് കൌശലം കൌശലഭാവ, തത് ഹി കൌശലം യത് ബന്ധസ്വഭാവാനി അപി കർമ്മാണി സമത്വബുദ്ധ്യാ സ്വഭാവാത് നിവർത്തതേ,തസ്മാത് സമത്വബുദ്ധ്യുക്തോ ഭവത്വം (ഗീത ശങ്കരഭാഷ്യം)എന്ന് ശങ്കക്കിടയില്ലാതെ ശങ്കരനും പറഞ്ഞു. രാമാനുജഭാഷ്യം യോഗ കർമ്മസു കൌശലം കർമ്മസു ക്രിയാമാ നേഷു അയം ബുദ്ധിയോഗകൌശലം,അതിസാമർത്ഥ്യം അതിസാമർത്ഥ്യസാദ്ധ്യാ ഇത്യർത്ഥ എന്നു പറയുന്നു. അതിസാമർത്ഥ്യം ഇവിടെ ലൌകികകാര്യങ്ങളിലല്ല,യോഗസമാധിയിൽ പരമസുഖം ലഭിക്കാനുള്ള സർവ്വകർമ്മ ങ്ങളിലും വ്യാപരിക്കുന്നതിലാണ്.

ആനന്ദവർദ്ധനൻ കർമ്മങ്ങൾക്ക് പ്രതിഫലം ഇച്ഛിക്കാത്ത അവസ്ഥയിലേക്ക് (നിഷ്കാമകർമ്മം)മനുഷ്യനെ നയി ക്കുന്ന സാമർത്ഥ്യത്തെ (കഴിവിനെ)കൌശലമെന്ന് കരുതുന്നു. ബുദ്ധിയുക്താ ജ്ഞാനസമുച്ചിതകർമ്മകർത്താ, ഉഭേ സുകൃതദുഷ്കൃതേ ജഹാതി, രാഗദ്വേഷാഭ്യാം വിനാ പ്രവൃത്തസ്തയോ ഫലേന ന സംബദ്ധ്യതേ തസ്മാദ്യോഗായ ജ്ഞാനകർമ്മണോ സമുച്ചയായയുജ്യസ്വോദ്യോഗീഭാവ. യോഗജ്ഞാനസമുച്ചയദേവ കർമ്മസു കൌശലം കർത്തു പ്രവീണതാ.

ന ദ്വേഷ്ടി അകുശലം കർമ്മകുശലേനാനുസജ്ജതേ എന്നും ഗീതയിൽ കൃഷ്ണൻ പറയുന്നുണ്ട്. ഇതിനെക്കുറിച്ച് ശങ്കരഭാഷ്യം-ന ദ്വേഷ്ടി അകുശലം അശോഭനം കാമ്യം കർമ്മശരീരാംഭദ്വാരേണ സംസാരകാരണം കിം അനേന ഇതി ഏവം. കുശലേ ശോഭനേ നിത്യേ കർമ്മാണി സത്വശുദ്ധി ജ്ഞാനോത്പ്പത്തിതന്നിഷ്ഠാ ഹേതുത്വേന മോക്ഷകാരണം ഇദം ഇതി ഏവം ന അനുസജ്ജതേ. എന്ന് പറയുന്നു.അകുശലവും അശോഭനവും സംസാരകാരണവുമായ കാമ്യകർമ്മത്തെ ദ്വേഷിക്കുന്നുമില്ല,കുശലവും മോക്ഷകാരണവും ശോഭനവും സത്വജ്ഞാനനിഷ്ഠോല്പത്തിക്കുള്ള നിഷ്ഠയുമായനിത്യകർമ്മത്തോട് പ്രത്യേകിച്ച് മമതയുമില്ല.

രാഗദ്വേഷാതീതമാണ് സമത്വം യോഗം. അകുശലകർമ്മത്തെക്കുറിച്ച് രാമാനുജൻ:-
അകുശലം കർമ്മ അനിഷ്ടഫലം കുശലം ച കർമ്മ ഇഷ്ടരൂപസ്വർഗ്ഗപുത്രപശ്വന്നാദിഫലം.....
അനിഷ്ടഫലം പാപകർമ്മ അത്ര പ്രാമാദികം അഭിപ്രേതം
ആനന്ദവർദ്ധനന്റെ ഭാഷ്യത്തിൽ കുശലകർമ്മം ആദരലബ്ധിയും ആനന്ദവും,അകുശലകർമ്മം നിന്ദയും അപവാദവും വേദനയുമാണ്.
അകുശലം ദുഃഖോത്പാദകം പരൈ
പ്രത്യുക്തമവമാനതാഡനാദി.....
കുശലേ സുഖോത്പാദകേ പരൈ
പ്രത്യുക്തേ ലാഭപൂജാദൌ.
അദ്വൈത,ദ്വൈതപദ്ധതികളിലും കാവ്യമീമാസയിലും കുശലപദത്തിന്റെ ഈ അർത്ഥവ്യാപ്തിയെ അറിഞ്ഞ ശേഷം നമുക്ക് ബുദ്ധമതത്തിലെ കുശലപദത്തെ അന്വേഷിക്കാം. ബുദ്ധമതത്തിൽ കുശലപദം ഒട്ടേറെ പ്രാധാന്യമുള്ള ഒരു പദമാണ്. പാലിയിൽ ഈ പദം നപുംസകലിംഗമാണ്. പുന്നാ(പുണ്യം)എന്നതിന്റെ പര്യായമാണ്. സംസ്കൃതത്തിൽ കു എന്നത് ഭൂമിയാണ്. ഭൌതികമായ സർവ്വവും കു എന്ന പദം കൊണ്ട് സൂചിപ്പിക്കുന്നു.ശല എന്നത് ധാതുവാണ്. കു അഥവാ ഭൌതികത്തിൽനിന്ന് പരസ്മൈപദമായ അഭൌതികത്തിലേക്കുള്ള ഗതിയാണ് കുശലം. കു പാപം. തസ്മാദ് ശലതി ഗഛതി പൃഥക്ത്വം പ്രാപ്നോതി ഇത്യർത്ഥഃ(രാജാരാധാകാന്തദിയോ. ശബ്ദകല്പദ്രുമം വാല്യം 3 പേജ് 190).ഭൌതികപാപത്തിൽനിന്ന് അഭൌതിക(പുണ്യ)ത്തിലേക്കുള്ള ഗതി അഥവാ ആത്മീയയാത്ര. ഭൂമി സ്ത്രൈണം. ശല സ്തുതി. ശാല പാഠശാല,ധർമ്മശാല, യാഗശാല ഇവയും ഭൂമിയിലാണുള്ളത്. ഈ ശാലകളിലെ മഹദ് വ്യക്തികളാൽ(ഗുരു. ശാസിതാവ്) ഭൂമിയിൽവെച്ചുതന്നെ സ്തുതിക്കപ്പെടുന്ന ആത്മീയമായി ഉയർന്ന ഓരോ വ്യക്തിയും പുണ്യശാലിയാണ്.ധർമ്മം,ആനന്ദം,ജ്ഞാനം ഇവ കുശലപദത്തിൽപുണ്യമായി ഉൾച്ചേർന്നിരിക്കുന്നു.നാമമായി ഉപയോഗിക്കുമ്പോൾ(ആനന്ദം,സുഖം)സംസ്കൃതവും നപുംസകലിംഗത്തിലാണ് കുശലപദം ഉപയോഗിക്കുന്നത്.

കു പാപം തസ്മാത് ശലതി ഗഛതി പൃഥക്ത്വം പ്രാപ്നോതി ഇത്യർത്ഥഃ(രാജാ രാധാകാന്ത ദിയോ. ശബ്ദകല്പദ്രുമം 2. പേജ് 190).ഭൌതികപാപത്തിൽനിന്ന് അഭൌതികപുണ്യതലത്തിലേക്ക് നയിക്കുന്ന ആത്മീയയാത്ര അഥവാ ഗതി.
അഭിധമ്മസംഗതി ബോധത്തെ വിഭജിക്കുമ്പോൾ കുശലത്തിൽ(ദൈവീകം) അലോഭം,അദോഷം,അമോഹം ഇവ പെടുത്തുന്നു. കുശലകമ്മ(കർമ്മം) ദുഃഖത്തിൽനിന്ന് രക്ഷിക്കയും ഇഷ്ടവിപാകം തരികയും ചെയ്യും. അതിനാൽ ബുദ്ധമതത്തിലും കുശലകർമ്മം രക്ഷാമാർഗ്ഗമാണ്. മിളിന്ദപന്നപാലിയിൽ മിളിന്ദരാജാവ് നാഗസേനനോട് ചോദിച്ചു:-
നല്ലതുചെയ്യുന്നവനും ചീത്ത ചെയ്യുന്നവനും ഒരുപോലെയുള്ള ഫലമാണോ കിട്ടുക. അതോ വ്യത്യാസമുണ്ടോ.
നാഗസേനൻ ബൃഹദാരണ്യകഉപനിഷത്തിനെ അനുസ്മരിപ്പിക്കുമാറ് ഉത്തരം കൊടുത്തു. വ്യത്യാസം അകുശലനും കുശലനും തമ്മിലാണ്. സദ്കർമ്മം ആനന്ദത്തിലേക്കും ദുഷ്കർമ്മം ദുഃഖത്തിലേക്കും നയിക്കുന്നു.
എന്ത് അനുഷ്ഠിക്കുന്നുവോ അതായി ആത്മാവ് ഭവിക്കുന്നു.നല്ലതു വിചാരിച്ചാൽ നല്ലത് അനുഭവിക്കും, നല്ലതിനോടു തന്മയീഭവിക്കും.മിളിന്ദപന്നയിൽ ബുദ്ധന്റെ പൂവാടിയിലേക്ക് വിലയായി സദ്കർമ്മമാണ് കൊണ്ടുപോകേണ്ടത്. നിങ്ങളുടെ ഓരോ ചിന്തക്കും അവിടെനിന്ന് ഒരു വസ്തു(പുഷ്പം)ലഭിക്കുന്നു.സദ്കർമ്മങ്ങൾക്ക് പ്രപഞ്ചം പൂവും പ്രസാദവും തരുന്നു. ദുഷ്കർമ്മങ്ങൾക്ക് മുള്ളും വേദനയും തരുന്നു.
രാജാവ് ചോദിച്ചു:കറുപ്പും വെളുപ്പും ഒന്നിന്റെ തന്നെ ഗുണമെങ്കിൽ നന്മക്കും തിന്മക്കും ഒരേ ഫലം കിട്ടണ്ടേ. നാഗസേനാ.
ഇല്ല,രാജൻ. നന്മയും തിന്മയും ഒരേ ഫലം തരികയില്ല.
കുശലനോ അകുശലനോ ശക്തിമാൻ.
കുശലൻ അകുശലനേക്കാൾ ശക്തിമാനാണ്. ബുദ്ധൻ മാരനേക്കാൾ ശക്തനാണ്. ശരീരകാമങ്ങളുടെ പിന്നാലെ ഓടുന്നവനേക്കാളും ശക്തനാണ് അവയെയെല്ലാം ജയിച്ച ജിനൻ,ബുദ്ധൻ,യോഗി.ബ്രഹ്മജ്ഞാനി(ബ്രാഹ്മണൻ). ശിവനും വിഷ്ണുവുമെല്ലാം അത്തരം മഹായോഗിപരമ്പരയാണ്.

കുശലാന്ന പ്രമദിതവ്യം(തൈത്തിരീയ ഉപനിഷത്ത്). ഇത് സത്യം.ധർമ്മം .ഇതിൽനിന്ന് വേറെയല്ല കുശലം. അനുവൃത്തികൊണ്ടും അപകർഷം കൊണ്ടും മാത്രമേ വ്യാഖ്യാനം പൂർത്തിയാവൂ. സത്യത്തോട് നിഷ്ഠ വേണം. അപ്രകാരം കുശലധർമ്മം അനുഷ്ഠിക്കണം.ആ ധർമ്മം നമ്മെ സംരക്ഷിക്കുന്ന പരദേവതയാണ്. വേട്ടക്കൊരുമകനെ ആരാധിക്കുന്ന കേരളജനതയുടെ പരമ്പരാഗതമായ മോട്ടോ ധർമ്മാന്ന പരദേവതാ എന്നാണ്. ഇതാണ് ബുദ്ധനെന്ന സൂര്യവംശജനായ രാജകുമാരന്റെ ധർമ്മപഥവും.
ത്രീനി കുശലമൂലാനി തദ് യഥാ അദ്വേഷ അലോഭഅമോഹശ്ചേതി(ധർമ്മസംഗ്രഹം)ഭഗവദ്ഗീതയുടെ ഒരാവർത്തനമാണ്. ഇത് സദ്കർമ്മഫലംതരും. എന്നാൽ കുശലൻ കർമ്മഫലത്തിലും കൂടി ആശയില്ലാത്തവനാണ്. സുഖദുഃഖാദിദ്വന്ദ്വങ്ങളാൽ കുശലന്റെ ശാന്തി നഷ്ടപ്പെടുന്നില്ല.അകുശലന്റേത് നഷ്ടപ്പെടും.
കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേത് ശതംസമ ഏവം ത്വയി നാന്യഥേതോസ്തി ന കർമ്മസിപ്യതേ ന മേ (ഈശോപനിഷത്ത്).നൂറുവർഷം കർമ്മം ചെയ്ത് ,കർമ്മഫലത്തിൽ ആശയില്ലാതെ,കർമ്മത്താൽ ബന്ധിതനാകാതെ മനുഷ്യന് ജീവിക്കാനാവും. നഹി കശ്ചിത് ക്ഷണമപി ജാതുതിഷ്ഠത്യകർമ്മകൃത്.(ഗീത)ഒരു ക്ഷണംപോലും കർമ്മം ചെയ്യാതെ ജീവിച്ചിരിക്കാൻ നമുക്ക് സാധിക്കില്ല.ബോധിസത്വനായാലും സാധാരണമനുഷ്യനായാലും അങ്ങനെയാണ്. ഓരോ ജന്മവും സദ്കർമ്മങ്ങളാൽ ബോധിസത്വൻ തന്നെ കൂടുതൽ ഉയർന്ന തലങ്ങളിലേക്ക് ക്രമേണ എത്തിക്കുന്നു. അഷ്ടസാഹസ്രികപ്രജ്ഞാപാരമിത പറയുന്നുഃതദ്യഥാപി നാമ സുഭൂതേ പുരുഷസ്യ ജീവിതേന്ദ്രിയേ പ്രവർത്തമാനേ സർവ്വാനീന്ദ്രിയാന്യന്തർഗതാനി ഭവന്തി, ഏവമേവ സുഭൂതേ, ബോധിസത്വസ്യ പ്രജ്ഞാപാരമിതായാം ശിക്ഷമാനസ്യ സർവ്വകുശലാധർമ്മാ അന്തർഗതാഭവന്തി,തദ്യഥാപി നാമസുഭൂതേ പുരുഷസ്യ ജീവിതേന്ദ്രിയേ നിരുദ്ധേ സർവ്വാനീന്ദ്രിയാണി നിരുദ്ധാനി ഭവന്തി,ഏവമേവ സുഭൂതേ ബോധിസത്വസ്യ മഹാസത്വസ്യ പ്രജ്ഞാപാരമിതായാം ശിക്ഷാമാനസ്യ അജ്ഞാനേ നിരുദ്ധേ സർവ്വേ കുശലാധർമ്മാനിരുദ്ധാ ഭവന്തി.മനുഷ്യജീവിതം തുടരുന്നകാലംവരെ ഇന്ദ്രിയങ്ങളുടെ പ്രവർത്തനവും തുടരുന്നു. അതുപോലെ പ്രജ്ഞാപാരമിതമെന്ന മഹാസത്വത്തിൽ(പരമസാത്വികാവസ്ഥ)ശിക്ഷ(അഭ്യാസം)നേടിയ ബോധിസത്വനിൽ സർവ്വകുശലകർമ്മവും അന്തർഭവിച്ചിരിക്കുന്നു.ഒരാളുടെ ഇന്ദ്രിയമെന്ന പോലെ അജ്ഞാനം നിരുദ്ധമാവുമ്പോൾ അധർമ്മങ്ങളും നിരുദ്ധമാവും.കുശലധർമ്മം മാത്രം തെളിയും

നാവിരതോ ദുശ്ചരിതാനശാന്തോ നാസമാഹിതാഃനാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത് എന്ന് ഉപനിഷദം. ദാനം,സത്വസംബുദ്ധി,ശാന്തി,ത്യാഗം,ഭൂതദയ,അലോഭം,തേജസ്സ്,ധൃതി (ഭഗവദ്ഗീത അദ്ധ്യായം 16)എന്നിവക്ക് സദൃശമാണ് ബുദ്ധമതത്തിലെ 10 കുശലങ്ങൾ.ശീലം,ദാനം,ഉപേക്ക(ഉപേക്ഷ),നെക്കമ്മ(നിഷ്കാമ),വിരിയ(വീര്യം)ഖാന്തി(ക്ഷാന്തി)സച്ച(സത്യം)അധിത്താന(ലക്ഷ്യത്തിൽ ഉറച്ച അധിഷ്ഠാനം,പ്രതിഷ്ഠ),കരുണ,മെത്ത(മിത്രത) ഇവ 10 കുശലം.
അഭയം സത്വസംബുദ്ധിർ ജ്ഞാനയോഗവ്യവസ്ഥിതി
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം
അഹിംസാസത്യമക്രോധസ്ത്യാഗശാന്തിരപൈശുനം
ദയാഭൂതേഷ്വലോലുപ്തം മാർദ്ദവം ഹ്രീരചാപലം
തേജക്ഷമാധൃതിശൌചമദ്രോഹോനാതിമാനിത
ഭവന്തി സംപദം ദൈവീമഭിജാതസ്യ ഭാരതഃ(ഗീത)
ഇതൊക്കെത്തന്നെ ബുദ്ധൻ വ്യാഖ്യാനിച്ച 10 ശീലങ്ങളിൽ പെടുന്നത്.കുശലന്റെ ഉപസംപദം ഗീതയിലും ധർമ്മപഥത്തിലും പാതഞ്ജലയോഗത്തിലും വേദോപനിഷത്തുകളിലും എല്ലാം ഒന്നുതന്നെയാണ്.
ചോദയിത്രീ സുനൃതാനാം എന്ന് സരസ്വതീദേവിയെ (വാഗ്ദേവി)ഋഗ്വേദം പുകഴ്ത്തുന്നു. സത്യം ബ്രൂയാത് പ്രിയം ബ്രൂയാത് എന്ന് നമ്മെ പഠിപ്പിക്കുന്നത് ആ പുണ്യവാക്കാണ്. അകുശലധർമ്മത്തിൽ അസത്യ,അപ്രിയഭാഷണങ്ങളാണ് ഉള്ളത്.ദംഭം,ദർപ്പം,ക്രോധം,ദുരഭിമാനം,പാരുഷ്യം ഇവയുള്ള സ്വാർത്ഥവാക്ക് അത് ജനിപ്പിക്കുന്നു. അതുകൊണ്ട് ലോകത്തിനു ദോഷംസംഭവിക്കുന്നു. ഇത്തരം വാക്സാമർത്ഥ്യവും പ്രഭാഷണ,ലേഖനശൈലികളും ഭൂമിയിൽ കലഹവും വെറുപ്പും യുദ്ധവും ഹിംസയും നിത്യവും പ്രചോദിപ്പിക്കുന്നുണ്ട്.പ്രസിദ്ധിനേടാനും പണമുണ്ടാക്കാനുമായി അകുശലധർമ്മം പ്രചരിപ്പിച്ച് നടക്കുന്നവരുടെ ഇടയിൽ കുശലധർമ്മം പ്രചരിപ്പിക്കുന്ന ബുദ്ധനോ കൃഷ്ണനോ വളരെ വിരളമാണ്. എന്നുവെച്ച് അവർ തീരെ ഇല്ലാതാകുന്നില്ല. ഓരോ യുഗത്തിലും അവർ അവതരിച്ചുകൊണ്ടേ ഇരിക്കുന്നു. കൃഷ്ണന്റെ സരസ്വതിയെ മൂകാംബികയാക്കി,മൌനിയാക്കി നിർത്താനെത്ര കാലം കഴിയും.

വികല്പയോനയശ്ശബ്ദാഃ വികൽപ്പാഃശബ്ദയോനയഃ തേഷാമന്യോന്യസംബന്ധഃനാർത്ഥാൻസ്പൃശാന്ത്യമി(ദിന്നാഗൻ) ശബ്ദം വികല്പത്തിനും വികല്പം ശബ്ദത്തിനും യോനിയാണ്. ഒന്ന് ഒന്നിൽനിന്ന് ജനിക്കുന്നു.ഈ അന്യോന്യസംബന്ധത്താൽ ശബ്ദം വസ്തുവിനെ നേരിട്ട് സ്പർശിക്കുന്ന ഒന്നല്ല. നാർത്ഥാൻ ശബ്ദാ സ്പൃശാന്ത്യമി എന്ന് ആനന്ദവർദ്ധനൻ ഉദ്ധരിക്കുന്നു. ദിന്നാഗന്റെ അപോഹവാദം വാഗർത്ഥം ഒരു ജാതി(ആകൃതി)അഥവാ യൂണിവേഴ്സലാണെന്ന മീമാംസകദർശനത്തോട് സാമ്യമുള്ളതാണ്. ഒരു വാക്യം ഉച്ചരിക്കപ്പെടുമ്പോൾ ശ്രോതാവിന്റെ മനസ്സിൽ ഒരു പ്രതിഭ സൃഷ്ടിക്കപ്പെടുന്നു. ഇങ്ങനെ വാക്യം നേരിട്ടൊരർത്ഥം സംവദിക്കുന്നുണ്ട് എന്ന് ദിന്നാഗൻ പറഞ്ഞു.
അപോദ്ധാരേ പദസ്യായം വാക്യാത് അർത്ഥോ വിവേചിതാ
വാക്യാർത്ഥാ പ്രതിഭാഖ്യോയം തേനാദാവുപജായതേ
ഭർതൃഹരിയുടെ സ്ഫോടസിദ്ധാന്തം ദിന്നാഗനെ സ്വാധീനിച്ചിരുന്നതുകൊണ്ടാണ് വാക്യശ്രവണത്താൽ നേരിട്ട് പ്രതിഭ ഉദിക്കുന്നതായി അദ്ദേഹം പറഞ്ഞത്. എന്നാൽ പദത്തെക്കുറിച്ച് പറയുമ്പോൾ വാക്കും വികല്പവും തമ്മിലുള്ള സംബന്ധത്തിൽ മീമാംസകരുടെ ജാതി എന്ന യൂണിവേഴ്സലിനു പകരം അദ്ദേഹം വികല്പത്തെ സ്വീകരിച്ചു.
അസത്യേ വർത്തമാനി സ്ഥിത്വാ തത തത സത്യം സമീഹതേ(വാക്യപദീയം). അർത്ഥഗ്രഹണത്തിന് ശബ്ദാർത്ഥസംബന്ധത്തെക്കുറിച്ച്  മുമ്പ് അറിവുണ്ടാവണം. മുമ്പു കേൾക്കാത്ത ഒരു വാക്യത്തിന്റെ (ഭാഷയുടെ)അർത്ഥം പൂർണ്ണമായി ഗ്രഹിക്കാനാണ് വ്യാകരണം പദത്തിന്റെ തലത്തിലേക്ക് ഇറങ്ങിവരുന്നത്.പദം അസത്യമാണെങ്കിലും.
വാക്യാർത്ഥങ്ങൾ മാനസികങ്ങളാണ്. അവയുടെ ബന്ധവും മാനസികവും ബുദ്ധിപരവുമാണ്. ഭാഷയാൽ പരിപൂരിതമാകാത്ത ഒരറിവുമില്ല എന്ന് ഭർതൃഹരി.എല്ലാ അറിവിലും ഭാഷയുടെ പ്രകാശമുണ്ട്. ആ ഭാഷ പലപ്പോഴും സിംബലുകളാവാം. ഭാഷ സത്യത്തെ സ്പർശിക്കുന്നില്ല. പക്ഷേ സത്യത്തിലേക്ക് സിംബലുകളിലൂടെ വിരൽ ചൂണ്ടുന്നു.ഇന്ദ്രിയവിഷയങ്ങൾ മനസ്സ് ഗ്രഹിക്കുമ്പോഴേക്കും അവ സവികല്പകങ്ങളായി തീരുന്നതിനാൽ സർവ്വഭൌതിക വിജ്ഞാനവും അപോഹമാണ്.ഇതാണ് ദിന്നാഗന്റെ അഭിപ്രായം.

ഗൌതമന്റെ ന്യായസൂത്രഭാഷ്യകാരനായ വാത്സ്യായനൻ പ്രമാണത്തെക്കുറിച്ച് പറയുമ്പോൾ, ഏതൊരു വസ്തുവെ അറിയുന്നുവോ അത്,അറിയുന്ന വ്യക്തി, അറിയാനുള്ള ഉപകരണം ,അവയുടെ പരസ്പരബന്ധം എന്നിവയെക്കൂടി പറയുന്നു. ഇവയെല്ലാം ചേർന്നതാണ് ഗ്രഹണം(കോഗ്നിഷൻ)എന്ന അറിവ്. പ്രമാതാവ്,പ്രമേയം,പ്രമാണം എന്നിവയെ വേർതിരിച്ചറിയുന്നതു തന്നെ അറിവ്(ബോധം) ഉദിച്ചശേഷമാണ്.
സാകല്യപ്രസാദലബ്ധപ്രമിതിസംബന്ധനിബന്ധനപ്രമാതൃർപ്രമേയയോ മുഖ്യസ്വരൂപലാഭാ സാകല്യാപചയേ പ്രമിത്യഭാവാത് ഗൌണേ പ്രമാതൃർ പ്രമേയേ സംപദ്യതേ (ന്യായമഞ്ജരി. ജയന്തഭട്ടൻ)
ധർമ്മകീർത്തിക്ക് നമ്മുടെ പ്രപഞ്ചം സ്വലക്ഷണം ,സാമാന്യലക്ഷണം എന്ന് രണ്ടു വിധത്തിൽ പെട്ടതാണ്.
1.സ്വലക്ഷണമാണ് അർത്ഥക്രിയ ഉണ്ടാക്കുന്നത്. അതിനാൽ അതാണ് സത്യം. സാമാന്യലക്ഷണത്തിന് ഈ കഴിവില്ല.
2.വസ്തുക്കൾക്ക് സാധർമ്മ്യവൈധർമ്മ്യമുണ്ട്.സാധർമ്മ്യമുള്ളവ സാമാന്യലക്ഷണം. വൈധർമ്മ്യം വെച്ചാണ് വസ്തുവിന്റെ സ്വലക്ഷണം നിർണ്ണയിക്കുന്നത്. അതാണ് വസ്തുവിന്റെ തനിമ.
3.ചില വസ്തുക്കളെ ഭാഷയിൽ സംവദിക്കാം. ചില വസ്തുക്കൾ വാക്കുകൾക്ക് അതീതമാണ്. ഭാഷ കൊണ്ട് സംവദിക്കാവുന്നവ സാദമാന്യലക്ഷണമാണ്.സംവദിക്കാനാവാത്തവ സ്വലക്ഷണവും

4. ഉപാധികളോടുകൂടിയുള്ള അറിവ് സാമാന്യലക്ഷണമാണ്. ഉപാധിഹീനമായ അറിവ് സ്വലക്ഷണവും.
പ്രത്യക്ഷാനുഭവം സ്വലക്ഷണമായ സ്വാനുഭൂതിയാണ്. അനുമാനം,തർക്കം ഇവകൊണ്ടൊക്കെ ഉണ്ടാക്കിയെടുത്ത അറിവ് സാമാന്യലക്ഷണമുള്ളതാണ്. പ്രമാണവാർത്തികത്തിൽ ധർമ്മകീർത്തി പ്രമാണത്തെ നിർവ്വചിക്കുന്നത്ഃ- പ്രമാണം അവിസംവാദിജ്ഞാനം എന്നാണ്. ജ്ഞാനവും വസ്തുവും തമ്മിൽ വിവാദം(വിസംവാദം)ഇല്ലാത്തതെല്ലാം പ്രമാണം. വിസംവാദനമെന്നാൽ വഞ്ചനമെന്ന് മനോരഥനന്ദിൻ അർത്ഥം പറയുന്നു.വഞ്ചിക്കുന്ന ജ്ഞാനമാണ് വിസംവാദി. ജലമില്ലാത്തിടത്ത് ജലമുണ്ടെന്ന് തോന്നിക്കുന്ന അറിവ് വിസംവാദി. യഥാർത്ഥജ്ഞാനം വഞ്ചിക്കാത്തതാണ്.

ഒരു വ്യക്തിയുടെ അന്വേഷണവും കണ്ടെത്തലും വ്യക്തിയുടെ ഗുണത്തേയും താല്പര്യത്തേയും കഴിവിനേയും ആസ്പദമാക്കിയിരിക്കും.സമ്പൂർണ്ണസാത്വികവ്യക്തിത്വത്തിനു മാത്രമേ പരമാർത്ഥസത്ത സ്വയം പ്രകാശിക്കയുള്ളു.അതിനുള്ള പ്രമാണമാണ് യഥാർത്ഥപ്രമാണം.സംവാദിയിൽ വിവാദരാഹിത്യമാണ്.വിവാദത്തിന് രണ്ടാമതൊന്നില്ലാത്ത അദ്വയാവസ്ഥ. ജ്ഞാനം തന്നെ പ്രമാണമെന്ന അവസ്ഥ അത്തരം ജ്ഞാനത്തിനേ ഉള്ളു.ലൈകികവസ്തുജ്ഞാനത്തിന്റെ പ്രമാണമല്ല,പരമാർത്ഥസത്തയുടെ പ്രമാമം. ലൌകികവസ്തുവിനെ അന്വേഷിക്കുന്ന പ്രമാതാവല്ല, പരമാർത്ഥസത്യാന്വേഷിയായ പ്രമാതാവ്.

ഇത്യേഷവ്യുപശാന്തയേ ന രതയേ മോക്ഷാർത്ഥഗർഭാകൃതി
ശ്രോതൃണാം ഗ്രഹണാർത്ഥമന്യമനസാം കാവ്യോപചാരാത്കൃതാ
യന്മോക്ഷാകൃതമന്യദത്ര ഹി മയാ തത് കാവ്യധർമ്മാത്കൃതം
പാതും തിക്തമിവൌഷധം മധുയുതം ഹൃദ്യം കഥം സ്യാദിതി
പ്രായേണാലോക്യലോകം വിഷയരതിപരം മോക്ഷാത് പ്രതിഹതം
കാവ്യവ്യാജേന തത്വം കഥിതമിഹ മയാമോക്ഷാപരമിതി.

സൌന്ദരനന്ദത്തിൽ അശ്വഘോഷൻ പറഞ്ഞതുപോലെ മധുവോട് ചേർത്ത് തിക്തൌഷധം കഴിച്ച്, വിഷയരതിയിൽ മുങ്ങിയ ലോകം സർവ്വവേദനാരഹിതമായ ശാന്തി അനുഭവിക്കട്ടെ എന്ന പ്രാർത്ഥനയോടെ മനസാ വാചാ കർമ്മണാ സാമസംവേദനം നടത്തുന്നു. ഇതല്ലാതെ നമ്മെപ്പോലുള്ളവർക്ക് മറ്റെന്താണ് ചെയ്യാനാവുക.

ബുദ്ധന്റെ മൌനം,യോഗം,ബോധിദർശനം ഇവയെയെല്ലാം മേല്പറഞ്ഞ വൈദിക,താന്ത്രികസങ്കേതങ്ങളെവെച്ചാണ് ബുദ്ധമതചിന്തകർ വിവരിച്ചിട്ടുള്ളത്. പ്രപഞ്ചത്തിനും വികല്പത്തിനും അപ്പുറമായ സത്യം അനഭിലാപ്യത്വവും അചിന്ത്യതയും കൊണ്ട് അപൂർവ്വമാണെന്ന് മഹായാനഗ്രന്ഥങ്ങൾ പറയുന്നുണ്ട്. ചൂണ്ടിക്കാട്ടുന്ന വിരലിനെ മാത്രം ശ്രദ്ധിക്കുന്നവർ വിരലേ കാണു,ചന്ദ്രനെ കാണില്ല.അതുപോലെയാണ് വെറും വാക്ക്(ലൌകികഭാഷ)മാത്രം ശ്രദ്ധിക്കുന്നവർ പരാവാക്ക് (സത്യം)കാണാത്തത്. തഥാത വാക്കിനതീതമായതുകൊണ്ടാണിത്.

ശൂന്യത്തെ പരമമായ മിസ്റ്റിക്ക് അനുഭൂതി അഥവാ പ്രജ്ഞാപാരമിതത്തിലല്ലാതെ അറിയാനോ അനുഭവിക്കാനോ കഴിയില്ലെന്നും അതിനെ വാക്കിൽ ആവിഷ്കരിക്കാനാവില്ലെന്നും നാഗാർജ്ജുനൻ പറഞ്ഞു. (നാസദീയസൂക്തം ഋഗ്വേദം)ധ്യാനംകൊണ്ടല്ലാതെ സത്യാനുഭവമില്ല. (യോഗാചാര)അശ്വഘോഷൻ തഥാതയിൽ ദ്വൈതമില്ലെന്നും അത് നിർവ്വചനാതീതമാണെന്നും പറയുന്നുണ്ട്.ശൂന്യതയിൽ ഋണം,ധനം (നേതി,പൂർണ്ണം)എന്ന രണ്ടുമുണ്ട്.രണ്ടും സമന്വയിച്ചതാണ് അദ്വൈതാനുഭവം. രണ്ട് എന്ന അവസ്ഥയില്ലാത്ത അദ്വയാവസ്ഥയാണ്.ചൈനീസ് ചിന്തകർ അതിനെ പോസിറ്റീവും നെഗറ്റീവും ഒരേസമയം അടങ്ങിയ തത്വം(ലീ)എന്ന് വിളിക്കുന്നു. ചൂലസുന്നതസുത്തത്തിൽ അത് ധനാത്മകമായ പരമാർത്ഥസത്തയാണ്. ശൂന്യത എന്ന് (കുങ്)ചൈനക്കാർ അതിനെ വിളിക്കുന്നില്ല. പരമാർത്ഥം അപരപ്രത്യക്ഷവും (ഭാഷക്ക് അതീതം)അപ്രപഞ്ചിതവും(നാമപദങ്ങൾക്ക് അതീതം)ആയ സത്യമാണെന്ന് നാഗാർജ്ജുനൻ. ചന്ദ്രകീർത്തി അതിനെക്കുറിച്ച് യോഗി മൌനം പാലിക്കുന്നതായി പറയുന്നു. ഭാഷ അപൂർണ്ണം,പരിമിതം. എന്നാലും വേദത്തേയും തന്ത്രത്തേയും പോലെ ബുദ്ധമതവും ഭാഷ,സിംബൽ,ന്യായം,തർക്കം ഇവയെയെല്ലാം ഉപയോഗിക്കുന്നു. അതല്ലാതെ പരമകാരുണ്യം എല്ലാവരിലേക്കും എത്തിക്കാൻ മറ്റൊരു മാർഗ്ഗമില്ല. മനുഷ്യരിലേക്ക് കാരുണ്യം പ്രവഹിക്കാൻ സമ്പൂർണ്ണമൌനം തടസ്സമാവുന്നു.

യാത്രയിൽ ആരോഹണമുണ്ട്,അവരോഹണവുമുണ്ട്.അലൌകികതയിലേക്ക് ആരോഹണം. ലൌകികതല ത്തിലേക്ക് അവരോഹണം. സമാധിമുഹൂർത്തങ്ങളിലെ മൌനം,ശാന്തി,നിർവ്വാണം. ലൌകികതലത്തിലേക്ക് അവരോഹണം. വൈഖരിവാക്ക്. മറ്റുള്ളവരുമായി അനിഭവവും ആശയവും കൈമാറൽ. ഇതിരണ്ടും വൈദികഋഷിക്കായാലും ഗൌതമബുദ്ധനായാലും തന്റെ സന്ദേശവും കാരുണ്യവും മറ്റുള്ളവർക്ക് കൊടു ക്കാൻ ആവശ്യമാണ്. പ്രജ്ഞാപാരമിതത്തിൽനിന്ന് മഹാകാരുണ്യം പ്രവഹിക്കാതിരുന്നാൽ, ആ പ്രജ്ഞ കൊണ്ട് ജീവരാശിക്ക് പ്രയോജനമില്ലാതെ പോകും. വൈദികഋഷിയും താന്ത്രികസിദ്ധനും ബോധിസത്വനും ഈ നിയമം അനുസരിക്കുന്നു.

മണിമേഖലാകാവ്യം

കൂലവാണികൻ ചാത്തനാരെന്നാൽ നെല്ലു വിൽക്കുന്നവനായ ചാത്തനാർ. ചാത്തനെന്നത് ശാത്തനെന്നും ശാസ്താവെ ന്നും പറയുന്നവനാണ്.ശാസിതാവ്. നെല്ലു വിൽക്കുന്ന വണികസംഘത്തിലെ ശാസിതാവായ ആശാൻ. തമിഴും പാലി യും സംസ്കൃതവും അറിയാവുന്ന ത്രിഭാഷാപണ്ഡിതൻ. ക്രിസ്തുവർഷം ആദ്യശതകങ്ങളിൽ ജീവിച്ചു. സൌത്രാന്തിക യോഗചാരശാഖയിൽ പ്രാവീണ്യമുണ്ടായിരുന്നു. ത്രിപിടകത്തിൽ ബുദ്ധന്റെ ഒറ്റ യാനം മാത്രം പഠിപ്പിച്ചിരുന്നു. മഹാതേരന്മാർ( ചേര, ചേല) അതിന് ഭാഷ്യം ചമച്ച് രണ്ടാക്കി. ഒന്ന് മഹായാനം. മറ്റേത് ഹീനയാനം. മാദ്ധ്യമികം മഹായാനത്തിലും വൈഭാഷികം ഹീനയാനത്തിലും പെടുന്നു. അസംഗൻ (എഡി 400)മഹായാനം വളരെ പുരോഗമ നപരവും ഹീനയാനം യാഥാസ്ഥിതികവുമാണ് എന്ന് പറയുന്നു. രണ്ടിലും യോഗാചാരമുണ്ട്. പക്ഷേ അതിൽ പ്രകട മായ വ്യത്യാസങ്ങളുണ്ട്.തേരവാദബുദ്ധമതത്തിൽ ബുദ്ധൻ സമ്പൂർണ്ണതയിലെത്തിയ പരമകാരുണികനായ ഗുരു (ശാസ്താവ്)ആണ്. ഈശ്വരനല്ല. ബുദ്ധനടക്കം ഒരാൾക്കും കർമ്മഗതിയെ മറികടക്കാനാവില്ല. മഹായാനത്തിൽ ബുദ്ധ ൻ ഗുരുവിനപ്പുറം ഈശ്വരനാണ്. മണിമേഖലയിൽ ചാത്തനാർ രണ്ടുവിധ പ്രവണതകളും കാണിക്കുന്നുണ്ട്. മഹാ യാനതാന്ത്രികബുദ്ധമതത്തിലെ അനേകം വശങ്ങൾ അതിലുണ്ട്.

ഇന്ത്യയിൽ ആദിശേഷനെന്ന ആദിവൈഷ്ണവയോഗിയുടെ സ്ഥാനത്തേക്ക് ബുദ്ധനെ അവരോധിക്കുന്നത് എഡി നാലാം നൂറ്റാണ്ടിലാണ്. ആദിബുദ്ധൻ,ആദിമുതൽവൻ, ആദിജിനേന്ദ്രൻ,ആദികാലമുനിവൻ,മുതൽവൻ, മണ്ണുയിർമുത ൽവൻ,തൊള്ളോൻ,നാഥൻ മുതലായ പദങ്ങൾ ചാത്തനാർ ഉപയോഗിക്കുന്നു. തിരുക്കുറലിലെ ആതിപകവൻ(ആദിഭ ഗവാൻ)ഇതിനു തുല്യമാണ്. ചാത്തനാരുടെ സുഹൃത്തും കവിയും ചേരരാജകുമാരനുമായ ഇളങ്കോവടികൾ ചിലപ്പ തികാരത്തിൽ മഹാവിഷ്ണുവിനെ ആദിമുതൽവനെന്ന് വിളിക്കുന്നു.ബുദ്ധനെ തിരുമാൽ(മഹാവിഷ്ണു)അവതാര മായി മഹേന്ദ്രവർമ്മൻ പല്ലവന്റെ ലിഖിതങ്ങളിലൊന്നിലും ജൈനരുടെ പത്മപുരാണത്തിലും ജയദേവന്റെ ഗീതാഗോവിന്ദത്തിലും കാണാം.എഡി ആറാംനൂറ്റാണ്ടോടെ മഹായാനബുദ്ധമതക്കാരുടെ ബുദ്ധനും വിഷ്ണുവും ഒന്നാണെന്ന നിലപാട് പരക്കെ അംഗീകരിക്കപ്പെട്ടതായി ലാൽമണിജോഷി.(Studies in the Budhist culture of India. Motilal Banarasi Das New Delhi 1977 page 8)

| | |
|---|---|
| 1,ബുദ്ധചരിതം | എഡി 200. ഗംഗാതീരത്തെ മണൽത്തരിയോളം ബുദ്ധന്മാർ |
| 2.ലങ്കാവതാരസൂത്രം. | എഡി 300 അതേ അഭിപ്രായം. |
| 3.കരുണാപുണ്ഡരീകം | എഡി 300 അസംഖ്യം |
| 4.പ്രജ്ഞാപാരമിതശതകം | എഡി 300 അസംഖ്യം |
| 5.ലളിതവിസ്തരം | എഡി 300 10കോടി |
| 6.സദ്ധർമ്മപുണ്ഡരീകം | എഡി 300-400 10 കോടി |
| 7.സുഖാവതിവ്യൂഹം | എഡി 300-400 81 കോടി |
| 8.മണിമേഖല | എഡി 300-400 എണ്ണമറ്റ(ഇരന്തകാലത്തു എണ്ണിൽ പുത്തർകളും) |

വിഷ്ണുപാദത്തിൽ സമ്പൂർണ്ണസമർപ്പണം എന്നത് തൊണ്ടരുടെ(തൊണ്ടമാൻ)വൈഖാനസസമ്പ്രദായത്തിലെ വൈദികകാലം മുതലുള്ള മോക്ഷമാർഗ്ഗമാണ്. ഭഗവദ്ഗീതയും ഭാഗവതവും ഇത് പറയുന്നുണ്ട്. വിഷ്ണുധർമ്മം ബുദ്ധധർമ്മമായി ,വൈഷ്ണവപാർഷദസംഘം ബുദ്ധസംഘമായി,വൈഷ്ണവരുടെ ശരണാഗതി ബുദ്ധന്മാരുടെ ത്രികരണത്തിലെ ശരണമായി. ചാത്തനാർ ശരണാഗതി എന്ന പദം തന്നെ ഉപയോഗിക്കുന്നു.
പുത്തതമ്മചങ്കം എന്നും മുത്തിറമണിയോ മുമ്മൈയ്യിൽ വണങ്കി ചരണാകതിയായ്ച്ചരൻചെന്റാതൈന്റ പിൻ. ഇത് മണിമേഖല അനുഷ്ഠിച്ചശേഷമാണ് തിരുവനന്തപുരം ശ്രീപത്മനാഭക്ഷേത്രത്തിലെ അരവണൈ അടികൾ അവൾക്ക് ധർമ്മപാഠം പറഞ്ഞു കൊടുക്കുന്നതും കൂടുതൽ പഠിക്കാനായി പോകേണ്ട സ്ഥലങ്ങൾ പറഞ്ഞുകൊടുക്കുന്നതും.

മണിപല്ലവദ്വീപിലെ ബുദ്ധക്ഷേത്രം ചാത്തനാരുടെ മണിമേഖലയിൽഃ-വൃത്താകൃതിയിൽ മാർബിൾകൊണ്ട് ദ്രാവിഡ ശൈലിയിലാണ് പണിതിരിക്കുന്നത്.3 അടി ഉയരം. എല്ലാ ദിശയിലും 9 അടി വീതി.അങ്ങനെയുള്ള ഒരു മൂലം. അതിന്മേൽ പത്മചതുരമായി ബുദ്ധന്റെ ഇരിപ്പിടം. രത്നം പതിച്ച ഈ സിംഹാസനത്തെ മാമണിപീടികൈ എന്ന് വിളിക്കുന്നു. ഇത് ഇന്ദ്രനാണ് സംഭാവന ചെയ്തത്. ചുറ്റും സുഗന്ധപുഷ്പങ്ങൾ പൊഴിയുന്ന മരങ്ങൾ. പക്ഷികളും കൂടി മൌനസമാധിയിലാണ്. അർഹതയുള്ള ഭക്തർ ഈ സ്ഥലം സന്ദർശിച്ച ഉടനെ പൂർവ്വജന്മസ്മരണ വരുന്നു. സിംഹാസനത്തിനടുത്ത് രണ്ടു നാഗരാജാക്കന്മാർ യുദ്ധം ചെയ്തതായും ബുദ്ധൻ ശിവലിംഗംപോലെ സ്വയംഭൂവായി പ്രത്യക്ഷപ്പെട്ട് അവരെ ശാന്തരാക്കി ധർമ്മം ഉപദേശിച്ചതായും കവി എഴുതുന്നു.മണിപല്ലവദ്വീപ് ലങ്കയെന്നും സുമാത്രയെന്നും രണ്ടഭിപ്രായം എഴുതിക്കാണുന്നു.
ബുദ്ധനുമുമ്പ് രണ്ടുപേർക്കേ അതുപോലെ നിർവ്വാണം കിട്ടിയിട്ടുള്ളു എന്ന് ഹീനയാനപാലിഗ്രന്ഥം.പക്ഷേ ബുദ്ധവംശത്തിൽ ഭാഗവതത്തിലെന്നപോലെ 24 ബുദ്ധന്മാരുണ്ട്. മഹായാനത്തിൽ അനന്തമാണ് ബുദ്ധന്മാരുടെ എണ്ണം. അവതാരം മഹായാനബുദ്ധമതത്തിന്റെ ഒഴിച്ചുകൂടാനാവാത്ത സവിശേഷതയാണ്.അധർമ്മത്തിന്റെ ഇരുട്ടകറ്റി ധർമ്മരശ്മി പരത്താനാണ് ബുദ്ധന്റെ അവതാരം എന്ന് ചാത്തനാർ (യദായദാഹി ധർമ്മസ്യ എന്ന് ഗീത) ബുദ്ധചരിതം,ലളിതവിസ്തരം, മഹാവാസ്തു ഇവയിലൊക്കെ ബുദ്ധാവതാരം പ്രവചിക്കുന്ന നിമിത്തങ്ങൾ സവിസ്തരം പ്രതിപാദിക്കുന്നു. മഹായാനബുദ്ധമതത്തിൽ ഏതൊരാൾക്കും ധ്യാനം,പുണ്യം ഇവകൊണ്ട് പൂർണ്ണത നേടി ബുദ്ധനാവാം. അതിനാൽ അസംഖ്യം ബുദ്ധന്മാരെ മഹായാനബുദ്ധമതം സങ്കല്പിക്കുന്നു.

വൃക്ഷം(ബോധി),ചക്രം(ധർമ്മചക്രം) ഇവ ബുദ്ധന്റെ കാലത്തിനു മുമ്പേ ഹരപ്പ,മോഹൻജദാരോ കാലത്ത് ഇന്ത്യ യിലാരാധിച്ചിരുന്നു എന്ന് തെളിവുണ്ട്. കൃഷ്ണപാദം കൊട്ടിയ ശില ദ്വാരകഖനനത്തിൽ കിട്ടി. വിഷ്ണുപാദം (രാമപാദം)പതിഞ്ഞ മലകളും പാദുകയും ആരാധിക്കുന്ന സമ്പ്രദായം രാമായണകാലത്തേ ഉണ്ട്.ബുദ്ധപാദം പതിഞ്ഞ ശില കൊത്തുന്നത്(അമരാവതി)എഡി രണ്ടാം നൂറ്റാണ്ടിലാണ്. വിഷ്ണുവിന്റെ തീർത്ഥപാദത്തിലെ ശരണാഗതിയെന്ന വൈഷ്ണവമുക്തിമാർഗ്ഗം ബുദ്ധമതത്തിലെ മഹായാനികർ ചാത്തനാരുടെ കാലമാവുമ്പോളേക്ക് സ്വാംശീകരിച്ചതിന് മണിമേഖല തെളിവാണ്. പാദപീഠികകൾ കാവിരിപ്പൂംപട്ടിണം , സമന്തഗിരി(രത്നദ്വീപം) എന്നിവിടങ്ങളിലും ഇക്കാലത്ത് ആരാധിക്കപ്പെട്ടാൻ തുടങ്ങി.
ചൈത്യാരാധന ഹരപ്പൻകാലത്തുണ്ട്.മഹാവാസ്തുവിലാണ് ബുദ്ധമതക്കാരുടെ ചൈത്യാരാധന ആദ്യം കാണുന്നത്. സ്ഥപതി,സ്ഥാപത്യവേദം ഇവ വേദകാലത്തുണ്ട്. മഹാസാംഘികരുടെ ഒരു ശാഖയായ ലോകോത്തരവാദത്തിന്റെ ഒരു ഗ്രന്ഥമാണ് മഹാവാസ്തു(നളിനാക്ഷദത്ത്). ഗുണ്ടൂർജില്ലയിലെ ശ്രീപർവ്വതവും ധാന്യകടകവും മഹാസാംഘിക രുടെ രണ്ട് പ്രധാനകേന്ദ്രങ്ങളായിരുന്നു. അവിടെ ഹീനയാനം ഇല്ല.ഇവരാണ് മഹായാനം ഉണ്ടാക്കിയത്.അഥവാ പുരാണത്തിലും മഹാജനപദകാലത്തും ഉള്ള ആന്ധ്രകരെന്ന ദക്ഷിണേന്ത്യക്കാരാണ് മഹായാനതാന്ത്രികബുദ്ധമത ത്തിന് പ്രചാരം കൊടുത്തത്. എഡി 3-4 നൂറ്റാണ്ടുകളിൽ അവിടെയാണ് ആദ്യം ബുദ്ധമതചൈത്യങ്ങളുണ്ടായത്. ഇവരെ ചൈത്യകരെന്ന പേരിലറിഞ്ഞിരുന്നു. വിഹാരം,ചൈത്യം എന്നിവയിൽ വിഗ്രഹം,ബുദ്ധന്റെ ഭൌതികാവ ശിഷ്ടം ഇവ വെച്ച് പൂജിക്കുന്ന വിഗ്രഹാരാധന, പിതൃആരാധന ,ഗുരുപൂജ ഇവയും രണ്ടുനേരം സന്ധ്യാവന്ദനവും ഇവരാണ് തുടങ്ങിയത്. ഇങ്ങനെ ബുദ്ധമതം ഹിന്ദുമതത്തിന്റെ എല്ലാ ആചാരങ്ങളും സ്വീകരിച്ചതായി കാണുന്നു. സന്ധ്യക്ക് സ്തൂപത്തെ പ്രദക്ഷിണം വെച്ച് മന്ത്രം ചൊല്ലുന്നത് ബാണഭട്ടൻ വിവരിച്ചിട്ടുണ്ട്. ഇതും നേരത്തേ ഇന്ത്യയിലുള്ള ആചാരമാണ്. അതിനാൽ ബ്രാഹ്മണര്ക്കോ രാജാക്കന്മാർക്കോ അതിൽ എതിർക്കപ്പെടേണ്ടതായ ഒന്നും ഉണ്ടായിരുന്നില്ല. മാത്രമല്ല, പരമാവധി പോഷിപ്പിക്കാനും അവർ ശ്രദ്ധിച്ചു. ചൈത്യം ചെറുസംഘങ്ങൾക്കും വിഹാരം വലിയസംഘങ്ങൾക്കുമുള്ള വിദ്യാകേന്ദ്രങ്ങളായിരുന്നു. ആരാധനാസ്വാതന്ത്ര്യവും അദ്ധ്യയനസ്വാതന്ത്ര്യവും

നിഷേധിക്കാത്ത ജനതയും ഭരണകൂടവുമാണ് സെക്കുലർ. ഹരപ്പകാലത്തേ ഇന്ത്യ സെക്കുലറാണ്.

ചോളരാജാവ് കിള്ളി നിർമ്മിച്ച ചൈത്യവും ,സ്വർണ്ണവും മരതകവും പതിച്ചബോധിവൃക്ഷത്തറയും അവിടെ തീവ തിലകൈ,മണിമേഖലാദൈവം ഇവരുടെ ഉപദേവതാചൈത്യവും മണിമേഖല വണങ്ങുന്നു,സാധുക്കൾക്ക് അന്ന ദാനം നടത്തുന്നു.ചൈത്യമെന്നതിന് ഇയറ്റിയ(ഉണ്ടാക്കിയ,നിർമ്മിച്ച) ചേതിയം എന്നാണ് ചാത്തനാരെഴുതുന്നത്. സംസ്കൃത ത്തിലെ ചൈത്യം തമിഴിലെ ചേതിയം എന്ന് വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.മഹാഭാരതകാലം മുതലേ ഇന്ത്യയിലെ പ്രസിദ്ധമായ രാജ്യമാണ് ചേദി(ചേതി).ചേദി,ചേതിയം ,ചൈത്യം എന്നാണ് ഉത്ഭവം. ചേത്യമെന്ന ദ്രാവിഡപദമാണ് ഇത്.ദയുടെ ഉച്ചാരണം ത ആയി എന്നല്ലാതെ വ്യത്യാസമില്ല.മണിമേഖലയുടെ ധർമ്മശാസനം കേട്ട് മാനസാന്തരം വന്ന മാവൻകിള്ളി തന്റെ ജയിലിനെ ധർമ്മശാലയും ബുദ്ധക്ഷേത്രവും ഭിക്ഷുക്കൾക്ക് താമസിക്കാനുള്ള സ്ഥലവു മാക്കി.ഇതാണ് കാവിരിപ്പൂംപട്ടണത്തുണ്ടായ ആദ്യചൈത്യം. ചാത്തനാർ ഇവടെ പുലവോൻകോയിലെന്നാണ് ബുദ്ധ ക്ഷേത്രമെന്നല്ല, പറയുന്നത്. പുലവനെന്നാൽ പണ്ഡിതൻ,ജ്ഞാനി,ഋഷികവി. അവർക്കുള്ളതാണ് ക്ഷേത്രം. അവിടെ തൃപ്പാദപീഠിക മാത്രമാണ് ആരാധിക്കുന്നത്,പ്രതിമയില്ല. കാവിരിപ്പൂംപട്ടണത്തിലെ ഖനനം എഡി അഞ്ചാംനൂറ്റാണ്ടി ലെ ബുദ്ധപ്രതിമ കണ്ടെടുത്തു.മഹായാനബുദ്ധമതക്കാരാണ് വൈഷ്ണവസമ്പ്രദായത്തോട് ബുദ്ധമതത്തെ താദാത്മ്യം പ്രാപിപ്പിച്ചത്. വൈദികഹീനയാനവും താന്ത്രികമഹായാനവും തമ്മിൽ വൈരുദ്ധ്യമില്ലാതെ ആചരിക്കാൻ ഇന്ത്യക്കാ ർക്ക് സാധിച്ചു. ഇത് വിവാദമോ യുദ്ധമോ ഇല്ലാതെ സ്വാഭാവികമായി സംഭവിച്ചതായിട്ടാണ് ലിഖിതങ്ങളിൽനിന്ന് മനസ്സിലാവുന്നത്. സൈദ്ധാന്തികബൌദ്ധികതലത്തിലെ അക്കാദമിക്ക് ചർച്ചകളും അഭിപ്രായവ്യത്യാസങ്ങളും അവ യുടെ സമന്വയവും എന്നത്തേയും പോലെ അന്നും സംഭവിച്ചുകൊണ്ടിരുന്നു. അതിനെ ഒരു പീഡനമായി കാണാനാ വില്ല. കനിഷ്കന്റെ സഭയിലെ മാതൃചേതയുടെ ചതുശ്ശതകസ്തോത്രം ,ശതപഞ്ചശതികാസ്തോത്രം എന്നിവ ബുദ്ധ സ്തോത്രങ്ങളാണ്.വിഷ്ണുവിനും ശിവനും ദേവിക്കുമെന്നപോലെ ബുദ്ധനും ഇന്ത്യയിലെ കവികൾ സ്തോത്രങ്ങൾ രചിച്ചു. ഐചിങ്ങ് കാലത്ത് അവ ചൈത്യങ്ങളിൽ പാടിയിരുന്നു.ദീപതിലകാദേവി ബുദ്ധനുവേണ്ടി ഉണ്ടാക്കിയ സ്തോത്രം ചാത്തനാർ മണിമേഖലയിൽ തരുന്നു:-

മാരനൈ വെല്ലും വീരാ നിന്നടി
തീനേറിക്കടും പുക്കൈക്കടിന്തോയ് നിന്നടി
പിററ്ക്കു അറം മുയലും പെ രിയോയ് നിന്നടി
തുറക്കം വേണ്ടാത്തൊല്ലോയ് നിന്നടി
എൻപിറക്കു ഒളിയ ഇരന്തോയ് നിന്നടി
കൺപിറർക്കു അളിക്കും കണ്ണോയ് നിന്നടി
തീമൊളിക്കു അടൈത്ത ചെറിയോയ് നിന്നടി
വായ്മൊളി ചിറന്ത നാവോയ് നിന്നടി
നരകർതുയർ കെടനടപ്പോയ് നിന്നടി
ഉരഗർ തുയരം ഒളിപ്പോയ് നിന്നടി
വണങ്കുതൽ അല്ലതു വാഴ്ത്തൽ എന്നാവിർക്കു അടങ്കാതു.

കാമദേവനെ വെന്നവനേ നിൻപാദം
ദുർമാർഗം നശിപ്പിച്ചവനേ നിൻപാദം
അന്യർക്കുധർമ്മമാർഗ്ഗമരുളും മഹാനേ നിൻപാദം
സ്വർഗ്ഗം ത്യജിച്ച പുരാണനേ നിൻപാദം
ചിന്തക്ക് എത്താനാവാത്തവനേ നിൻപാദം
കണ്ണു തരുന്ന കണ്ണേ നിൻപാദം
തീമൊഴിക്ക് അടച്ച ചെവിയേ നിൻപാദം
ശ്രേഷ്ഠസത്യവായ്മൊഴിയുള്ള നാവേ നിൻപാദം
നരകദുഃഖമൊഴിക്കുന്നവനേ നിൻപാദം
നാഗങ്ങളുടെ സർവ്വദുഃഖം തീർത്തവനേ നിൻപാദം
വണങ്ങാനല്ലാതെ വാഴ്ത്താനെന്റെ നാവിന്
(വാക്കിന്)ശക്തിയില്ല.

അറം താനേ ഉരുവായ നാഗത്താരേ എന്ന് നാഗങ്ങളെക്കുറിച്ചുള്ള പഴയ പാട്ടിൽ പറയുന്ന നാഗങ്ങൾ അഥവാ ഫണികൾ തന്നെയാണ് മണിമേഖലാകാവ്യം  പറയുന്ന ഉരഗരെന്നത് ശ്രദ്ധിക്കണം. ശില്പിവർഗ്ഗക്കാരായ കാരുക്കളെന്ന വംശമാണ് ഇത്.

ബുദ്ധന്റെ ത്രികായം (3 ശരീരം)

ധർമ്മകായം, സംഭോഗകായം,നിർമ്മാണകായം

ധർമ്മകായത്തിൽ ആത്യന്തികമായ പരമവിജ്ഞാനം,സീമയറ്റ കരുണ, പൂർണ്ണനൈർമ്മല്യം എന്നിവയുണ്ട്. അവ്യക്തവും അവ്യയവും അലൌകികവും അക്ഷയവുമാണത്. കാമം,രൂപം,അരൂപം,ധാതുക്കൾ ഇവക്കെല്ലാം അപ്പുറമാണത്.

എഡി 200ൽ രചിച്ച സുവർണ്ണപ്രഭാസമെന്ന മഹായാനഗ്രന്ഥത്തിൽ ധർമ്മകായത്തെ വിവരിക്കുന്നു. അതിൽ അസ്ഥിയില്ല,രക്തമില്ല. ബോധി ഉദിച്ച തഥാഗതന് ധർമ്മകായത്തിൽ ബോധി മാത്രമേ ഉള്ളു. ദ്രവ്യരഹിതമായ ഈ ശരീരമാണ് സത്യം. അലൌകികാശയങ്ങളാലാണ് ധർമ്മകായം ഉണ്ടാക്കിയിരിക്കുന്നത്. ഇതിനെ ചാത്തനാർ തിരുവറമൂർത്തി എന്ന് വിളിക്കുന്നു.(അറം ധർമ്മം. ശ്രീധർമ്മമൂർത്തി).ധർമ്മസ്വരൂപം. ധരുമത്തലൈവൻ, അറത്തകൈ മുതലവൻ,അറവോൻ,പുണ്ണിയൻ,പേരളിവാളൻ,മുറൈ ഉണർന്ത മുതൽവൻ എന്നൊക്കെ ബോധി ഉണർന്ന് ധർമ്മകായത്തെ അറിഞ്ഞവനെ ചാത്തനാർ വിളിക്കുന്നു.പ്രജ്ഞാപാരമിതശതകത്തിലും മഹായാനസൂത്രാലങ്കാരത്തിലും ധർമ്മകായം ,ബോധികായം,ബുദ്ധികായം,പ്രജ്ഞാകായം,സ്വാഭാവികകായം എന്നെല്ലാമാണ് ഇതിന്റെ പര്യായം.

സംഭോഗകായം സ്വർഗ്ഗത്തിലെ ആനന്ദകായമാണ്. അത് ബോധിയുടെ പ്രതിബിംബമാണ്.അനേകജന്മങ്ങളിലെ അനേകപുണ്യങ്ങളുടെ ഫലമായാണ് ഇത് ലഭിക്കുന്നതെന്ന് ദശഭൂമികാസൂത്രം. ആനന്ദകായത്തിലുള്ള ബുദ്ധനെ കാണാനും അനുഭവിക്കാനും കഴിയുന്നത് ഭക്തിപൂർവ്വം ധർമ്മോപദേശം ശ്രവിക്കാനായി വരുന്ന ചുരുക്കം ചിലർക്ക് മാത്രമാണെന്ന് കരുണാപുണ്ഡരീകം(മഹായാനഗ്രന്ഥം). ഈ അവസ്ഥയിൽ ബുദ്ധനെ ദർശിച്ചവരാണ് ബുദ്ധനെ ആരാധിച്ച് ഈശ്വരനാക്കുന്നത്. ചാത്തനാർ സുഗതനെന്നപദം(ചുകത)ഉപയോഗിക്കുന്നു.സദ്ഗതിയിൽ(നല്ല ധർമ്മമാർഗ്ഗം)ചരിച്ചവനെന്ന ഈ പദം ദിന്നാഗനും പ്രമാണസമിച്ചയത്തിന്റെ തുടക്കത്തിൽ പ്രയോഗിക്കുന്നു. സംഭോഗകായത്തിൽ തുഷിതലോകത്ത് ആനന്ദമനുഭവിക്കുന്ന ദേവനായി രണ്ടിടത്ത് ചാത്തനാർ ബുദ്ധനെ പറയുന്നു

ചക്രവാളത്തിന്റെ വിവിധതലങ്ങളിലെ ദേവന്മാർ തുഷിതലോകത്ത് സംഭോഗബുദ്ധനെ കാണാനെത്തി. ഭൂമിയിലെ ജനങ്ങളുടെ അജ്ഞാനം അകറ്റാനായി അവതരിക്കാനപേക്ഷിച്ചു. അങ്ങനെയാണ് ബുദ്ധൻ ഭൂമിയിൽ നിർമ്മാണകായ മെടുത്ത് അവതരിക്കുന്നത്.(ഭാഗവതത്തിലെ വിഷ്ണുഅവതാരകഥയോട് സാമ്യം).

നിർമ്മാണകായമാണ് ജനിക്കയും മരിക്കയും ജീവിക്കയും ധർമ്മമാർഗ്ഗം ഉപദേശിക്കയും ചെയ്ത ശരീരവും അസ്ഥി യും രക്തവുമുള്ള ചരിത്രപുരുഷനായ സിദ്ധാർത്ഥകുമാരനെന്ന ഗൌതമബുദ്ധൻ.ശുദ്ധോദനനും മായാദേവിക്കും പിറ ന്ന സിദ്ധാർത്ഥനെ ഇപ്രകാരം മഹായാനം അവതാരമെടുത്ത മറ്റൊരു മഹാവിഷ്ണുവായി കണ്ടു.ദേവന്മാരുടെ അപേക്ഷപ്രകാരം ധർമ്മം സംസ്ഥാപിക്കാനാണ് രാമനേയും കൃഷ്ണനേയും പോലെ ബുദ്ധനും ജനിച്ചതെന്ന് തങ്ങ ളുടെ ഗ്രന്ഥങ്ങളിൽ അവരെഴുതി. ഭൂമിയിലെ 4 ആശ്രമങ്ങളും സാധാരണ മനുഷ്യരെപ്പോലെ ഗൌതമബുദ്ധനും അനുസരിക്കുന്നു. അവസാനം 81ആം വയസ്സിൽ പരിനിർവ്വാണം അടഞ്ഞ് തുഷിതലോകത്തേക്ക് തിരിച്ചുപോകുന്നു. നിർമ്മാണകായമെടുത്ത മാനുഷിബുദ്ധൻ കപിലൈയാംപതി(കപിലവസ്തു)യിൽ ജനിച്ചു എന്നും അതിന്റെ തലസ്ഥാനം എപ്പോഴും മഴ കിട്ടുന്ന മഗധദേശമാണെന്നും ചാത്തനാർ എഴുതുന്നു.
ബുദ്ധന്റെ മഹിമ അദ്ദേഹത്തിന്റെ തപസ്സാണെന്ന് ചാത്തനാർ ചില പദങ്ങളിലൂടെ ചൂണ്ടിക്കാട്ടുന്നു. 1. പെരുംതവ മുനിവൻ 2. ഉലകനോമ്പിൻ ഉയർന്തോൻ. 3. പിണിപ്പറുമാതവൻ 4. മായമിൽ മാതവൻ 5.ആരിയൻ 6. കുറ്റം കെട്ടുതോയ് ചെറ്റം ചെറുത്തോയ്, 7 കുറ്റം മൂന്റും മുറ്റാവറുക്കും വാമൻ 8. തീനെറിക്കാടും പകൈ കടിന്തോയ് 9. ചിനൻ(ജിനൻ) 10. ചിനേന്തിരൻ. മാതവൻ,വാമനൻ,ജിനൻ,ജിനേന്ദ്രൻ എന്നിവ മഹാവിഷ്ണുവിനും ആദ്യത്തെ ഭാഗവതധർമ്മസ്ഥാപകനായ ഋഷഭദേവനും ഒരുപോലെ ഉള്ള പേരുകളാണ്. ബുദ്ധജൈനബ്രാഹ്മണമതങ്ങളിലെ അഹിംസ ,സത്യം,ധർമ്മം,ശ്രദ്ധ,തപസ്സ്,യോഗനിഷ്ഠ ഇവ തമ്മിൽ വ്യത്യാസമില്ല. ബൌദ്ധികഅക്കാദമിക്ക് തലത്തിലെ സൈദ്ധാന്തികവ്യത്യാസമല്ലാതെ പ്രായോഗികതലത്തിൽ അവർ തമ്മിൽ കലഹവുമില്ല.അന്വേഷകർ തമ്മിലുള്ള അഭിപ്രായവ്യത്യാസം,അതിൽ സ്വാഭിപ്രായം തെളിയിക്കാനുള്ള പ്രമാണം നിരത്തൽ പണ്ഡിതസഭ അത് പരിശോധിച്ച് തീർപ്പു കല്പിക്കൽഎന്നത് ശാസ്ത്രരീതിയാണ്. ഇതിനെ കലഹം,യുദ്ധം.പീഢനമെന്ന് വ്യാഖ്യാനിക്കുന്നത് ശരിയല്ല.

അങ്ങനെ വ്യാഖ്യാനിച്ചിട്ടുള്ളത് അത്രയും ജ്ഞാനമില്ലാത്ത സാധാരണക്കാരാണ്. ഈ സത്യം മനസ്സിലാക്കുന്നത് ദേശീയവും അന്തർദേശീയവുമായ സമാധാനത്തിന് അത്യാവശ്യമാണ്.

മണിമേഖലാകാരൻ താന്ത്രികാരാധനയിൽ പരിജ്ഞാനമുള്ള വ്യക്തിയാണ്. യോഗാചാരത്തിന്റെ ഒരു ഭാഗമാണ് താന്ത്രികാരാധന. തന്ത്രയാനം,യന്ത്രയാനം,വജ്രയാനം ഇവ ബുദ്ധമതത്തിലേക്ക് പരിചയപ്പെടുത്തിയത് അസംഗനും മൈത്രേയനുമാണ്. തിബത്തിൽ ബുദ്ധമതക്കാർക്ക് തന്ത്രയാനമെന്നാൽമഹായാനം തന്നെയാണ്. മന്ത്രം,യന്ത്രം,ചക്രം, മണ്ഡലം,മുദ്ര,സിദ്ധി ഇവയെല്ലാം ഇതിലുണ്ട്.84 സിദ്ധന്മാർക്ക് പ്രാധാന്യമുള്ളതിനാൽ സിദ്ധായനമെന്നും ഇതിന് പേരുണ്ട്. ബുദ്ധമതത്തിലെ ഏറ്റവും പഴക്കമുള്ള തന്ത്രഗ്രന്ഥങ്ങൾ നാലെണ്ണമാണ്.

1. പ്രജ്ഞാപാരമിതശതകം
2. കരന്ദവ്യൂഹസൂത്രം
3. സുവർണ്ണപ്രഭാസസൂത്രം
4. ഗുഹ്യസമാജതന്ത്രം

എഡി 500ൽ നാഗാർജ്ജുനൻ രണ്ടാമൻ തന്റെ ശിഷ്യൻ നാഗബോധിക്കും ,നാഗബോധി ശിഷ്യൻ വജ്രബോധിക്കും തന്ത്രം പഠിപ്പിച്ചു. വജ്രബോധിയാണ് തെക്കുകിഴക്കൻ ഏഷ്യയിൽ-പ്രത്യേകിച്ചും ചൈനയിൽ-താന്ത്രികബുദ്ധമതം പ്രചരിപ്പിച്ചത്.
ഹീനയാനത്തിൽ സ്ത്രീദേവതകളില്ല. മഹായാനത്തിലേ ഉള്ളു. കടലിന്റെ ദേവത മണിമേഖലാദൈവം. (കടലമ്മ) വേദത്തിലെ വാരുണിയാണ്. ആകാശഗമനം ചെയ്യുന്ന യോഗിനിയും ത്രികാലജ്ഞാനിയുമാണ്. സമുദ്രസഞ്ചാരികളെ സംരക്ഷിക്കുന്നവളാണ്. കടലും മേഘവും കാറ്റുമായി ഭക്തരെ രക്ഷിക്കയും ദുഷ്ടരെ ശിക്ഷിക്കയും ചെയ്യും. കാവിരിപ്പൂംപട്ടണത്തിലെ ഉദയകുമാരനെന്ന രാജകുമാരനിൽ നിന്ന് , കോവലന്റെയും മാധവിയുടേയും മകളായ മണിമേഖലയെ രക്ഷിച്ച് ആകാശമാർഗ്ഗം മണിപല്ലവദ്വീപിലെത്തിക്കുന്നത് മണിമേഖലാദേവിയാണ്. അവൾക്ക് പൂർവ്വജന്മസ്മൃതി കൊടുക്കുന്നു.സൌദാമിനീസന്നിഭയായി മഴവില്ലുപോലെ മനോഹരിയായി യോഗിനി മണിമേഖല ആകാശഗമനം ചെയ്യുന്നത് കവി വർണ്ണിക്കുന്നു. ഉരുവേകൊണ്ടമിന്നേപോലത്തിരുവിൽ ഇട്ടുത്തിങ്കൾതരുമേനിയാൾ.

ബോധിസത്വന്മാരുടെ കൾട്ട് ഹീനയാനത്തിലില്ല, ആർഹതരും പ്രത്യേകബുദ്ധന്മാരും(പച്ചേകബുദ്ധ)ഹീനയാനത്തിലുമുണ്ട്.ബോധിസത്വൻ എങ്ങനെയുള്ളവനാണ്. ചാത്തനാർ പറയുന്നു:-ഇറക്കം വേണ്ടാത്തെല്ലോൻ (മുക്തിയോ നിർവ്വാണമോ പോലും വേണ്ടാത്ത ചിരപുരാതനൻ).തനക്കെന വാഴാപിറർക്കുരിയാളൻ(തനിക്കുവേണ്ടിയല്ലാതെ,മറ്റുള്ളവർക്കായി ജീവിക്കുന്നവൻ).ബോധിസത്വന് പൂർണ്ണതാചിഹ്നങ്ങളായ പാരമിതകളുണ്ട്. അവകൊണ്ട് ജീവിതത്തിന്റെ (സംസാരത്തിന്റെ)മറുകര കാണാം. 10 പാരമിതകൾ:-ദാനം,ശീലം,ക്ഷാന്തി,വീര്യം,ധ്യാനം,പ്രജ്ഞ,ഉപായം,പ്രണിധാനം, ബലം,ജ്ഞാനം. മണിമേഖലാകാവ്യം ദാനത്തിനും ശീലത്തിനും പ്രാധാന്യം കല്പിക്കുന്നത് ചാത്തനാർ വണികനായതു കൊണ്ടാണ്.ചീലം താങ്കിത്താനം തലൈ നിന്റ് , താനം താങ്കിച്ചീലം തലൈനിന്റ്, മുതലായ പ്രയോഗങ്ങൾ കാണാം. അനന്തമാണ് പാരമിതകൾ പോതിനാതൻ അഥവാ പോതിമാതവൻ ബുദ്ധൻ മാത്രമല്ല,ബോധിസത്വന്മാരുമാണ്. പലജന്മങ്ങളിൽ ബോധിസത്വനായവതരിച്ചാണ് ഗൌതമബുദ്ധനും ബുദ്ധനാവുന്നത്.

അസംഗന്റെ യോഗാചാര്യഭൂമിശാസ്ത്രം ബോധിസത്വന്മാർ അറിഞ്ഞുകീഴടക്കേണ്ടവയിൽ ഒന്നായി വിവാദം(വിവാദി) പറയുന്നു. അരവണൈ അടികൾ ഇപ്രകാരം അറിഞ്ഞു കീഴടക്കിയ തത്വചിന്തകനായിരുന്നു. ശ്രീപത്മനാഭക്ഷേത്രത്തിലെ ഉപാസകനും. അരവണൈ അടികളുടെ ശിഷ്യഗണത്തിൽ മണിമേഖലയെക്കൂടാതെ, മണിമേഖലയുടെ അമ്മയും നർത്തകിയുമായ മാധവി, ദുർജ്ജയനെന്ന രാജാവ്,മാവൻകിള്ളി എന്ന ചോളരാജാവിന്റെ രാജ്ഞി ചിർത്തി എന്നിവരുണ്ട്.
ഗുരുവാകാനും അദ്ധ്യാപനം ചെയ്യാനുമുള്ള വാഗ്ധോരണി ബോധിസത്വഭൂമികകളിൽ ഒന്നാണ്. അരവണൈ അടികൾ തന്റെ ജ്ഞാനം കൊണ്ടാണ് വലിയവരേയും ചെറിയവരേയും ഒരുപോലെ അനുഗ്രഹിക്കുന്നത്. മനുഷ്യന് അന്നവും വസ്ത്രവും പാർപ്പിടവും പ്രാഥമികആവശ്യങ്ങളാണ്. ഇവ നാട്ടുകാരും രാജാക്കന്മാരും ധനികരായ വണിക്കുകളും ദേവദാസികളും പഠിക്കുന്ന വിദ്യാർത്ഥികൾക്കും പഠിപ്പിക്കുന്ന ഗുരുക്കന്മാർക്കും സൌജന്യമായി ലഭിക്കാനുള്ള സൌകര്യങ്ങൾ ചെയ്തുകൊടുത്തിരുന്നു. ഇത്തരം ദൈനന്ദിനപ്രശ്നങ്ങളാൽ മഥിതമാകുന്ന മനസ്സ് പഠിക്കാനും പഠിപ്പിക്കാനുമുള്ള ശ്രദ്ധ ഇല്ലാത്തതാവുന്നു.ഈ പ്രായോഗികപ്രശ്നം ഒഴിവാക്കാനാണ് ക്ഷേത്രത്തിലെ വിദ്യാലയങ്ങൾക്ക് ബ്രഹ്മദേയമായി നിലം വിട്ടുകൊടുക്കുന്നത്.

നാഗാർജ്ജുനൻ സിദ്ധയോഗിയായിരുന്നു എന്നും മഴവിൽരൂപമെടുത്ത് ആകാശസഞ്ചാരം ചെയ്തിരുന്നു എന്നും പറയുന്നു.(Alice Getty.The Gods of Northern Buddhism page 175).

ചിന്താവിളക്ക് അഥവാ ചിന്താദേവിയാണ് സരസ്വതി. അവളുടെ കലൈകോവിലിനെ കലൈനിയമമെന്ന് ചാത്തനാർ വിളിക്കുന്നു. മധുരയിലെ അവളുടെ കോവിലിൽവെച്ച് കരുണാമയിയായ ദേവി ആപുത്രന് അമൃതസുരഭി എന്ന അക്ഷയപാത്രം കൊടുത്തു. ഭൂമിയിലും ആകാശത്തിലുമുള്ള സർവ്വ ദേവിമാർക്കും അധീശ്വരിയാണ് വാഗ്ദേവി. വാക്കിന്റെ സൂക്ഷ്മാർത്ഥം ചിന്തയിൽ ജ്വലിപ്പിക്കുന്ന വിളക്കാണ് അവൾ.വിവേകം അരുളുന്നവളാണ്, മനുഷ്യന്റെ സർവ്വദുഃഖവും അവളാണ് ശമിപ്പിക്കുന്നത്.
നഗരദേവതഃ-കാവിരിപ്പൂംപട്ടണത്തിന്റെ നഗരദേവത ചമ്പാപതി.(മധുരയുടേത് മധുരാപതി എന്ന് ചിലപ്പതികാരം). ജലാശയങ്ങളും പഴയ വൃക്ഷങ്ങളും സത്രങ്ങളും ക്ഷേത്രങ്ങളും അവളാണ് കാത്തുസംരക്ഷിക്കുന്നത്.കുട്ടി മരിച്ച ഗൌതമിക്ക് കർമ്മസിദ്ധാന്തം വിവരിച്ചുകൊടുക്കാനായി, നാലുവിധം രൂപബ്രഹ്മങ്ങളേയും 16 വിധം അരൂപബ്രഹ്മങ്ങളേയും അവൾ തന്റെ സിദ്ധി കൊണ്ട് വരുത്തുന്നു.

ദ്വീപതിലക ദ്വീപുകളുടെ ദേവത. ത്രികാലജ്ഞാനിയും ഭാവി പ്രവചിക്കുന്നവളുമാണ്. മണിമേഖലക്ക് ആപുത്രന്റെ അക്ഷയപാത്രത്തിലേക്ക് വഴി പറഞ്ഞുകൊടുക്കുന്നത് ഇവളാണ്. വിശക്കുന്നവരെയെല്ലാം ഊട്ടുന്ന അക്ഷയപാത്രം അങ്ങനെ മണിമേഖലക്ക് കിട്ടി.

പാതിവ്രത്യം കൊണ്ട് ദേവീസ്ഥാനത്തേക്ക് ഉയർന്ന മനുഷ്യസ്ത്രീയാണ് കണ്ണകി. മണിമേഖലാദൈവം മണിമേഖലക്ക് മന്ത്രോപദേശം കൊടുത്ത അദ്ധ്യായം മന്തിരം കൊടുത്ത കാതൈ. ചക്രവും മണ്ഡലവും മുദ്രയും അങ്ങനെ ലഭിച്ചു.മായവിദ്യാമന്ത്രം കൊണ്ട് എന്തുരൂപം ധരിക്കാനും ആത്മീയജീവിതത്തിൽ വരുന്ന ബുദ്ധിമുട്ടുകളെ തരണം ചെയ്യാനും മണിമേഖലക്ക് സാധിച്ചു.

വേദകാലത്തെ ഈ സമ്പ്രദായം ബുദ്ധമതകാലത്തും തുടർന്നു .അങ്ങനെ ബുദ്ധവിഹാരങ്ങൾക്കും ദാനം ചെയ്ത രേഖകൾ കാണാം. കേരളത്തിൽ ഈ പരിഗണന കൊണ്ടാണ്, ഇതേ രീതിയിൽ യഹൂദരും ക്രിസ്ത്യാനികളും അറബികളും വന്നപ്പോൾ പള്ളി കെട്ടാനും പഠിപ്പിക്കാനുമുള്ള സൌകര്യം ചെയ്തുകൊടുത്തത്. ഇക്കാര്യത്തിൽ യാതൊരു വിവേചനവും അന്നത്തെ ഇന്ത്യക്കാർ കാണിച്ചില്ല.(തിക്തമായ ചില അനുഭവങ്ങൾ അവരെ മറിച്ച് ചിന്തിപ്പിക്കുന്നതുവരെ.)നീരട്ടിപ്പേറുകളുടെ സ്വഭാവം പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാകും.
യോഗാചാരം മഹായാനഹീനയാനങ്ങളെ സമന്വയിച്ചു.സഹോദരന്മാരായ അസംഗനും വസുബന്ധുവും തുടക്കത്തിൽ ഹീനയാനികളായിരുന്നു.പിന്നീട് യോഗാചാരത്തിന്റെ വക്താക്കളായി. അസംഗന്റെ യോഗാചാരഭൂമിശാസ്ത്രവും വസുബന്ധുവിന്റെ അഭിധമ്മകോശവും വിദ്യാമാത്രസിദ്ധിയും (20 ശ്ലോകം)ആചാര്യധർമ്മപാലന്റെ വിദ്യാമാത്ര സിദ്ധിയും (30 ശ്ലോകം) മഹാവ്യുത്പത്തിയും കോസ്മോളജിയും ചക്രവാളഘടനയും പഠിപ്പിക്കുന്നുണ്ട്.വസുബന്ധു സർവ്വാഷ്ടിവാദിയായിരുന്നു.
പാലിഗ്രന്ഥത്തിൽ ചക്രവാളം സർവ്വപ്രപഞ്ചത്തേയും കുറിക്കുന്ന പദമാണ്. (ചക്കവാളം പാലി, ചക്കിരവാളം തമിഴ്).ചക്രമെന്നാൽ wheel. വലനമെന്നാൽ വളവ്(Geodesic).മഹായാനത്തിന്റെ ഔദ്യോഗികഭാഷ സംസ്കൃതം തന്നെയാണ്. പാലി യോഗാചാരത്തിൽ ഒരു ചക്രവാളത്തിൽത്തന്നെ 31 ലോകമുണ്ട്.അവയിൽ കാമധാതു, രൂപധാതു, അരൂപധാതു എന്ന മൂന്നുവിഭാഗമുണ്ട്.ചാത്തനാർ സംസ്കൃതഗ്രന്ഥത്തെയാണ് പിൻതുടരുന്നത്.എണ്ണറ്റും ചക്രവാളം.എണ്ണമറ്റ അനന്തചക്രവാളങ്ങൾ.ഓരോന്നും ചക്രരൂപത്തിൽ ഒന്നിനുള്ളിൽ ഒന്നായി,superimposed ആയ പ്രപഞ്ചഘടന. മഹാമേരു ഭൂമിയുടേയും ബ്രഹ്മാണ്ഡങ്ങളുടേയും നാഭി(മദ്ധ്യം)യാണ്. ഭൂമിയിലെ ഒരു പ്രത്യേകദേശംമാത്രമല്ല സുമേരു. ഭൂമിക്കും പ്രപഞ്ചത്തിനും അതാണ് അക്ഷം.സുമേരുവെന്ന അക്ഷത്തെ ചുഴന്ന് ഏഴുമലകളും,ഏഴുസമുദ്രവും (സപ്തശൈലം,സപ്തസിന്ധു)ഉണ്ട്.ജംബുദ്വീപം ഞാ(നാ)വലംദ്വീപ്. ഞാവൽമരങ്ങളുള്ള ദ്വീപ്. നാവ(വാക്ക്) കനിഞ്ഞനുഗ്രഹിച്ചവരുടെ നാട്. തിരുനാവാദ്വീപം. ഭാരതം ജംബുദ്വീപത്തിലാണ് എന്ന് ചാത്തനാർ. ഭാരതത്തിനു ചുറ്റുമായി, 2000 ദ്വീപസമൂഹങ്ങളോടുകൂടിയതാണ് നാവലംദ്വീപ് എന്നും. ഭാരതം ഭാരതപ്പുഴ,നാവലംദ്വീപ് അതിനു ചുറ്റും 2000 ദേശസമൂഹം എന്ന് വായിച്ചെടുത്താലും തെറ്റാവില്ല എന്ന് തോന്നുന്നു.

ചക്രവാളത്തിൽ ഒരു സൂര്യനും ഒരു ചന്ദ്രനും അനേകം നക്ഷത്രങ്ങളും കാണപ്പെടുന്നു. അവയെല്ലാം മേരുവെ പ്രദക്ഷിണം വെക്കുന്നു എന്നും അവയുടെ ചലനനിയമങ്ങളെന്തെല്ലാമെന്നും സംസ്കൃതഭാഷയിൽനിന്ന് പലകാലങ്ങളിലായി പണ്ഡിതർ പല ഭാഷകളിലേക്ക്(സ്വദേശി,വിദേശിഭാഷകളിലേക്ക്) തർജ്ജമ ചെയ്തിട്ടുണ്ട്.ചൈന, തിബത്ത്, സിലോൺ, ജപ്പാൻ,ജാവ,സുമാത്ര ഇവ കിഴക്കും ഗ്രീസ്,റോം,ഈജിപ്ത് ഇവ പടിഞ്ഞാറും ഈ തർജ്ജമകളിലൂടെ അറിവിലേക്ക് ഉണർന്നു. അതൊരു ചരിത്രനിയോഗം.
ലോകത്തിന്റെ നാലുദിശയിലായി നാല് മാപെരും ദ്വീപുകളുണ്ട്(വലിയ ദ്വീപ്). ഉത്തരകുരു,പൂർവ്വവിദേഹം, അപരഗോദാനീയ, ജംബുദ്വീപം .ലോകം സൃഷ്ടിച്ചത് മഹാബ്രഹ്മാവാണ്, ചെമ്മലർമുടിയോൻ(ചുവന്ന താമരപ്പൂവിലിരിക്കുന്ന വൃദ്ധൻ),ഊഴിമുതൽവൻ(ലോകത്തിന്റെ ആദ്യസ്രഷ്ടാവ്) എന്ന് ബ്രഹ്മാവിനെ വിളിക്കുന്നു. ഇതിലും ഉപരിയാണ് നാദത്തിന്റെ(കുരവ)സ്രഷ്ടാവായ കുരവൈമുതൽവനായ മഹാവിഷ്ണു .ചാത്തനാർ ഊഴിമുതൽവന്റെ ഉപരിയായ,ചിലപ്പതികാരത്തിലെ കുരവമുതൽവനെ ബുദ്ധനെന്ന് വിളിക്കുന്നു. ബ്രാഹ്മണരായ അസംഗനും വസുബന്ധുവുമാണ് ബുദ്ധമതത്തിൽ കോസ്മോളജി, ആസ്ട്രോണമി,യോഗാചാരം ഇവ കൊണ്ടുവന്നത്. സ്വാഭാവികമായും അത് പൌരാണിക,ഐതിഹാസിക,ജ്യോതിശ്ശാസ്ത്രത്തിന്റെ തന്നെ ഒരാവർത്തനമാണ്. അതൊരു അദ്ധ്യാപനമാണ്.പുതുതായി പഠിക്കുന്ന ഒരു വിഷയം ആർക്കും ഒരത്ഭുതമാണ്.കൂടുതലറിയാൻ പ്രചോദിപ്പിക്കുന്ന അദ്ധ്യാപനം ഗുരുവിന്റേയും ശിഷ്യന്റേയും മഹിമ കൂട്ടുന്നതേയുള്ളു. ആരും ആരുടേയും താഴെയാവുന്നില്ല. ഭാരതം മറ്റെല്ലാ രാഷ്ട്രങ്ങൾക്കും ഗുരുവായി എന്നത് മറ്റു രാഷ്ട്രങ്ങൾക്ക് മഹിമ കുറക്കുന്നില്ല.അവരും ആ അറിവുകൊണ്ട് അത്യുന്നതങ്ങളിലേക്ക് എത്തിയെങ്കിൽ അതവരുടെ അന്വേഷണബുദ്ധിയും അദ്ധ്വാനവും കൊണ്ടു കൂടിയാണ്.ഗുരുശിഷ്യബന്ധത്തിന്റെ ഒരു പാരമ്പര്യം ഇന്റർനാഷണലായി, പുതിയ ഇന്റർനാഷണൽ യൂണിവേഴ്സിറ്റികളൊക്കെ വരുംമുമ്പ് ആദ്യം സൃഷ്ടിച്ചത് ഭാരതമായിരുന്നു എന്നത് നമ്മുടെ അദ്ധ്യാപനം,അദ്ധ്യയനം ഇവയുടെ പഴക്കവും ഗരിമയും കാണിക്കുന്നുണ്ട്.

ഇന്ത്യൻശാസ്ത്രങ്ങൾക്ക് ഓരോന്നിനും തനതായ പ്രമാണങ്ങളും വഴികളും ഉണ്ട്. അവ തമ്മിൽ സംവാദവും സമന്വയവും ഉണ്ട്. സത്യാന്വേഷണത്തിൽ താൻ ദർശിച്ച സത്യത്തിന്റെ പ്രമാണം എന്തെന്ന് കൃത്യമായി പറയണം. മറ്റൊരഭിപ്രായം അതിന്റെ നിർണ്ണയത്തിൽ വന്നാൽ എന്തുകൊണ്ട് ആ അഭിപ്രായത്തിലെ പ്രമാണങ്ങൾ സ്വീകാര്യങ്ങളല്ല എന്ന് സംവദിക്കാനുള്ള അറിവും വേണം. ഈ കൂലങ്കഷമായ ചർച്ചയാണ് ഏതുശാസ്ത്രത്തിനും ശാസ്ത്രീയത തരുന്നത്. പഴയതിനായാലും പുതിയതിനായാലും. പഥോളജിയിലായാലും ആസ്ട്രോണമിയിലായാലും ഇത്തരം സംവാദങ്ങളും സമന്വയങ്ങളുമുണ്ടാവുന്നുണ്ട്. ഇതേ രീതിയാണ് ഇന്ത്യയിലെ വൈദികകാലത്തെ പണ്ഡിതസഭകളിലും കാണുന്നത്. എന്നാൽ തേരവാദബുദ്ധമതത്തിന് ഇത്തരം ശാസ്ത്രചർച്ചകളിൽ താല്പര്യമുണ്ടായിരുന്നില്ല. (T.H.Stcherbatsky.Budhist Logic. vol 3.Leningrad 1932preface page 1 and vol 1 page 264)ഹീനയാനക്കാർക്ക് ലോജിക്ക് അറിഞ്ഞിരുന്നില്ലെന്നും മഹായാനക്കാരാണ് അത് ആദ്യം പഠിക്കാനാരംഭിച്ചതെന്നും പറയുന്നു.വസുബന്ധുവും മൈത്രേയനും അസംഗനും ബുദ്ധമതത്തിലേക്ക് യോഗാചാരത്തിലെ ലോജിക്ക് കൊണ്ടുവന്നു. അതുവരെ ബുദ്ധമതം ലോജിക്കിനോടും യുക്തിവാദത്തോടും മുഖം തിരിച്ച് നിൽക്കുകയായിരുന്നു. ദിന്നാഗനു മുമ്പുള്ള ബുദ്ധമതത്തിലെ യുക്തിവാദം ചൈനീസ് ഗ്രന്ഥങ്ങളിൽനിന്ന് തെരഞ്ഞെടുത്ത G.Tucchi അക്കാലത്ത് മാദ്ധ്യമികമഹായാനത്തിൽ നാലു പ്രമാണമേ ഉണ്ടായിരുന്നുള്ളു എന്ന് പറയുന്നു.പ്രത്യക്ഷം,അനുമാനം,ഉപമാനം,ആഗമം. ഇത് നൈയായികരിൽനിന്നാണ് അവർക്ക് ലഭിച്ചത്. യോഗാചാരം ആദ്യകാലത്ത് അനുമാനത്തിൽ താരതമ്യത്തെക്കൂടി ഉൾപ്പെടുത്തി. സൌത്രാന്തികയോഗചാരം പ്രത്യക്ഷം,അനുമാനം എന്ന് രണ്ട് പ്രമാണം മതി എന്ന് നിശ്ചയിച്ചു.വസുബന്ധുവാണ് തന്റെ വാദവിധിയിലും വാദവിധാനത്തിലും ഇത് ഉറപ്പിച്ചത്. അതിനാൽ രണ്ടാം ബുദ്ധനായി വസുബന്ധു അറിയപ്പെട്ടു. വസുബന്ധുവിന്റെ ശിഷ്യൻ ദിന്നാഗൻ തന്റെ പ്രമാണസമുച്ചയത്തിൽ ഇത് പറയുന്നു:-പ്രത്യക്,മനുമാനം ച പ്രമാമം ഹി ദ്വിലക്ഷണം.

മണിമേഖല അരവണൈ അടികളുടെ നിർദ്ദേശപ്രകാരം മദ്ധ്യകേരളത്തിലെത്തി അനേകം വിദ്വത്സഭകളിൽ പഠിക്കുന്നുണ്ട്. അക്കാലത്ത് ആദിജിനേന്ദ്രന്മാരാണ് അളവൈവാദികൾ( അളക്കുന്നവർ).അവർക്ക് രണ്ടേരണ്ട് അളവാണ് അളക്കാനുള്ള പ്രമാണം,ഏതമിൽപ്രത്യക്ഷം (ഒട്ടും കുറ്റമില്ലാത്ത പ്രത്യക്ഷം.defectless perception) ,കരുതളവ് (അനുമാനം Inference.)ആദിജിനനായ ഋഷഭദേവകാലത്ത് ഇവ മാത്രമായിരുന്നു പ്രമാണം.കുറ്റമില്ലാത്ത പ്രത്യക്ഷം എന്നത് എല്ലാ മനുഷ്യർക്കും സാദ്ധ്യമല്ല. അതിനാലത് വിദ്വാന്മാർക്ക് മാത്രം ഉള്ള പ്രമാണമായിത്തീർന്നു. ആദിചിനേന്തിരൻ അളവൈ ഇരണ്ടേ ഏതമിൽ പിറത്തിയം കരുതളവു എണ്ണാ(മണിമേഖല) പൂർവ്വമീമാംസയിൽ ജൈമിനിക്ക് മൂന്നു പ്രമാണമേ ഉള്ളൂ. പ്രത്യക്ഷം,അനുമാനം,ആഗമം(ശ്രുതി).പക്ഷേ ചാത്തനാർ ജൈമിനിക്ക് 6 പ്രമാണം ഉണ്ടായിരുന്നതായി പറയുന്നു. അതായത് ജൈമിനിയുടെ അനേകം ഭാഷ്യകാരന്മാർക്കു ശേഷം വന്ന ഉപവർഷന്റെ അഭിപ്രായമാണ് ചാത്തനാർ ഉദ്ധരിക്കുന്നത്. അതുപോലെ കണാദന് 5 പ്രമാണമെന്ന് പറയുമ്പോൾ, കണാദന്റെ ഭാഷ്യകാരൻ പ്രശസ്തപാദന്റെ കാലത്തെ പ്രമാണമാണ് ചാത്തനാർ ഉദ്ധരിക്കുന്നത്. കണാദന്റെ ഗ്രന്ഥത്തിൽ രണ്ടു പ്രമാണമാണുള്ളത്.ഈശ്വരകൃഷ്ണസാംഖ്യകാരിക സാംഖ്യത്തിൽ 3 പ്രമാണം (പ്രത്യക്ഷം,അനുമാനം,ആഗമം)പറയുന്നു. ഇതും ചാത്തനാർ ഉദ്ധരിക്കുന്നത് ഈശ്വരകൃഷ്ണന്റെ അഭിപ്രായമാണ്, ആദികപിലന്റെയല്ല. അതായത്, തന്റെ കാലത്ത് ഈ ദർശനങ്ങൾ പിൻതുടർന്നിരുന്ന വിദ്വാന്മാരുടെ അഭിപ്രായമാണ്, ഒറിജിനൽ ദർശനമല്ല,അഭിപ്രായവുമല്ല മണിമേഖലാകാരൻ ഉദ്ധരിക്കുന്നത്.ദിന്നാഗൻ പ്രത്യക്ഷം സങ്കല്പത്തിൽനിന്ന് സ്വതന്ത്രമാവണമെന്ന് പറയുന്നു. പ്രത്യക്ഷം കല്പനാപോതം. ന്യായവാർത്തികത്തിൽ ഉദ്യോതകരൻ ഇത് ഉദ്ധരിക്കുന്നു.ചാത്തനാർ എഴുതുന്നു. ചുത്തുണർവൈപ്പിരത്തിയക്കം എനച്ചൊലിവിത്തനർ.ചുത്തുണർവൈ എന്നാൽ ഉപാധികൂടാതെ വസ്തുജ്ഞാനം.(direct cognition) പ്രത്യക്ഷത്തിന്റെ പ്രയോജനം വസ്തുവെ ഇന്ദ്രിയങ്ങൾക്ക് സാക്ഷാത്കരിക്കലാണ്.(സാക്ഷാത്കാരിത്വവ്യാപാരം) ഇതാകട്ടെ സവികല്പജ്ഞാനമാണ് (indeterminate perception.) നാമം,ജാതി,ഗുണം,ക്രിയ,ദ്രവ്യം എന്നീ പഞ്ചവിധകല്പനകളോടുചേർന്നതാണ്.(name,genus or species,quality,action or movement substance or matter).ദിന്നാഗൻ ഈ ഉപാധിജന്യമായ പ്രത്യക്ഷത്തിൽ ഉണ്ടാകാവുന്നമാറ്റം അഥവാ കുറ്റംകൊണ്ട് ഇതിനെ direct perceptionൽ നിന്ന് ഒഴിച്ചുനിർത്തുന്നു.പ

Direct perception ( കുറ്റമില്ലാത്ത പ്രത്യക്ഷം) ആദിമജിനന്റെ അഥവാ ആദിസിദ്ധന്റെ യോഗദൃഷ്ടി(കപിലാക്ഷം) യാണ്.ഇതാണ് ചാത്തനാരും കുറ്റമില്ലാത്ത പ്രത്യക്ഷം കൊണ്ട് ഉദ്ദേശിക്കുന്നത്.
ത്രൈരൂപ്യസിദ്ധാന്തം.

വസുബന്ധുവിന്റെ വാദവിധി ,ദിന്നാഗന്റെ പ്രമാണസമുച്ചയം ശാന്തരക്ഷിതന്റെ തത്വസംഗ്രഹം ഇവ ത്രൈരൂപ്യസിദ്ധാന്തത്തിന്റെ മൂന്നു ഭാവങ്ങൾ(മുഖങ്ങൾ) ആണ്. മൊഴിന്ത പക്കത്തു ഊന്റിനിറ്റൽ (വൈഖരി ശബ്ദം അനിത്യമാണ്.അതിൽ മാത്രം ഊന്നൽ കൊടുക്കൽ). ചപക്കത്തു ഉന്താതൽ(സപക്ഷത്തു മാത്രം നിൽക്കൽ. സാധർമ്മ്യം) വിപക്കത്തു ഇന്റിയേ വിടുത്തൽ(വിപക്ഷത്തെ ഒഴിവാക്കൽ. വൈധർമ്മ്യം) . ശബ്ദമാണ് അന്വേഷിക്കുന്ന വസ്തു എങ്കിൽ അത് പക്ഷവുമാണ്,അനിത്യവുമാണ്. അതാണ് തെളിയിക്കപ്പെടേണ്ട വസ്തു(സാദ്ധ്യം).ശബ്ദം ഒരു സൃഷ്ടിയാണ്.അഥവാ നിർമ്മിതി. (production).കാരണം അത് ആഹതമാണ്.(പണ്ണപ്പടുതയാൽ).ഉദാഹരണം കളിമണ്ണുപാത്രം പോലെ. നിർമ്മിതിയിൽ കളിമണ്ണുപാത്രവും വൈഖരിശബ്ദവും സപക്ഷം(ഒറ്റ പക്ഷം) ആണ്.രണ്ടും അനിത്യമാണ്.അനിത്യമല്ലാത്ത വസ്തുവെ (ആകാശം)നിർമ്മിക്കാൻ സാദ്ധ്യമല്ല. അനാഹതശബ്ദം ആകാശമാണ്. അത് സ്വാഭാവികപക്ഷമാണ്. ആഹതശബ്ദത്തിന്റെ വിപക്ഷമാണ്. (വൈധർമ്മ്യം).പക്ഷസപക്ഷങ്ങളിൽ ഇപ്രകാരം പ്രമാണം കണ്ടെത്തണമെന്ന ത്രൈരൂപ്യസിദ്ധാന്തം വൈദിക,ഔപനിഷദിക,ദർശനസാഹിത്യത്തിൽനിന്ന് ബൌദ്ധദർശനത്തിലേക്ക് പകരുകയാണ് വസുബന്ധുവും ദിന്നാഗനും ശാന്തരക്ഷിതനും ചെയ്തത്.അവരുടെ പ്രാകൃതഭാഷകളിലേക്കുള്ള മൊഴിമാറ്റങ്ങൾ പ്രാകൃത,വൌദേശിക,വിഭാഷകൾ സംസാരിക്കുന്ന ജനങ്ങൾക്കിടയിൽ ഉണർവുണ്ടാക്കി. ന്യായദർശനത്തിലെ സാധാരണ 5 പ്രമാണങ്ങൾ:-

1. പ്രതിജ്ഞ (statement .)ഉദാഹരണം ശബ്ദം അനിത്യം
2.ഹേതു (Reason since it is produced)
3ഉദാഹരണം(Example like a pot)
4.ഉപനയം(Application)പ്രായോഗിക,പ്രയോജനതലത്തിൽ പ്രസക്തി.സംഗീതശാസ്ത്രത്തിൽ പ്രസക്തി.
5.നിഗമനം(conclusion)അതിൽനിന്ന് ലഭിക്കുന്ന ജ്ഞാനം.

ചാത്തനാർ ഉപനയവും നിഗമനവും ഉദാഹരണത്തിന്റെ കീഴിൽ വരുന്നതാകയാൽ മൂന്നു പ്രമാണമേ സ്വീകരിച്ചിട്ടുള്ളു.

പ്രതിജ്ഞ എന്ന നൈയായികരുടെ പദത്തെ ആദ്യമായി പക്ഷം (പൂർവ്വപക്ഷം,അപരപക്ഷം പോലെ)എന്ന് വിളിച്ചത് ദിന്നാഗനാണ്.ഉദാഹരണവും ദൃഷ്ടാന്തവും ഇതുപോലെ പര്യായ(സമാനാർത്ഥ)പദങ്ങ ളാണെന്ന് കാണാം.മണിമേഖലയിൽ പക്കം,തിത്താന്തം(പക്ഷം,സിദ്ധാന്തം)എന്ന പദങ്ങളാണുള്ളത്. നൈയായികത്തിലെ പ്രതിജ്ഞാ,ഉദാഹരണമെന്നീവാക്കുകൾ ഈ കൃതിയിൽ കാണുന്നില്ല.ബുദ്ധമതഗ്രന്ഥമായ ന്യായപ്രവേശത്തിൽ മുകളിൽ പറഞ്ഞ 5 പ്രമാണവും ന്യായദർശനത്തിലുള്ളതുപോലെയാണ് കൊടുത്തിട്ടുള്ളത്. യുക്തിവാദത്തിലെ പിഴവുകൾ ചൂണ്ടിക്കാട്ടുന്നിടത്ത് മണിമേഖലയും ന്യായപ്രവേശവും ഒരേ മാതൃക സ്വീകരിച്ചിരിക്കുന്നു. അതിനാൽ ന്യായപ്രവേശകർത്താവ് ദിന്നാഗന്റെ മുൻഗാമിയോ ദിന്നാഗൻ തന്നെയോ ദിന്നാഗശിഷ്യനോ ആവാമെന്ന് പണ്ഡിതന്മാർ കരുതുന്നു.(page 187 Budhism in India and abroad.An integrating influence in vedic and postvedic perspective. Ed Kalpakam Sankaranarayanan ,Motohier Yoritomi,Shubhadra A Joshi 1996 Somaiyya publications).ചാത്തനാർ മഹായാനബുദ്ധമതത്തിലെ യോഗാചാരസമ്പ്രദായമാണ് പിൻതുടർന്നിരുന്നതെന്ന് ഇതിനാൽ അനുമാനിക്കപ്പെടുന്നു.
പ്രതീത്യസമുത്പാദ(പതിച്ചസമുപ്പാത).The theory of dependent origination.
സാരനാഥത്തിലെ പാർക്കിൽ വെട്ടുതന്നെ ബുദ്ധൻ പ്രതിപാദിച്ച ഈ പദം ഹീനയാനത്തിലും മഹായാനത്തിലുമുണ്ട്.സർവ്വസൃഷ്ടിയും ഉപാധിജന്യമാണെന്ന് ബുദ്ധൻ പറഞ്ഞു.കാര്യകാരണശൃംഖലയിൽ 12 നിദാനമുണ്ട്.(അടിത്തറ).1.അവിദ്യ,2.സംസ്കാരം,3. വിജ്ഞാനം.4 നാമരൂപങ്ങൾ, 5 ഷഡായതനം അഥവാ പഞ്ചേന്ദ്രിയവും മനസ്സും 6.സ്പർശം.7.വേദന. 8.തൃഷ്ണ. 9.ഉപാദാനം(ബന്ധം,മമത) 10.ഭാവം 11. ജാതി(ഒരു പ്രത്യേകആകൃതിയിൽ രൂപത്തിൽ ജനനം.സ്ത്രീ,പുരുഷ,മനുഷ്.മൃഗ,പക്ഷി,സസ്യജാതി.12. രോഗം, വാർദ്ധക്യം, മരണം (ജരാമരണം)

7,12 ഇവയുടെ കാരണമന്വേഷിച്ച് തൃഷ്ണ(8)ആണ് ഇവയുടെ കാരണമെന്നും അതിന് പ്രതിവിധി തൃഷ്ണയെ അടക്കലാണ് എന്നും കണ്ടെത്തിയതാണ് ബുദ്ധന്റെ ജീവിതത്തെ മഹത്താക്കിയത്. ഇത് ആയുർവ്വേദ(ഭിഷക്,ഭൈഷജ)സംബന്ധമായ കണ്ടെത്തലാണ്. ശരീരവും മനസ്സും അവയുടെ വേദനാശമനവുമാണ് ബുദ്ധന്റെ അന്വേഷണമേഖല.അതുകൊണ്ടാണ് ആത്മാവിനെക്കുറിച്ച ചോദ്യങ്ങൾക്ക് ബുദ്ധൻ മൌനം ഭജിച്ചതെന്ന് ഗ്രഹിക്കാൻ പ്രയാസമില്ല. ഒരു മനുഷ്യന്റെ പാകപ്പെട്ട ചിത്തത്തിന് ഏറ്റവും വലിയ ആത്മവിദ്യാലയമാണ് വേദനകളുടേയും രോഗങ്ങളുടേയും വാർദ്ധക്യത്തിന്റേയും മരണത്തിന്റേയും ഈറ്റില്ലമായ സംസാരജീവിതവും ആസ്പത്രികളുമെന്ന് സാക്ഷ്യപ്പെടുത്താൻ സ്വാനുഭവം തന്നെ എനിക്ക് ധാരാളമാണ്. പക്ഷേ,അവിടെ വരുന്നവരാരും ആത്മീയപ്രശ്നങ്ങൾക്ക് പരിഹാരം തേടിയല്ല വരുന്നത്.ശാരീരികവും മാനസികവുമായ പ്രശ്നങ്ങൾക്കാണ്.അവയെ പരിഹരിക്കേണ്ടതുണ്ട്. അവയെ പരിഹരിച്ച ശേഷമേ ആത്മീയതലത്തിലേക്ക് സാധാരണമനുഷ്യനെ ഉയർത്താനാവു. ബുദ്ധൻ ഉപയോഗിച്ച പ്രാദേശികമായ പാലിഭാഷയും, അദ്ദേഹം ആത്മീയതയോടു കാണിച്ച മൌനവും ഈ വിധത്തിലാണ് വ്യാഖ്യാനിക്കാവുന്നത്.

കാര്യകാരണങ്ങളുടെ ആവർത്തനചക്രത്തിൽ സർവ്വപ്രപഞ്ചവസ്തുക്കളുടേയും പരസ്പരബന്ധവും പരസ്പരമുള്ള dependence ഉം പെടുന്നു. ഈ കാലചക്രത്തിന് അഥവാ ധർമ്മചക്രത്തിന് (പ്രപഞ്ചധർമ്മങ്ങളുടെ നൈരന്തര്യമായ തുടർച്ച) ജ്യോതിഷത്തിൽ ഭാവചക്രമെന്ന് പറയും. ഇതേ പദം ബുദ്ധമതത്തിലും ഉപയോഗിക്കുന്നു.വൈദികവും സാംഖ്യവുമായ രണ്ടു വിചാരധാരകളേയും ശാക്യമുനി നിരസിച്ചു എന്ന് പറയുന്നതിൽ യാതൊരർത്ഥവുമില്ല. അതിന്നെത്രയോ മുമ്പേ, വേദം തന്നെ നാസദീയസൂക്തത്തിൽ കാര്യകാരണങ്ങളുടെ നൈരന്തര്യസംബന്ധമായ കാലം, സൃഷ്ടി ഇവയടങ്ങിയഭാവചക്രത്തെ നിരസിച്ചിട്ടുണ്ടല്ലോ. മഹായാനബുദ്ധമതത്തിലെ പ്രമുഖചിന്തകരായ നാഗാർജ്ജുനൻ,പ്രതീത്യസമുത്പാദത്തെ ,മൂലമാദ്ധ്യമകാരികയുടെ വന്ദനശ്ലോകത്തിൽ 8 നിഷേധങ്ങളിലൂടെ പറഞ്ഞിട്ടുണ്ട്. ഉഛേദം(നാശം)ഉത്പാദം(ഉത്ഭവം)നിരോധം(തടസ്സം)ശാശ്വതം,ഏകാന്തം, നാനാത്വം ,ആഗമനം,നിർഗ്ഗമനം എന്ന 8 ക്രിയകളും അവസ്ഥകളുംഇല്ലാത്തത് (നിഷേധം)എന്ന പ്രതീത്യസമുത്പാദം നാസദീയസൂക്തത്തിലും ബ്രഹ്മത്തിന്റെ ലക്ഷണത്തിലും കാണുന്നു.സാംഖ്യന്റെ ശൂന്യം(പൂജ്യം)ഇതേ ഗുണമാണ്.(ഗണിതത്തിലും പൂജ്യം ഇതാണ്).

ഇതിനെ ചാത്തനാർ എങ്ങനെ കാണുന്നു.
നിന്മതിയിന്റി ഊൾപാടു ഇന്റി
പിൻപോക്കകല്ലതുപോന്റക്കോടാതായ്
പണ്ണുനർഇന്റി പ്പണ്ണപ്പടാതായ്
യാനും ഇന്റി എണ്ണാതും ഇന്റി
പൊന്നാതും ഇന്റി വന്തതും ഇന്റി
മുടിത്താലും ഇന്റി മുടിവതും ഇന്റി

എട്ടിനു പകരം 9 നിഷേധം. 8 പ്രാവശ്യം നിഷേധിച്ചാൽ ധനം (+) കിട്ടും. ഒമ്പതാമത്തെ നിഷേധം കൊണ്ട് കിട്ടുക ഋണം(--)ആണ്.

അശുഭഭാവനയുടെ നാലുലക്ഷണം

വ്യക്തിത്വത്തിന്റെ നിർമ്മലമല്ലാത്ത വശങ്ങളെ ധ്യാനിക്കുമ്പോളാണ് അശുഭഭാവന. സുത്തപിടകത്തിൽ ഇതിന് നാലു ലക്ഷണമില്ല,മൂന്നേ ഉള്ളു. (തിലക്കണസുത്ത) ത്രിലക്ഷണങ്ങൾ അനിഛ,ദുഃഖം, അനത്ത(അനാത്മ) ഇവയാണ് ബുദ്ധന്റെ അഭിപ്രായത്തിൽ. അശുഭഭാവനയുടെ മൂന്നുലക്ഷണത്തിൽ ഒന്നാണ് അനാത്മഭാവന.(ഞാൻ അനാത്മമാണ്, ശരീരമാണ് എന്ന് ഭാവന ചെയ്യുന്നത്).മനുഷ്യന് ശരീരമുണ്ട്. (രൂപസ്കന്ധം). മനസ്സോടും മനോവ്യാപാരങ്ങളോടും സംബന്ധപ്പെട്ട ശബ്ദാർത്ഥസമന്വയമായ നാമമുണ്ട്.(നാമസ്കന്ധം). രൂപം ബാഹ്യവും നാമം ആന്തരവുമാണ്. ആന്തരമായ നാമത്തിൽ വേദന,ശന്ന(ആശയങ്ങൾ)സംസ്കാരങ്ങൾ. വിജ്ഃാനം ഇവയുണ്ട്. ഇവയാണ് മനുഷ്യന്റെ ആന്തരവ്യക്തിത്വത്തെ നിർണ്ണയിക്കുന്നത്.ഇവ വൈദ്യുതികാന്തികമണ്ഡലങ്ങൾപോലെ ഒന്നിച്ചു നിൽക്കുന്നതിനെയാണ് നാമരൂപപ്രപഞ്ചമെന്ന് ഉപനിഷത്തുക്കളും പുരാണേതിഹാസങ്ങളും സ്മൃതികളും ദർശനങ്ങളുമൊക്കെ വിളിക്കുന്നത്. വ്യക്തിയുടെ സർവ്വക്രിയയും വാസ്തവത്തിൽ നടക്കുന്നത് വിജ്ഞാനശക്തിയാലാണ്. നാമരൂപാത്മകപ്രപഞ്ചത്തിൽ നാമരൂപാത്മകമായ വ്യക്തിയിൽ സർവ്വക്രിയയും നടക്കുന്നത് വിജ്ഞാനത്താലാണ് എങ്കിൽ ആത്മാവ് എന്നത് വിജ്ഞാനമാണ്. അതിനപ്പുറം ചിന്തിക്കേണ്ടതില്ല എന്നാണ് ബുദ്ധൻ പറഞ്ഞത്. അനാത്മവാദം എന്നാൽ ആത്മാവില്ല എന്ന വാദമല്ല, നാമരൂപാത്മകപ്രപഞ്ചത്തിന്റെ പ്രവർത്തനത്തിൽ വിജ്ഞാനവും അതിനെക്കുറിച്ച ബോധവും തന്നെയാണ് ആത്മാവ് എന്നതാണ്. ഇതിനെ വെറും അനാറ്റമി(ലാറ്റിൻ-അനാത്തമി)എന്ന ശരീരശാസ്ത്രമാക്കി ചുരുക്കിയ വ്യാഖ്യാതാക്കൾക്കും നിരൂപകർക്കുമാണ് ,ബുദ്ധനല്ല തെറ്റു പറ്റിയത്.

സർവ്വതന്ത്രസ്വതന്ത്രമായ,സദാ ആനന്ദമയവും വിജ്ഞാനമയവും ആയ ആത്മാവ് എന്നത് ധർമ്മകായമാണ്. നിർമ്മാണകായവും അതിനാലാണ് നിയന്ത്രിക്കപ്പെടുന്നത്.നിർമ്മാണകായമെടുത്ത ഏതൊരു വ്യക്തിക്കും ദുഃഖം,സംഘർഷം, ജനനമരണാദികൾ ,ജരാനര ഉണ്ട്.ഇതില്ലാത്ത ധർമ്മകായം വിജ്ഞാനമയകോശം മാത്രമാണ്. പ്രജ്ഞ മാത്രമാണ്. പ്രജ്ഞാനം ബ്രഹ്മഃ തന്നെ പ്രജ്ഞാപാരമിതയും.ഇതിനെ എന്തുപേരുവിളിച്ചാലും വിളിക്കാഞ്ഞാലും വസ്തു ഒന്നുതന്നെ. ഏകം സദ്വിപ്രാ ബഹുധാ വദന്തി.

മഹായാനഗുരുക്കന്മാരായ അശ്വഘോഷനും വസുബന്ധുവും ശാന്തിദേവനും അശുചിയും(അപവിത്രത) കൂട്ടി നാലു ലക്ഷണമാക്കി.ഇത് കാമമനസ്സാണ്. മണിമേഖലയിൽ ഇതിനെ പരാമർശിക്കുന്നുണ്ട്.
അനിത്തം തുക്കം അനാന്മാ അചുചി എന തനിത്തുപ്പാർത്തുപ്പറ്റു അറുത്തിടുതൽ.
ഇവയെ ധ്യാനിച്ച് അറിഞ്ഞ് ഇവയിൽനിന്ന് ഒഴിഞ്ഞുനിൽക്കണം.നിർവ്വാണത്തിന് ഈ ചതുർലക്ഷണവ്യൂഹം തടസ്സമാണ്. വെറുപ്പും മായയുമാണ് മറ്റു രണ്ട് വിഘ്നങ്ങൾ.അശ്വഘോഷനും വസുബന്ധുവും (സൌന്ദരനന്ദം,മഹായാന സൂത്രാലങ്കാരം)ചതുർലക്ഷണത്തെ വിപര്യയമെന്ന് തന്നെ (സംസ്കൃതം) വിളിക്കുന്നു. നാലു സ്മൃത്യുപസ്ഥാനങ്ങളാൽ ഈ വിഘ്നങ്ങളെ ഒഴിവാക്കാമെന്നും പറയുന്നു. തിരുവനന്തപുരത്തെ പത്മനാഭസ്വാമിക്ഷേത്രത്തിലെ അരവണൈ അടികളാണ് മണിമേഖലക്ക് അശുഭഭാവന നീക്കി മോക്ഷമാർഗ്ഗം ഉപദേശിക്കുന്നത്. ഇതിനുള്ള മാർഗ്ഗത്തെ ബ്രഹ്മവിഹാരങ്ങളെന്നാണ് വിളിക്കുന്നതെന്നത് അർത്ഥവത്താണ്.ബ്രഹ്മവിഹാരമെന്നാലെന്താണ്.

ബോധിസത്വന്റെ മാനസികതലങ്ങളിൽ ഏറ്റവും ഉയർന്നവിഹാരഭൂമിക(ലീലാഭൂമി)യാണത്. മൈത്രി,കരുണ,മുദിത, ഉപേക്ഷ ഇവയാണ്ബ്രഹ്മവിഹാരലക്ഷണം.(ഭഗവദ്ഗീത പറയുന്നവ തന്നെ)മൈത്രീഭാവന സകലചരാചരങ്ങളോടുമുണ്ടായാൽ ആരോടും വെറുപ്പോ വിദ്വേഷമോ പിണക്കമോ പ്രത്യേകമമതയോ ഇല്ല.അത് കരുണയുടെ കാരണമാണ്. മൈത്രീഭാവന കൊണ്ടേ പരമകാരുണികനാവാൻ കഴിയൂ.നരകത്തിലേക്ക് പോലും അവിടത്തെ ജീവികളോടുള്ള കരുണയാൽ ഇറങ്ങിച്ചെല്ലുന്നവനാണ് പരമകാരുണികൻ.(നരകർ തുയർകെടനടപ്പോയ് നിന്നടി)അമ്മ കുഞ്ഞിനെയെന്നപോലെ സർവ്വത്തേയും സ്നേഹിക്കാനാവും. കോപമോ വെറുപ്പോ ഇല്ലാതായി, സ്വാഭാവികമായ മുദിതാവസ്ഥ (പരമാനന്ദാവസ്ഥ)വരും.എന്തും ക്ഷമയോടെ സഹിക്കാനും സ്വതന്ത്രവിഹാരത്തിനും ശക്തി വരും. കൃതാർത്ഥത വരും.ശാന്തിയും ആനന്ദവുമാണ് മുദിതഭാവം. എനിക്കിനിയും വേണം ഇത് മതിയായില്ലഎന്ന അതൃപ്തി (ആർത്തി)ഉള്ളവരിൽ നിരന്തരമായ മുദിതഭാവം ഉണ്ടാവുകയില്ല.സർവ്വത്തോടും മൃദുത്വവും സ്നേഹവും തോന്നുന്ന ശാന്താവസ്ഥയിൽ അതൃപ്തിയുടെ കണികപോലും ഉണ്ടാവില്ല.മൈത്രീകരുണാമുതിതൈയെന്റാരിന്റു തിരുന്തുനല്ലുനരവാൽചെറ്റം അറ്റിടുക.ഉപേക്ഷാഭാവനയിൽ സമത്വഭാവന ധ്യാനിക്കുന്നു.നല്ലകാലത്തും ചീത്തകാലത്തും സമചിത്തത കൈവിടാതെ ജീവിക്കലാണത്.

ചുരുതിചിന്തനാപാവനാതരിശനൈ കരുതിഉയ്ത്തു മയക്കം കലൈക്ക എന്ന വരികളിൽ ശ്രുതിചിന്തന ഒരു പാവന ഗുരുവിൽനിന്ന് കേട്ട് ,മനനം ചെയ്ത് ദർശിച്ച് നിദിദ്ധ്യാസനം ചെയ്ത് അറിയലാണ് ഉപേക്ഷാഭാവനം. ശ്രുതിസാമ്യം വരുത്തലെന്ന് അർത്ഥം. (Balancing, Harmony) .ശ്രുതിയും ദർശനവും (കേട്ടതും കണ്ടതും) അഥവാ വേദവും സ്വാനുഭവവും സമമായി ബാലൻസ് ചെയ്യൽ ആണ് പ്രജ്ഞാപാരമിതം. ഈ സമത്വയോഗത്തിലാണ് ബ്രഹ്മപദത്തിന്റെ പരമപദം. സമത്വം യോഗ ഉച്യതേ എന്ന് ഭഗവദ്ഗീത. യോഗസൂത്രവും ഇതാണ് പറയുന്നത്. അങ്ങനെ സമഭാവനയോടെ കഴിയുന്ന സർവ്വരും ജ്ഞാനികൾതന്നെ. അവരുടെ പേരെന്തായാലും ഏതുകാലത്ത് ജീവിച്ചാലും. ഇവയിൽനിന്ന് വ്യത്യസ്തമായ യാതൊന്നും ആത്യന്തികമായി ബൌദ്ധദർശനത്തിൽ പ്രായോഗികതലത്തിലില്ല. പ്രായോഗികതലത്തിനല്ലാതെ സൈദ്ധാന്തികചർച്ചക്കോ തർക്കത്തിനോ ബുദ്ധൻ ശ്രമിച്ചിട്ടുമില്ല. പിന്നെ എവിടെയാണ് ബുദ്ധ,ജൈന,ബ്രാഹ്മണമതങ്ങൾ തമ്മിൽ വ്യത്യാസം.
അസംഗനും വസുബന്ധുവും വിജ്ഞാനമാണ് ആത്യന്തികമെന്ന് സ്ഥാപിച്ചു.ഇവരെ വിജ്ഞാനവാദികളെന്ന് വിളിക്കുന്നു.ബോധി അഥവാ നിർവ്വാണം യോഗസമാധിയിലല്ലാതെ കിട്ടുകയില്ല എന്നതാണ് ഇവരുടെ കാതലായ സൈദ്ധാന്തികവശം. ആന്തരചിന്തയുടെ പ്രതിബിംബമോ പ്രതിഫലനമോ മാത്രമാണ് നാം ദർശിക്കുന്ന ബാഹ്യലോകം.പ്രജ്ഞയിൽ എന്തുണ്ടോ അതേ നാം ബാഹ്യലോകത്ത് കാണുന്നുള്ളു. അതിനാൽ ബാഹ്യലോകത്ത് ആത്യന്തികമായ പരമാർത്ഥ സത്ത ഇല്ല(absolute truth).സർവ്വം ബുദ്ധിമയം ജഗത്. വ്യക്തിയുടെ വിജ്ഞാനം ഭാഗികമായ സ്കന്ധവിജ്ഞാനമാകയാലാണ് വിജ്ഞാനത്തിൽ അനേകം അഭിപ്രായവ്യത്യാസം തോന്നുന്നത്. അനന്തപ്രജ്ഞയിൽ അനേകത്വമില്ല. അതിനെ ഇവർ ആലയവിജ്ഞാനം എന്ന് വിളിച്ചു. (ഗീതയിലെ ക്ഷേത്രക്ഷേത്രജ്ഞവിഭാഗം നോക്കുക. ആലയം ക്ഷേത്രത്തിന്റെ തമിഴുപദമാണ്).സ്കന്ധവിജ്ഞാനം കർമ്മഫലമാണ്. ആലയവിജ്ഞാനം നിരന്തരവും അനാദിമദ്ധ്യാന്തവുമായി സർവ്വത്തിലും സർവ്വരിലുമിരിക്കുന്ന ഏകമായ ശക്തിയുടെ ഫലവും.പ്രപഞ്ചസത്യത്തിനാധാരം ആലയവിജ്ഞാനമാണ്. ഭാഗികസത്യം മാത്രമായ സ്കന്ധവിജ്ഞാനമല്ല.ആലയവിജ്ഞാനമെന്ന പരമാർത്ഥസത്ത ഉള്ളതുകൊണ്ടാണ് പ്രപഞ്ചം നിലനിൽക്കുന്നതും നാം അതിനെ അറിയുന്നതും.സ്കന്ധവിജ്ഞാനം ജീവാത്മാവിന്റെ,ആലയവിജ്ഞാനം ബ്രഹ്മത്തിന്റെയും .

യോഗാചാരികൾ സത്കാര്യവാദികളോ അസദ്കാര്യവാദികളോ അല്ല. മാദ്ധ്യമികമാർഗ്ഗക്കാരാണ്. പഞ്ചഭൂതങ്ങളേയും അവയെ നിലനിർത്തുന്ന നിരന്തരവിജ്ഞാനത്തേയും അവർ അംഗീകരിക്കുന്നു. ഉൾവിളക്കു ഉണർവ്വേ (ആന്തരബോധമാണ് സത്യം).എന്ന് ചാത്തനാർ പറയുന്നുണ്ട്.ധാതുവിന് 3 വിഭാഗമുണ്ട്.

കാമധാതു:-ഇതിന് രൂപധാതു,വിജ്ഞാനധാതു എന്ന് 2 ഉൾപ്പിരിവ്. കാമധാതുവിൽ വിജ്ഞാനം ഉണ്ട് എന്ന രൂപ ധാതുവും, ശരീരമാണ് ഞാനെന്നുകരുതുന്ന വിജ്ഞാനം കുറവായ ഒന്നും(രൂപധാതുവും വിജ്ഞാനധാതുവും ചേർന്നതെങ്കിലും വിജ്ഞാനം കുറവ്) ഉണ്ട്. കൂടാതെ മൂന്നാമത്തെ അരൂപധാതുവും. ഇതിൽ ശാരീരികതൃഷ്ണകളില്ല. നിർവ്വാണാനുഭവം മാത്രം. കാമധാതുവിലേയും രൂപധാതുവിലേയും ആളുകളുടെ അറിവുതമ്മിൽ വ്യത്യാസമുണ്ട്. അരൂപധാതുവിലെത്തിയ വ്യക്തിയുടെ അറിവ് മാത്രമാണ് സമാധി, നിർവ്വാണം,മോക്ഷം ,പരമാർത്ഥസത്ത. വാക്കിലും ഭാഷയിലുമല്ലാതെ ,അർത്ഥത്തിലോ ഭാവത്തിലോ പ്രയോഗതലത്തിലോ ബ്രാഹ്മണ,ജൈന,ബുദ്ധമതങ്ങൾതമ്മിൽ വ്യത്യാസമുണ്ടായിരുന്നില്ല. ഈ തിരിച്ചറിവില്ലാത്ത ചരിത്രാകരന്മാരെഴുതിവെച്ച ചരിത്രം പഠിച്ചുകൊണ്ടേ ഇരിക്കുന്നതുകൊണ്ടാണ് ഇന്നും-സ്വാതന്ത്ര്യലബ്ധിക്കു ശേഷവും-ഭാഷയും ജാതിയും മതവും രാഷ്ട്രീയവും പറഞ്ഞ് വിഘടനവാദങ്ങൾ നിലനിൽക്കുന്നത്. മനുഷ്യരെ തമ്മിലടിപ്പിക്കുന്ന എല്ലാ ദ്വൈതവാദങ്ങൾക്കും വിഘടനവാദങ്ങൾക്കും ഒരേ ഒരു മറുമരുന്ന് യുക്തിയിലും ധർമ്മത്തിലും കാരുണ്യത്തിലും മൈത്രിയിലും അധിഷ്ഠിതമായ, മൂല്യബോധമുള്ള പ്രജ്ഞയിലുദിക്കുന്ന അറിവു മാത്രമാണ്.

പതഞ്ജലി,അദ്വൈതം,സെൻബുദ്ധിസം
കൈവല്യവും സതോറിയും നിർവ്വാണവും ഒന്നാമ്. എല്ലാം അതീന്ദ്രിയമാണ്. മൂന്നും അതീന്ദ്രിയാവസ്ഥയാണ്. ലക്ഷ്യവും മാർഗ്ഗവും യോഗത്തിലും അദ്വൈതവേദാന്തത്തിലും സെൻബുദ്ധിസത്തിലും വേറെയല്ല. ആനന്ദം, ശാന്തി,ഭൌതികവും ഇന്ദ്രിയജന്യവുമായ സർവ്വത്തോടും കൊട്ടിയടക്കപ്പെട്ടിട്ടും മനസ്സിൽ ബോധിയുടെ അനന്തപ്രകാശം, പരമാർത്ഥസത്യദർശനം- മൌനത്തിന്റെ അതീന്ദ്രിയഅഭയഭൂമികകൾ. പരമശ്രദ്ധയുടെ ധ്യാനധാരണസമാധി അവസ്ഥയിലെ സർവ്വതന്ത്രസ്വതന്ത്രമായ മുക്തിപദം.
ഈശ്വരൻ അവിടെ സർവ്വഗുരുക്കന്മാർക്കും ഗുരുവാണ്,ആദിഗുരുവാണ്.
പൂർവ്വേഷാമപി ഗുരു കാലേനാനവഛേദേതത് (പതഞ്ജലി 1.48)
ഈ ഗുരു വിഷ്ണു,ശിവൻ,ബ്രഹ്മാ, ആതിമുതൽവൻ,ഭഗവൻ എന്നെല്ലാം അറിയപ്പെടുന്നു. ഗുരുവിന്റെ ഗുരുവായ അനന്തം ഗുരുപരമ്പരാശ്രേണിയിലെ ആദ്യഗുരുവിന്റെ അവതാരമാണ് അവസാനഗുരുവും. സംസാരസാഗരത്തിന്റെ മറുകരയെത്തിക്കുന്ന താരകസ്വരൂപൻ.ഗുരു വഴി കാട്ടുന്നു. ബാക്കി ശിഷ്യൻ സ്വയം അനുഭവിക്കേണ്ടതാണ്. നാം ശിഷ്യപ്പെടാൻ അർഹത നേടിയ നിമിഷം ഗുരു നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയാണ്.അർഹത നേടാൻ ശിഷ്യൻ സ്വയം ചെയ്യേണ്ട നിഷ്ഠകളുണ്ട്, ചര്യകളുണ്ട്. അനുഷ്ഠാനങ്ങളുണ്ട്. ശിഷ്യന്റെ മാനസികമായ തയ്യാറെടുപ്പ് ഗുരു പരീക്ഷിച്ചറിയുന്നു. ഇത് അനിവാര്യമാണ്. ഗുരുവിന്റെ മൌനത്തിന്റെ അർത്ഥം ഗ്രഹിക്കാനാവുമ്പോൾ ശിഷ്യൻ ഗുരുവായി.
ഗുരോസ്തു മൌനം ആഖ്യാതം ശിഷ്യ ഛിന്നസംശയഃ
അതോടെ സർവ്വസംശയവും തീരുന്നു. ബാഹ്യവും ആന്തരവുമായ സർവ്വബന്ധങ്ങളിൽനിന്നുമുള്ള മോചനത്തോടെ അതുവരെ അടഞ്ഞുകിടന്നതും പൂട്ടോ താക്കോലോ ഇല്ലാത്തതുമായ അവസാനകവാടം താനേ തുറക്കുന്നു. അത് ഒരു ലയനമാണ്.

സ്വഭാവം ജഗതഃകാരണമാഹു സ്വഭാവാദേവ ജഗദ് വിചിത്രമുദ്പാദ്യതേ സ്വഭാവതോ വിലയം യാതി (ചാർവ്വാകദർശനം)
പ്രപഞ്ചത്തിന്റെ കാരണം പഞ്ചഭൂതങ്ങളുടെ സ്വഭാവമാണ്. അതിനാൽ വിചിത്രമായ ഈ ജഗത്ത് ഉണ്ടാവുന്നു. ജഗത്ത് നശിക്കുമ്പോൾ പഞ്ചഭൂതസ്വഭാവത്തിലേക്ക് തന്നെ വിലയം പ്രാപിക്കുന്നു.ഇതനുസരിച്ച് ഓരോ വസ്തുവിനും തനിമ (തനതായ ഐഡന്റിറ്റി Identity ) ഉണ്ട്. ഓരോന്നിലും ഒരു നിഷേധത്തിന്റെ നിഷേധം ഉൾച്ചേർന്നിട്ടുണ്ട്. ഓരോന്നിനും അതിനെ തിരിച്ചറിയാവുന്ന സ്ഥിരസ്വഭാവങ്ങളുണ്ട്( വർഗ്ഗീകരണം. Morphological identification) ഒരു വസ്തുവിന്റെ സ്വഭാവത്തെ തരണം ചെയ്യാൻ വസ്തുവിന് കഴിയില്ല. തരണം ചെയ്താൽ അത് ആ വസ്തുവല്ലാതായിത്തീരും. ഇങ്ങനെയാണ് ഒരു ജാതിയെ(genera,species) തിരിച്ചറിയാനാവുന്നത്. അസ്തിത്വമുള്ള സർവ്വ വസ്തുക്കൾക്കും ഈ സ്വഭാവവാദത്താൽ വിഭാഗീകരണവും ജാതിനിർണ്ണയവും ചെയ്യാമെന്നത് ചാർവ്വാക,ആയുർവ്വേദ, പൌരാണികജ്യോതിശ്ശാസ്ത്ര, ആധുനികശാസ്ത്രങ്ങളിലെല്ലാം പ്രായോഗികമാക്കിയിട്ടുള്ള ഒന്നാണ്. മനുഷ്യരെ ഗുണവും സ്വഭാവവും അതുകൊണ്ട് അവൻ സ്വീകരിക്കുന്ന കർമ്മവും നോക്കി വർഗ്ഗീകരിക്കുന്ന ചാതുർവർണ്ണ്യത്തിലും ഇതാണ് കാണുന്നത്. സ്വഭാവത്തെ തരണം ചെയ്താൽ മറ്റൊന്നായി മാറാനുള്ള സാദ്ധ്യതയും ചാതുർവർണ്ണ്യത്തിൽ ഇതുപ്രകാരമാണ് ഉണ്ടായത്. ഗൌഡപാദർ ഇതിനെ ഇങ്ങനെ ദർശിച്ചു.
1.ഒരുവസ്തു ഉണ്ട് (അസ്തി)എന്നതിനർത്ഥം ആ വസ്തുവിന്റെ സ്വഭാവം അസ്തി എന്നാണ്.
2.ഒരുവസ്തുവിനും സ്വസ്വഭാവം നഷ്ടപ്പെട്ട് അസ്തിത്വമില്ല.
3.അതായത് ഒരു വസ്തു ഒരിക്കൽ ഉണ്ടെങ്കിൽ,അതിന്റെ അസ്തിത്വം ഒരിക്കലും ഇല്ലാതാവുന്നില്ല.അത് ശാശ്വതമായ അസ്തിത്വമാണ്.
4.ഒരു വസ്തുവിന്റെ അസ്തിത്വം അതിന്റെ ശാശ്വതാവസ്ഥയെ സൂചിപ്പിക്കുന്നു. ഈ വാദം മാണ്ഡൂക്യകാരികയിൽ അജാതിവാദത്തെ ഉറപ്പിക്കാനായി ഗൌഡപാദർ ഇപ്രകാരം ഉപയോഗിച്ചുഃ-

സതോഹി മായയാ ജന്മയുജ്യതേ ന തു തത്വത
തത്വതോ ജായതേ യസ്യ ജാതം തസ്യ ഹി ജായതേ
ഭൂതം ന ജായതേ കിഞ്ചിദഭൂതം നൈവ ജായതേ
വിവദന്തോ ദ്വയാ ഹ്യേവമജാതിം ഖ്യാപയന്തിതേ
ജരാമരണനിർമുക്താ സർവ്വേ ധർമ്മാ സ്വഭാവതാ
ആദാവന്തേ ച യന്നാസ്തി വർത്തമാനേപി തത്തഥാ
ഉത്ഭവമോ നാശമോ ഇല്ലാത്തതാണ് സത്യം.ഉണ്ടെന്ന തോന്നലാണ് മായ.(അസത്യം)
ധർമ്മായ ഇതി ജായന്തേ ജായന്തേ തേന തത്വതഃ
ജന്മ മായോപമം തേഷാം സാ ച മായാ ന വിദ്യതേ
ജാതികൾ ഉണ്ട് എന്നാണ് ചാർവ്വാകദർശനം. ജാതികൾ ഉണ്ട് എന്നത് തോന്നലാണ്,മായയാണ് എന്നതാണ് ഗൌഡപാദനും ശങ്കരനും അദ്വൈതത്തിൽ പറയുന്ന അജാതിവാദം. ന ജായതേ മ്രിയതേ വാ എന്ന ഗീതയിലെ അജാതിവാദമാണ് അദ്വൈതം.ജാതി തിരിച്ച് വർഗ്ഗീകരിച്ച് പഠിക്കുന്നത് പഠനസൌകര്യത്തിനു മാത്രമാണെന്നും അദ്വൈതി ഗ്രഹിച്ചു. സത്യമാണ് ശാശ്വതം.അസത്യം ക്ഷണികമാണ്.

ധർമ്മകീർത്തിയുടെ ക്ഷണികവാദം
1. അഗ്നിയുടെ അഗ്നിത്വം എന്ന സ്വഭാവം നാം അറിയുംമുമ്പേ അഗ്നി ഉണ്ട്(അസ്തി). അതായത്,സ്വഭാവം,ആ സ്വഭാവത്തെ തിരിച്ചറിയൽ ഇവക്കുമുമ്പേ വസ്തു ഉണ്ട്.അതായത് അസ്തിത്വത്തിനുശേഷമാമോ സ്വഭാവം. അതോ സ്വഭാവത്തിന്റെ ഫലമാണോ അസ്തിത്വം.
2.അസ്തിത്വം സ്വഭാവമാണെങ്കിൽതന്നെ അത് ശാശ്വതമാകണമോ. സ്വഭാവം ശാശ്വതമാകണമെന്നില്ല,ക്ഷണികമാകാം.
3. അസ്ഥിത്വം സ്ഥിരമല്ല,അചലമല്ല,സദാ മാറിക്കൊണ്ടിരിക്കുന്നതാണെങ്കിൽ, അത് ശാശ്വതമാകയില്ല,മറിച്ച് ക്ഷണികമാകണം.
ഇതാണ് ധർമ്മകീർത്തിയുടെ ക്ഷണികവാദം.
കുറെ വസ്തുക്കൾക്ക് ഒരേ സ്വഭാവം കണ്ടാൽ ആ സാമാന്യസ്വഭാവമനുസരിച്ച് ഒരു ജാതിയെ നിർണ്ണയിക്കുന്നതും അവയുടെ സവിശേഷതകൾ കൊണ്ട് വേർതിരിക്കുന്നതുമായ വൈശേഷികദർശനത്തിലെ സാമാന്യവാദം അദ്വൈതികളുടെ സാമാന്യവാദത്തെ അനുകൂലിക്കുന്നതാണ്. നാഗാർജ്ജുനന്റെ മാദ്ധ്യമികപ്രതിപഥം ശൂന്യതയേയും പ്രതീത്യസമുദ്പാദത്തേയും അംഗീകരിക്കുന്നു.
യഃ പ്രതീത്യ സമുദ്പാദശൂന്യതാം താം പ്രചക്ഷതേ
സാ പ്രജ്ഞാപ്തിരൂപാദേയ പ്രതിപദ്സൈവമദ്ധ്യമാ
ശാശ്വതവാദത്തിനും ഉച്ഛേദവാദത്തിനും ഇടയിൽ ഒരു മാദ്ധ്യമികപഥം നാഗാർജ്ജുനൻ സ്വീകരിച്ചു.വിവേകി ഒരു വസ്തുവിൽ പ്രത്യേകപ്രതിപത്തിയോ മറ്റൊരു വസ്തുവിൽ പ്രത്യേകഅപ്രതിപത്തിയോ കാട്ടുന്നില്ല.
അസ്തീതി ശാശ്വതഗ്രാഹാ നാസ്തീത്യുച്ഛേദദർശനം
തസ്മാദസ്തിത്വനാസ്തിത്വേ നാശ്രിയേത വിചക്ഷണാഃ

സുഖദുഃഖ,ലാഭാലാഭങ്ങളോടെന്നപോലെ അസ്തിത്വനാസ്തിത്വങ്ങളോട് തികഞ്ഞ സമത്വം പുലർത്തുന്ന ഭഗവദ്ഗീത യിലെ സ്ഥിതപ്രജ്ഞന്റെ വഴിയാണിത്.ഭവതൃഷ്ണയേയും വിഭവതൃഷ്ണയേയും ഇതിന്നായി അദ്ദേഹം ഒന്ന് പരി ഷ്കരിച്ചു. ഭാവതൃഷ്ണ,അഭാവതൃഷ്ണ എന്നാക്കി.
പ്രഹാനം ചാബ്രവിത് ശാസ്താ ഭാവസ്യ വിഭവസ്യച
തസ്മാന്ന ഭാവോ നാഭാവോ നിർവ്വാണമിതി യുജ്യതേ
ഇതനുസരിച്ച് അസ്തി,നാസ്തി എന്ന് ഒരു വസ്തുവെക്കുറിച്ച് വിചിന്തനം ചെയ്യുന്ന നമ്മുടെ ചിന്തയും ഭാഷയു മെല്ലാം ഒരുതരം തൃഷ്ണ തന്നെയാണ്.തൃഷ്ണ ചിന്തയിലും ഭാഷയിലും ഉൾച്ചേർന്നിരിക്കുന്നുണ്ട്. ഈ സൈദ്ധാന്തിക തൃഷ്ണയുടെ ഫലം മാത്രമാണ് നാം പ്രായോഗികജീവിതത്തിൽ കണ്ടെത്തുന്ന വിവിധതരം തൃഷ്ണകൾ.
വസ്തുക്കൾക്ക് അതാതിന്റെ സ്വഭാവമുണ്ട്. അതിനാലാണ് മനുഷ്യമനസ്സ് എന്ന വസ്തു ചിന്തിക്കുന്നതും അറിയുന്ന തും കണ്ടെത്തുന്നതും സംവദിക്കുന്നതും എല്ലാം. ഇതെല്ലാം മനുഷ്യസ്വഭാവമാണ്. നാഗാർജ്ജുനൻ ഗൌഡപാദന്റെ അസ്തിത്വത്തേയോ അതിന്റെ ശാശ്വതത്വത്തേയോ നിരസിച്ചിട്ടില്ല. എന്നാൽ ശാശ്വതത്തെ തെളിയിക്കുന്നതിനു പകരം അത് അസ്തിത്വത്തെ തെളിയിക്കാതിരിക്കുകയാണ് ചെയ്യുക. നാഗാർജ്ജുനൻ ഒന്നും ശാശ്വതമല്ലെന്ന ധ്രുവത്തിലേക്ക് നീങ്ങി. ശാശ്വതത്വം(നിത്യത) പ്രപഞ്ചവസ്തുക്കളുടെ സ്വഭാവമല്ല.
അനിത്യതാ ഹി ഭാവേഷു ന കദാചിന്ന വിദ്യതേ
നാഗാർജ്ജുനൻ ശാശ്വതത്തെ നിരസിക്കുക മാത്രമല്ല, വസ്തുക്കളുടെ സ്വഭാവമായി ക്ഷണികത്വത്തേയും നിരസിക്കുകയാണ് ചെയ്തത്.
അനിത്യേ നിത്യമിത്യേവം യദിഗ്രാഹോ വിപര്യയ
അനിത്യമിത്യപിഗ്രാഹാ ശൂന്യേ കിം ന വിപര്യയ
ആത്മനേയും അനാത്മനേയും നാഗാർജ്ജുനൻ ഒപ്പം നിരസിച്ചു.
ന സംസാരസ്യ നിർവ്വാണാത് കിഞ്ചിദസ്തി വിശേഷണം
ന നിർവ്വാണസ്യ സംസാരാത് കിഞ്ചിദസ്തി വിശേഷണം

നാഗാർജ്ജുനന്റെ മാർഗ്ഗം ബാഹ്യനിഷേധമാണ്.(External negation). ഇത് ആന്തരനിഷേധത്തിൽനിന്ന് വ്യത്യസ്തമാണ്.
1.വസ്തുക്കൾ അവയിൽനിന്നു തന്നെ സൃഷ്ടിക്കപ്പെടുന്നു.
2. വസ്തുക്കൾ മറ്റു വസ്തുക്കളിൽനിന്ന് സൃഷ്ടിക്കപ്പെടുന്നു.
3.വസ്തുക്കൾ മേല്പറഞ്ഞ രണ്ടിൽനിന്നും സൃഷ്ടിക്കപ്പെടുന്നു.
4.വസ്തുക്കൾ മേല്പറഞ്ഞ രണ്ടിൽനിന്നുമല്ല സൃഷ്ടിക്കപ്പെടുന്നത്.
ഈ നാലും തെറ്റാണ്. അതായത്, വസ്തുക്കൾ സൃഷ്ടിക്കപ്പെടുന്നതേയില്ല. ഇതാണ് നാഗാർജ്ജുനന്റെ രീതി.

ന സ്വതോ നാപി പരതോ ന ദ്വാഭ്യാം നാപ്യഹേതുത
ഉത്പന്നാ ജാതു വിദ്യന്തേ ഭാവാ ക്വചന കേചന
ഈ മാർഗ്ഗത്താൽ ഭാഷയിലെ ചില വാക്യങ്ങളെയല്ല,ഭാഷയെത്തന്നെയാണ് നാഗാർജ്ജുനൻ നിഷേധിക്കുന്നത്. ഇത് രണ്ടു പ്രാവശ്യം നിഷേധിക്കാവുന്ന (നിഷേധത്തിന്റെ നിഷേധം)ഒന്നല്ല. മറ്റെല്ലാ നിഷേധങ്ങൾക്കും ഉപരി യായ നിഷേധമാണ്.വാക്കുകൾക്ക് അതീതമായ പരമാർത്ഥസത്തയാണ് അറിയപ്പെടേണ്ടത് എന്നതിനാലാണ് ഈ നിഷേധം. അവിടെയെത്തിയ വ്യക്തി അതുവരെ കടന്നുപോന്ന പടികളിൽനിന്നും (സർവ്വനിഷേധത്തിൽനിന്നും) ഉപരിയാണ്. സ്വതന്ത്രനാണ്. അവ്യാകൃതമായ പരമസത്തയുടെ മൌനസമാധി അവസ്ഥയാണ് അപ്പോൾ ശൂന്യത അഥവാ പൂജ്യം .ഇല്ലായ്മയോ അഭാവമോ അല്ല. ഈ മൌനം വാചികമോ ബാഹ്യമോ അല്ല. ആന്തരികവും ബാഹ്യവുമായ അനുഭൂതിതലമാണ്,ബാഹ്യമൌനങ്ങൾ ആന്തരമൌനത്തിന്റെ സിംബലുകൾ മാത്രമാണ്. ഒരു തർക്കവും സംശയവും ബാക്കിയില്ലാത്ത പരമജ്ഞാനാവസ്ഥയുടെ പൂർണ്ണതയാണ് ശൂന്യം. Emptyness അല്ല.

തസ്മാദ് രൂപഗതാൻ കാംശ്ചിത് ന വികല്പാൻ വികല്പയേത്
അസ്തി നാസ്തീതി നിവൃത്താസ്തത്ര കല്പനാ
തസ്മാദസ്തിത്വനാസ്തിത്വേ നാ ശ്രീയേത വിചക്ഷണാ
നിവൃത്തമഭിധാതവ്യം നിവൃത്തേ ചിത്തഗോചരേ
ഭാഷക്കോ തർക്കത്തിനോ സത്യത്തെ പ്രാപിക്കാനാവില്ല എന്ന നാഗാർജ്ജുനന്റെ നിലപാട് യഥാ വാചോ നിവർത്തന്തേ എന്ന വൈദികനിലപാടിന്റെ പുനരാവിഷ്കരണം മാത്രമാണ്.
1.ഗതം ഗമ്യതേ
2.അഗതം ഗമ്യതേ
3.ഗമ്യമാനം ഗമ്യതേ
കഴിഞ്ഞുപോയതും വരാനിരിക്കുന്നതും ഇപ്പോൾ സംഭവിക്കുന്നതുമെല്ലാം ഒന്നാണ്. ത്രികാലങ്ങൾ ഒന്നായതു കൊണ്ടാണ് പ്രവചനം സാദ്ധ്യമാകുന്നത്.
ധർമ്മകീർത്തി താർക്കികമായ Essentialismത്തെ സ്വീകരിക്കുന്നു.മെറ്റാഫിസിക്സിനെ നിഷേധിക്കുന്നു. നാഗാർജ്ജുനൻ രണ്ടിനേയും നിഷേധിക്കുന്നു. Metaphysical Essentialism ആണ് ശാശ്വതത്വത്തിലേക്ക് നയിക്കുന്നത്. ഇവർ തമ്മിലുള്ള ഈ തർക്കങ്ങളും പ്രശ്നങ്ങളും പരിഹരിക്കാൻ ഒരു കുശലബുദ്ധിയുടെ ആവശ്യം വന്നു. ആ ആവശ്യത്തിനാണ് ആദിശങ്കരൻ അവതരിക്കുന്നത്. തർക്കിക്കുന്ന പണ്ഡിതരുടെ സംശയങ്ങളെല്ലാം തീർത്ത് സത്യത്തെ , -പരമാർത്ഥസത്തയെ-വൈദികവും താന്ത്രികവും ബൌദ്ധികവും യോഗാചാര്യപരവുമായ അർത്ഥങ്ങൾക്കൊന്നും വൈരുദ്ധ്യം വരാത്തവിധം കൃത്യമായി ശാസ്ത്രീയമായി സ്വാനുഭവവും ശ്രുതിയുമനുസരിച്ച് വിശദമാക്കിയ യുഗസന്ദർഭമാണ് ശങ്കരന്റെ ജീവിതം.മഹായാനഹീനയാനങ്ങളും മറ്റനേകം സമ്പ്രദായങ്ങളും ഉണ്ടാക്കിവെച്ച സംശയങ്ങൾ അതോടെ ഇല്ലാതായി. ഇന്നും അത്തരമൊരു യുഗസന്ദർഭമാണ്. വിഘടനവാദങ്ങളുള്ള ഈ യുഗസന്ദർഭത്തിൽ ,സർവ്വസംശയ ഗ്രന്ഥികളും ഛേദിക്കുന്ന ഒരു മഹാഅദ്വൈതത്തിന്റെ ആവശ്യകത അനിവാര്യമാണ്.

പതഞ്ജലി പറഞ്ഞു:- തീവ്രസംവേഗനമസന്ന മൃദുമദ്ധ്യാധിമാത്രാത് വാതതോപി വിശേഷഃ
സമാധിയുടെ തീവ്രത അതിന്റെ ക്ഷണസിദ്ധി എല്ലാം ഈ മാത്രകളെ അനുസരിച്ചാണ്. സെൻബുദ്ധിസത്തിലെ Rinsai അഥവാ പെട്ടെന്നുള്ള സിദ്ധിയാണ് യോഗത്തിലെ ആദിമാത്രതീവ്രസംവേഗായോഗി എന്നത്. അത് ആകാശ ചാരിയായ പക്ഷിയുടെ ഗതിപോലെ വിഹംഗമാർഗ്ഗമാണ്. സോട്ടോ തീവ്രസംവേഗമാണ്. പിപീലികാമാർഗ്ഗം (ഉറുമ്പിന്റെ വഴി).Rinsai സദ്യോമുക്തി സോട്ടോ ക്രമമുക്തി.

ഈശ്വരനെ പുറത്തല്ല,അകത്താണ് തിരയേണ്ടതെന്ന് വേദാന്തവും യോഗവും പഠിപ്പിക്കുന്നുണ്ട്. അകത്ത് ഈശ്വര സാക്ഷാത്കാരമുണ്ടാവുക എന്നതിന്റെ മറ്റൊരു പേരാണ് ആത്മസാക്ഷാത്കാരമെന്ന സമാധിഅവസ്ഥ. അതുണ്ടാ യവരാരും പുറത്ത് ഈശ്വരനെ തേടി അലയുന്നില്ല. ആന്തരസാക്ഷാത്കാരം പുതിയൊരു നേട്ടമോ കണ്ടെത്തലോ അല്ല. എപ്പോഴും അവിടെത്തന്നെ മറഞ്ഞിരുന്ന ഒന്നിനെ പ്രത്യക്ഷമാക്കലെന്ന വെളിപാട് (REVELATION) ആണ്. ഇങ്ങനെ നോക്കുമ്പോൾ സമാധി ഒരു ആന്തരയാത്രയോ ആന്തരാന്വേഷണമോ പോലുമല്ല. അത് ഒരു സ്ഫോടമാ ണ്.ഈ സ്ഫോടം അഥവാ ദർശനം സംഭവിക്കുംമുമ്പ് ഉണ്ടായിരുന്ന ലോകദർശനം സ്ഫോടത്തിനു ശേഷമുള്ളതി ൽനിന്ന് വിഭിന്നമാണെന്ന് ഓരോ ദർശകനും അറിയുന്നു.ദർശനം കിട്ടിയവനും കിട്ടാത്തവനും തമ്മിലുള്ള വ്യത്യാ സം അല്ലാതെ, ജ്ഞാനിയും അജ്ഞാനിയും തമ്മിൽ വ്യത്യാസമില്ല.
അസംപ്രജ്ഞാതസമാധിയിൽ സതോറിയും കൈവല്യവും ഉണ്ട്. അപ്പോൾ സമാധി നിർബീജമാണ്. ഓരോ തവണ യും സ്വയംപ്രഭമായ മിന്നൽപോലെ ദർശനങ്ങൾ ആവർത്തിക്കുംതോറും ചിത്തം ഒന്നിനൊന്ന് പ്രസാദാത്മകവും നിരന്തരം പ്രഭാമയവുമാകാൻ തുടങ്ങുന്നത് ചിത്തത്തിനുതന്നെ അനുഭവിച്ചറിയാം. ഇത്തരം അനേകം സംപ്രജ്ാത (സബീജ)സമാധികൾക്കുശേഷം അസംപ്രജ്ഞാതസമാധി കിട്ടുന്നത് ക്രമമുക്തി. പൂർവ്വപുണ്യത്താലും സത്വഗുണത്താ ലും വൈരാഗ്യശ്രദ്ധകളാലും ഒറ്റ revelationൽത്തന്നെ പൂർണ്ണത കിട്ടുന്നത് അസംപ്രജ്ഞാതസമാധി. സംസാരനിർവ്വാ ണങ്ങൾ തമ്മിൽ അഭേദമാണ്, അതീന്ദ്രിയമായ അസംപ്രജ്ഞാതസമാധി അനുഭവിച്ചവർക്ക്. സമ്പൂർണ്ണവിവേക ഖ്യാതിയാണത്.

ഒരു വ്യത്യാസം തിബത്തിലെ സെൻബുദ്ധിസത്തിന് പതഞ്ജലിയോഗത്തിൽനിന്നും അദ്വൈതിയുടെ കൈവല്യത്തിൽനിന്നും ഉണ്ട്. ഋഷി(roshi)യെ അടിക്കുക,ചവിട്ടുക മുതലായ പീഡനമുറകൾ യോഗത്തിലോ സമാധിയിലോ ഇന്ത്യയിലില്ല. സെൻബുദ്ധിസത്തിലുണ്ട്. (page 216. Budhism in India and abroad).
വ്യാധിസ്ത്യാനസംശയപ്രമദാലസ്യഅവിരതി ഭ്രാന്തിദർശന
ലാബ്ധഭൂമികത്വനാവസ്ഥിതത്വാനി, ചിത്തവിക്ഷേപാസ്തേ അന്തതയാ.
ഇവയെല്ലാം സമാധിഅനുഭവത്തിനുള്ള തടസ്സങ്ങളാണ് യോഗചര്യയിൽ.അവയെ പ്രതിഷേധിക്കാനാണ് ഏതെങ്കിലും ഒരു തത്വത്തിൽമാത്രം നിഷ്ഠാപൂർവ്വം അഭ്യാസം ചെയ്യുന്ന ഇഷ്ടദേവതാനിഷ്ഠ.
തത്പ്രതിഷേധാർത്ഥമേകതത്വാഭ്യാസ.
യോഗദർശനത്തിനും ആയുർവ്വേദത്തിനും മഹായാനബുദ്ധിസത്തിനും ഉള്ള ആധാരം സാംഖ്യയോഗത്തിലെ തത്വചിന്തയാണ്.സർവ്വവ്യാധികളേയും നീക്കി മനുഷ്യനെ പരമസുഖത്തിന് -കൈവല്യാനുഭവത്തിന്-തയ്യാറാക്കുകയാണ് അതിന്റെ ലക്ഷ്യം. സമാധിസുഖം അനുഭവിക്കാം. വാക്കുകളാൽ പ്രതിപാദിക്കാനാവില്ല. ആന്തരമായ മൌനമാണ് അതിന്റെ ഭൂമിക. എങ്കിലും സഹജീവികളോടുള്ള കാരുണ്യത്താൽ ഈ അനുഭവം ലഭിച്ച വ്യക്തികൾ അതിനെക്കുറിച്ച് സംവദിക്കുന്നു. അങ്ങനെയല്ലാതെ ഗുരുപരമ്പരകളിലൂടെ ജ്ഞാനം കൈമാറാനെങ്ങനെ കഴിയും എന്ന യുക്തിമാത്രമാണ് ഈ സംവാദങ്ങൾക്കു പിന്നിൽ. യുക്തിപൂർവ്വമായ സംവാദങ്ങളില്ലാതായാൽ ശാസ്ത്രവിശ്വാസം അന്ധവിശ്വാസമായിത്തീരും. ചിന്തിക്കാനോ പറയാനോ ആവാത്ത സത്യത്തെ ചിന്തിക്കാനും സംവദിക്കാനും അതിനാലാണ് ഗുരു സന്നദ്ധനാവുന്നത്.
ഗുരോസ്തു മൌനം ആഖ്യാതം
ശിഷ്യ ഛിന്നസംശയഃ

മാർഗ്ഗം
1.യോഗാചാരം 4 ജ്ഞാനനിർവ്വചനം. ഉപദേശം(23 വിഭൂതികളോടെ സാത്വികലോകത്ത് ജനനം)
2. ആദർശം. കണ്ണാടി,സാത്വികമനസ്സ് 17 വിഭൂതിയുള്ള ലോകം
3.സമത ശാന്തമായ അദ്വൈതചിത്തം 8 വിഭൂതിയുള്ള അമൃതന്മാർ.
4. പ്രത്യവേക്ഷണ . പ്രപഞ്ചജീവികളോട് പെരുമാറാനുള്ള ഉൾക്കാഴ്ച്ച
5.കൃത്യാനുഷ്ഠാനം .സർവ്വരേയും വിമലീകരിക്കുന്ന പ്രയോഗങ്ങളുടെ അറിവും പരിചയവും
4,5 നാലു വിഭൂതിയുള്ള പാർഷദ,ബോധിസത്വന്മാർ

സ്വയം ബോധം ഉണരാനും മറ്റുള്ളവരിൽ ഉണർത്താനും എന്തു ചെയ്യണം.
5 ശ്രദ്ധകൊണ്ട് ബോധി(ബോധം) ഉണരുന്നു.
1.കായകർമ്മം (പൂജാദികൈങ്കര്യം)
2.വാക് കർമ്മം (സ്തുതി,കീർത്തനം)
3.മനഃകർമ്മം (പ്രതിജ്ഞ,ധ്യാനം ) ഈ മൂന്നും കൊണ്ട് ആത്മനിൽ(തഥാഗതനിൽ)ശ്രദ്ധ ഉണരുന്നു.(4)
5. അദ്ധ്യാപനം മറ്റു തഥാഗതരെ വാർത്തെടുക്കൽ (4,5 ഇവ ഒരു ധർമ്മത്തിൽ വിശ്വാസം(faith)ഉണർത്തുന്നു.

സാത്വികലോകത്തിൽ ജനിക്കുമെന്ന ദൃഢനിശ്ചയം (പ്രതിജ്ഞ),ധ്യാനം ഇവ സമത തരുന്നു. ദീർഘം,ഹ്രസ്വം എന്ന് രണ്ടുതരം അഭ്യാസമായി 29 വിഭൂതികളെ വേർതിരിക്കുന്നു.ഹ്രസ്വത്തിൽ ഒരു ധർമ്മത്തെ നന്നായറിഞ്ഞ് അതിലേക്ക് 29 വിഭൂതിസാരവും യോജിപ്പിക്കുന്നു.ദീർഘത്തിൽ 29 വിഭൂതിയും പൂർണ്ണമായി ആർജ്ജിക്കുന്നു.രണ്ടിലും ലക്ഷ്യം 29 വിഭൂതിതന്നെയാണ്. സമത കൂടാതെ 29 വിഭൂതിയുള്ള വിപസ്സന സാദ്ധ്യമല്ല.അതിനാൽ ഹ്രസ്വപദ്ധതിയിലും ദീർഘപദ്ധതിയിലും സമത ഒഴിച്ചുകൂടാനാവാത്ത ഒന്നാണ്.




ഉപദേശത്തിൽവിഷ്ണുലോകം(ബുദ്ധ,ശിവ,ഗോലോകങ്ങൾ),അമിതായുസ്സ് (അമൃതത്വം, ബോധിസത്വന്മാർ)ഇവ പെടുന്നു. 17 ഗുണമുള്ള പരമപദമാണ് ഈശ്വരലോകം. അതിന്റെ സാരം അതിനിർമ്മലമായ ലോകം എന്നതാണ്.

അമൃതത്വം നേടിയ അമിതായുസ്സുകളായ സിദ്ധന്മാർക്ക് (ബുദ്ധ) 8 പ്രത്യേകവിഭൂതികളുണ്ട്.ഇവർ സുഖാവതിയിൽ വ്യൂഹസമേതം വസിക്കുന്നു.

| | സാരം |
|---|---|
| 1. സ്ഥാനം (പദം,ആസനം) | |
| 2.കായം(ശരീരം) | 2-8 വരെ സ്വഭാവം |
| 3,ശബ്ദം | |
| 4.മനസ്സ് | 2,3,4 വസ്തു(substance) |
| 5.സഭ,സമിതി | |
| 6.സഭാദ്ധ്യക്ഷൻ | 5,6 ലക്ഷണം |
| 7. സഭ ആരെ വന്ദിക്കുന്നുവോ ആ രാജാവ് ഈശ്വരൻ | |
| 8ആ വന്ദനവും പൂജയുംകൊണ്ട് ഉണ്ടാവുന്ന പ്രയോജനരാഹിത്യതലം ക്രിയ | 8 ക്രിയ |

ബോധിസത്വ(പാർഷദ)ന്മാർക്ക് 4 വിഭൂതി
1.അചലത്വം
2. സർവ്വവ്യാപിത്വം
3.നിർമ്മലലോകത്ത് ജന്മം കൊണ്ട് സാക്ഷാത്കാരത്തിന് സർവ്വരേയും സഹായിക്കൽ
4.സർവ്വദിക്കിലും ത്രിരത്നങ്ങൾ പ്രകാശിപ്പിക്കൽ (Revelation)

| | | |
|---|---|---|
| പരമപദം(ലോകം) | 17 വിഭൂതി. | ധർമ്മകായം |
| അമിതായു | 8 വിഭൂതി. | സംഭോഗകായം |
| ബോധിസത്വ(പാർഷദ) | 4 വിഭൂതി. | നിർമ്മാണകായം |

പരമപദം,അമിതായു,ബോധിസത്വഎന്നിവരുടെ 3 കായവും കൂടി ഒരു ധർമ്മവിശ്വാസമാണ്.

സമത ഹ്രസ്വം ഒരുധർമ്മം



വിപസ്സന ദീർഘം 29 വിഭൂതി

ചൈനയിൽ jou-van (മൃദുത്വം,തളിർ,പല്ലവം)എന്ന വാക്കാണ് സമത-വിപസ്സനക്ക് ഉപയോഗിക്കുന്നത്. (ശമം. സമം)
പൻയാവോ (pan-yao)സ്വാഭാവികപ്രജ്ഞ(വിവേകം) തഥാത
ചിഹ് -ഹുയി(പ്രജ്ഞ. chih-hui)നേടിയെടുത്ത പ്രജ്ഞ (ഉപായ)
സ്വാഭാവികപ്രജ്ഞയുള്ള വ്യക്തി സംസാരപ്രശ്നങ്ങളോട് സമചിത്തതയോടെ പ്രതികരിക്കുന്നു. (ശൈശവം മുതൽ. ഉദാഃ- ശ്രീകൃഷ്ണൻ).നേടിയെടുക്കുന്ന പ്രജ് അഥവാ ഉപായമാണ് .അത് പിൽക്കാലത്തേ ഉണ്ടാവുന്നുള്ളു.ഉദാഃ അശോകചക്രവർത്തി.

ശ്രീരാമകൃഷ്ണമഠം പ്രസിദ്ധീകരിച്ച The cultural Heritage of India(pp10)യിൽ ഇങ്ങനെ കാണാം.ബിസി രണ്ടാംനൂറ്റാണ്ടു മുതൽ പണ്ഡിതരായ ബ്രാഹ്മണർ ബുദ്ധദർശനത്തെ ഉപനിഷദദർശനങ്ങളുടെ വെളിച്ചത്തിൽ അപഗ്രഥിച്ചിട്ടുണ്ട്.അവർ സംസ്കൃതത്തിലും ഗാഥ(ഗാഹ)എന്ന പ്രാകൃതമൊഴിയിലും ഈ പഠനങ്ങൾ എഴുതിവെച്ചു.അക്കാലത്ത് ബുദ്ധമതം 18 ഉപവിഭാഗങ്ങളായി തിരിഞ്ഞിരുന്നു. 3 സഭ ഭിക്ഷുക്കളാണ് രൂപീകരിച്ചത്.അവയിൽ നാലുസിദ്ധാന്തങ്ങൾ 10ആം നൂറ്റാണ്ടുവരെ ഉപനിഷദചിന്തകളോട് നിരന്തരം സംഘർഷത്തിലേർപ്പെട്ടു. വൈഭാഷിക,സൌത്രാന്തിക, യോഗാചാര, മാദ്ധ്യമികരാണ് ഇവർ.അഭിധമ്മകോശം(വസുബന്ധു)വൈഭാഷികം.ദിന്നാഗൻ,കമലശീലൻ, ശാന്തരക്ഷിതൻ, ധർമ്മകീർത്തി, ധർമ്മോത്തരൻ സൌത്രാന്തികർ. അശ്വഘോഷൻ,അസംഗൻ,വസുബന്ധുവിന്റെ വിജ്ഞാപ്തിമാത്രസിദ്ധി യോഗാചാരം.

മാദ്ധ്യമികരുടെ പ്രധാനഗ്രന്ഥം ആഗമമായ പ്രജ്ഞാപാരമിതസൂത്രമാണ്.നാഗാർജ്ജുന(2-3നൂറ്റാണ്ട്)നാണ് ഇത് രചിച്ചത്. ആര്യദേവൻ (ചതുശ്ശതക),ചന്ദ്രകീർത്തി(മാദ്ധ്യമികസൂത്രഭാഷ്യം,മാദ്ധ്യമകാവതാരം) ഇവരും ഈ പാതയിലാണ്. ഹ്യുയാന്സാങ്ങിന്റെ കാലത്ത് ഇന്ത്യയുടെ പടിഞ്ഞാറൻതീരത്ത് വലഭി സർവ്വകലാസാലയിൽ എല്ലാവരും സമതീയരായിരുന്നു എന്ന പരാമർശം ഇവിടെ ഓർക്കേണ്ടതാണ്.സമത്വം യോഗം ഉച്യതേ എന്ന ഗീതാവാക്യമനുസരിച്ച് അദ്വൈതാനുഭവം നേടിയവരും നേടാനായി പ്രവർത്തിക്കുന്നവരും അവരുടെ സദ്സംഘങ്ങളും എന്നല്ലാതെ ,പ്രത്യേകിച്ച് ബുദ്ധ,വൈഷ്ണവ,ശൈവ,ശാക്തമതമെന്ന് പിരിവ് ആ വാക്കിലില്ല. നിർമ്മാണകായമുള്ള സർവ്വപാർഷദരും കൈങ്കര്യം തങ്ങളാൽ കഴിയുംവിധം ചെയ്തുപോന്നു.സ്വന്തം കഴിവനുസരിച്ച് ത്രയി( 3 വേദം)വാർത്ത(കൃഷി, ഗോരക്ഷ,വാണിജ്യം)ദണ്ഡനീതി(ഭരണം,നീതിന്യായം,സംരക്ഷണം)എന്നിവ പഠിച്ചും പഠിപ്പിച്ചും കുലസംഘങ്ങളും(guilds) അവയുടെ കാരണവരായ കുലപതിമാരും ,ഗണപതിമാരും വിഘ്നങ്ങളും പ്രശ്നങ്ങളും നിവാരണം ചെയ്ത് ജീവിച്ചു. ഈ ഭരണസംവിധാനം ചുരുങ്ങിയത് മെഹ്ർഗാർഹ്,ഹരപ്പകാലം മുതലേ ഇവിടെയുണ്ട്. അതിന് തെളിവായി, archeological,literary sourcesഉണ്ട്. ഇവിടേക്ക് ഒന്നും പുറത്തുനിന്ന് വരേണ്ടി വന്നില്ല. ലോകത്തിന്റെ എല്ലാ ഭാഗത്തും ഇന്ത്യയുടെ സംസ്കാരം യുദ്ധമോ സാമ്രാജ്യത്വമോ കൂടാതെ പ്രചരിച്ചു. ലോകത്തിനു മുഴുവനും അതിനെ മതിപ്പായിരുന്നു എന്ന് അവരുടെ രേഖകളും പറയുന്നു.Production,Transportation,International markets ഇവയെല്ലാം അക്കാലത്തേ ഉണ്ടാക്കാൻ സാധിച്ച ഒരു രാഷ്ട്രത്തിന് സ്വന്തമായ കേന്ദ്രീകൃതഭരണമോ ,ധർമ്മമോ, ചരിത്രമോ, ഭാഷയോ ശാസ്ത്രമോ ഇല്ല എന്ന് വാദിക്കുന്നവരുടെ ബൌദ്ധികമായ അടിമത്തം മാത്രമാണ് പുറത്തുനിന്ന് വന്ന ആര്യന്മാരുടെ കെട്ടുകഥ.
അഞ്ചാം നൂറ്റാണ്ടിനുശേഷം ബുദ്ധന്റെ ധർമ്മചക്രത്തിന്റെ മൂന്നു കറക്കം(ആവർത്തനം)ആയി മേല്പറഞ്ഞ ബുദ്ധദർശനങ്ങളെ ക്ലാസിഫൈ ചെയ്തു.

1.ഹീനയാനം-അഭിധമ്മ. വൈഭാഷികവും സൌത്രാന്തികവും
2. പ്രജ്ഞാപാരമിതം-മഹായാനം (മാദ്ധ്യമികം)
3.സന്ധിനിർമോചനസൂത്രം(മഹായാനം) ആര്യസംഗം-വിജ്ഞാനവാദവും യോഗാചാരവും ഇവയാണ് മൂന്ന് ധർമ്മചക്രാവർത്തനങ്ങൾ. വൈഭാഷികർക്കുതന്നെ 18 വിഭാഗമുണ്ട്.

ആർഷമാർഗ്ഗങ്ങളിലെല്ലാം ആരോഹണ,അവരോഹണങ്ങളുണ്ട്. ഈശ്വരനിൽനിന്ന് മനുഷ്യനിലേക്കും അവിടെനിന്ന് തിര്യക്കിലേക്കും അവരോഹണം. മറിച്ച് ആരോഹണം. ഒരു ശരീരത്തിൽത്തന്നെ മൂലാധാരമായ യോനിയിൽനിന്ന് മുകളിലേക്കും സഹസ്രാരത്തിൽനിന്ന് താഴേക്കും ആരോഹണാവരോഹണങ്ങൾ. ആർഷമാർഗ്ഗത്തെ ഗ്രീസിലെ ഹെറാക്ലീറ്റസ് Arche എന്നുതന്നെ വിളിച്ചു. Odos Kato(കണ്ഠത്തിൽനിന്ന് താഴേക്ക്) അഗ്നിയിൽനിന്ന് ജലത്തിലേക്ക് അവരോഹണം. odos ano(അന വായു സംസ്കൃതപദം) എന്ന പ്രാണാപാനമാർഗ്ഗത്തിലൂടെ ജലത്തിൽനിന്ന് വീണ്ടും അഗ്നിയിലേക്ക് ഉയരൽ. (ആനോ പിന്നീട് ഇംഗ്ലീഷിൽ anus എന്ന വാക്കായി മാറി. കാരണജലമായ യോനി വായു(നീരാവി)യായി അഗ്നിയായി,മുകളിലേക്ക് ഉയരുന്നു. വീണ്ടും സാന്ദ്രമായി ഘനീഭവിച്ച് ജലമായി നിപതിക്കുന്നു. ഈ പ്രപഞ്ചധർമ്മചക്ര(കാലചക്ര)പ്രവർത്തനമാണ് വേദത്തിലെ ധർമ്മചക്രം. cosmological,bio-ecological ആവർത്തനചക്രങ്ങളെല്ലാം അതിലുണ്ട്. സന്ധിനിർമോചനസൂത്രത്തിലാണ് ആദ്യമായി ബുദ്ധമതത്തിൽ ഈ ധർമ്മചക്രപ്രവർത്തനത്തിന്റെ മൂന്ന് ആവർത്തി ബുദ്ധനുശേഷം കഴിഞ്ഞു എന്ന് പരാമർശിക്കുന്നത്.
18 വൈഭാഷികർക്കിടയിൽ ഒന്നാണ് വാത്സീപുത്രർ. Vatsiputhraya, do not deny a self, an independent permenent unity, accepted by the Non-Budhists; Accept a self which was self-existent as an independent substantive അത് ശാശ്വതമോ അശാശ്വതമോ എന്ന് പറയാനോ ചിന്തിക്കാനോ ആവാത്തതാണ്. മനസ്സും ശരീരവും ചേർന്ന സ്കന്ധന്റെ (കന്തൻ തമിഴിൽ)തന്നെ രൂപമോ വിഭിന്നമോ എന്ന് പറയാനാവാത്തതാണ്. (Mahayana Budhist Meditation.Theory and practice .Ed Minoru Kiyota )വാത്സീപുത്രർ(വജ്ജി അഥവാ വഞ്ചികൾ)എന്ന വൈഭാഷികർ വൈദികകാലം മുതലേ ഉള്ള ഋഷിപരമ്പരയാണ്. ബുദ്ധന്റെ കാലത്തിനുശേഷം ഉണ്ടായവരല്ല.

വൈദികഗൃത്സമദരുടെ(ഗൃത് സമത)ഒരു സിദ്ധാന്തശാഖ(grubmatha)18ആം നൂറ്റാണ്ടിൽ തിബത്തിലെ Amdo പ്രവിശ്യയിലെ Dgong Lung Monasteryയിൽ ഉണ്ടായിരുന്നു.(Lehang-skya,Jig-medDbong-pa,Thula Bkwan മുതലായ പണ്ഡിതർ). ഇവർ ഭാവവിവേകന്റെ തർക്കജ്വാലയും ശാന്തരക്ഷിതന്റെ മദ്ധ്യമാലങ്കാരവും സ്വീകരിക്കുന്നു.മാത്രമല്ല, ബുദ്ധമതമല്ലാത്ത എല്ലാ ഇന്ത്യൻ തത്വശാസ്ത്രവും വളരെ സിസ്റ്റമാറ്റിക് ആയി പഠിപ്പിക്കുന്നു. ഷഡ്ദർശനം,ജൈനദർശനം, ചാർവ്വാകദർശനം,ബൌദ്ധദർശനം -എല്ലാം പഠിക്കുന്നു.പഠിപ്പിക്കുന്നു. ഇന്ത്യയിലെ ബ്രാഹ്മണവേദപാഠശാലകളിലെ (യൂണിവേഴ്സിറ്റികളിലെ)ഈ പാരമ്പര്യം കൃത്യമായി അനുവർത്തിക്കുന്നു.കാരണം,ഇവിടത്തെ വളഭി,നളന്ദ യൂണിവേഴ്സിറ്റികളിലെ പണ്ഡിതരാണ് തിബത്തിലും ഈ പഠനസമ്പ്രദായം തുടങ്ങിവെച്ചത്.
ധ്യാനം കൂടാതെ ജ്ഞാനമില്ല. സമതീയരുടെ(ശമതീയ)ധ്യാനം എങ്ങനെയാണ്. ശമതവിപസ്യനായുഗനദ്ധം. മൂന്നു ശിക്ഷകളിൽ (ത്രീണി ശിക്ഷാണി) -ശീലം,സമാധി,പ്രജ്ഞ-എല്ലാ അറിവും ഗുണവും ഉൾപ്പെടുന്നു.
ഒരു പിയാനോ വായിക്കാനോ, ഒരുരാഗം പാടാനോ, ഒരു സർജ്ജറി ചെയ്യാനോ , ഒരു പത്തോളജി സ്ലൈഡ് നോക്കി ഡയഗ്നോസിസ് ചെയ്യാനോ ചില പ്രത്യേകഅറിവുകൾ വേണം. അതുപോലെ ചില അറിവും നിഷ്ഠയും ധ്യാനസമാധിക്കും വേണം. ശാന്തതയും ഉൾക്കാഴ്ചയും (ദർശനം) ചേർന്ന അവസ്ഥക്ക് ഉപയോഗിക്കുന്ന പേരാണ് ശമത(സമത)വിപസ്സനായുഗനദ്ധം. ശമദമങ്ങളോടുകൂടിയ ശമനന്റെ സമത(ബാലൻസ്,സമത്വം)ഉള്ള മനസ്സിലേ സമ്പൂർണ്ണദർശനം ഉദിക്കുകയുള്ളു. ശമത(സമത)സമാധി(വിപസ്സന)ക്ക് അനുപേക്ഷണീയമാണ്. ലയഉദ്ധത്യ,കർമ്മണ്യത, ചിത്തപ്രസ്രബ്ധ,നാഭീസംസ്കാര മുതലായ മറ്റ് ചില ധ്യാനസംബന്ധമായ നാമങ്ങൾ ബുദ്ധമതക്കാർ ഉപയോഗിക്കുന്നുണ്ട്. ഇവയെല്ലാം യോഗദർശനത്തിൽനിന്ന് എടുത്തവയാണ്. ഹീന,മഹാ,വജ്രയാനങ്ങളിലെല്ലാം ധ്യാനവും ദർശനവുമുണ്ട്. ഒരു പ്രത്യേകവസ്തു(ആലംബന)വിൽ മനസ്സ് ഏകാഗ്രമാകുമ്പോൾ (ചിത്തൈകാഗ്രത)ശമത(സമത)കൈവരുന്നു. ഈ വസ്തു പ്രതിമയോ, വ്യക്തിയോ സങ്കല്പമോ, പ്രകൃതിജന്യമോ, ശൂന്യതയോ,സംഗീതമോ ,ഫിലോസഫിയോ എന്ന കാര്യത്തിൽ വ്യക്തികൾക്ക് അവരുടെ നാഭീസംസ്കാരമനുസരിച്ച് വ്യത്യാസമുണ്ടാവാം. എത്രനേരം ഒന്നിൽത്തന്നെ ശ്രദ്ധ കേന്ദ്രീകരിക്കാൻ ഒരാൾക്ക് കഴിയുമെന്നതും ഇതനുസരിച്ച് വ്യത്യാസപ്പെടാം.

പൂർണ്ണചിത്തവൃത്തിനിരോധം(ചിത്തപ്രസ്രബ്ധ) ഒന്നിൽ കൈവന്നാൽ വിജയിച്ചു. ഈ കഴിവ് ചിത്തത്തിന് അനേക കർമ്മങ്ങൾ ഒന്നിച്ച് നിർവ്വഹിക്കാനുള്ള കഴിവ് അഥവാ സർവ്വജ്ഞത്വം തരും. ഇതിനെ കർമ്മണ്യത എന്ന് വിളിക്കുന്നു.ആ വ്യക്തി ബഹുമുഖപ്രതിയാകുന്നു. അതിനാൽ ചിത്തപ്രസ്രബ്ധയാണ് കർമ്മണ്യത. സമാധിയിൽ ചിത്തം പൂർണ്ണമായി ലയിക്കുന്നത് (ലയയോഗം) ബുദ്ധമതത്തിൽ ലയഉദ്ധത്യ എന്നറിയുന്നു. ഔദ്ധത്യമെന്നാൽ excitation, overstimulation .ലയമെന്നാൽ സമ്പൂർണ്ണവിലയനം. ലയംകൊണ്ട് നിദ്ര(ആലസ്യം)വരാതിരിക്കാൻ മനസ്സ് മനസ്സിനെത്തന്നെ നിരീക്ഷിക്കണം. ഇപ്രകാരമുള്ള നിദ്ര (ആലസ്യം)ലയത്തിൽ വന്നിട്ടില്ല എന്നതിന്റെ ലക്ഷണമാണ് പ്രകാശദർശനം. (ചൈതന്യദർശനം) അത് നിദ്രയിൽനിന്ന്,അജ്ഞാനത്തിൽനിന്ന് ചിത്തത്തെ സദാ ജ്ഞാനത്തിലേക്ക് ഉണർത്തിനിർത്തുന്നു.അജ്ഞാനതമസ്സിൽ വീണുപോകാതെ കാക്കുന്നു.

മറിച്ച്,ഔദ്ധത്യം വന്നുപോകാതിരിക്കാനായി, ശരീരം നശ്വരമാണ്,മരണം അനിവാര്യമാണ് എന്ന് ഭൌതികസുഖങ്ങളുടെ ക്ഷണികതകളെക്കുറിച്ച് സദാ ചിത്തത്തെ ബോധവാനാക്കിയും നിർത്തുന്നു.പ്രകാസം അമൃതത്വം.ശരീരം മൃതത്വം(മരണം). സുഖം,ദുഃഖം ഇവയുടെ അനുഗ്രഹവും വൈരാഗ്യവും ചേർന്ന ജ്ഞാനം ആലസ്യത്തിലോ ഔദ്ധത്യത്തിലോ വീഴാത്ത സമ്പൂർണ്ണലയയോഗം നൽകുന്നു. സുഖദുഃഖലാഭാലാഭ,നിന്ദാസ്തുതികളിൽ പൂർണ്ണമായ ശമവും യമവും സമത്വവും കിട്ടുന്നു.
മഹത്തായ കർമ്മങ്ങൾ നിർവ്വഹിക്കാനുള്ള കർമ്മശേഷി മനസ്സിനേ ഉള്ളൂ. (കർമ്മണ്യത).ലൌകികത്തിൽനിന്നുയർന്ന് ലോകോത്തര(അലൌകിക)തലങ്ങളിൽ ചിത്തം വ്യാപരിക്കുമ്പോൾ ഭൌതികകാമനകൾ ചിത്തത്തെ ശല്യപ്പെടുത്തുന്നില്ല.
ബുദ്ധശാക്യമുനി സാംഖ്യദർശകനായ ഉദ്രകോരാമപുത്ര(ഉദ്രദേശത്തെ രാമപുത്രൻ)എന്ന യോഗിയിൽനിന്നാണ് ശമത വിപസ്സനായുഗനദ്ധ പഠിച്ചത്. ഈ പദ്ധതിയാണ് ഹീനയാനബുദ്ധമതക്കാർ പിന്തുടർന്നിരുന്നത്.(Geshe Sopa. Mahayana Budhist Meditation .Theory and Practice. Ed. Minom Kiyota. page 52)

ബുദ്ധമതത്തിനു മുമ്പും ആര്യാവർത്തമെന്ന് ഭാരതത്തിന് പേരുണ്ട്. എന്നാലും ആര്യനെന്ന പദം ഏറെ ഉപയോഗിച്ച് പ്രചാരത്തിലാക്കിയത് ബുദ്ധമതക്കാരാണ്.അവർ ആര്യനെന്ന വ്യക്തിയെ നിർവ്വചിച്ചു. നാല് അരൂപ്യസമാപത്തികളിലൂടെ ചത്വാരിധ്യാനാനി അഭ്യസിച്ച് നിരോധസമാപത്തി നേടിയ ,ദർശനമാർഗ്ഗത്തിൽ യജമാനത്വം അഥവാ ഗുരുത്വം നേടിയ (മൌലികജ്ഞാനം നേടിയ)വ്യക്തി എന്ന് അവരാണ് ആര്യനെ നിർവ്വചിച്ചത്. അതായത്, ആര്യാവർത്തം തലമുറകളായി ദാർശനികരായ ഗുരുപരമ്പരകളുടെ ആവർത്തനം നിലനിൽക്കുന്ന നാടാണ്. ആര്യന്മാർ പുറത്തുനിന്ന് വന്നവരാണെന്നോ വെളുത്തവരാണെന്നോ അവർ എവിടെയും പറഞ്ഞിട്ടില്ല. (Minow kiyota page 54) അതൊരു Modernn artificial construct or production അഥവാ ആധുനികകൃത്രിമനിർമ്മിതി ആണെന്ന് പറഞ്ഞിരിക്കുന്നു. ആര്യപുത്രന്മാരുടെ നാടായ ഭാരതം ഗുരുപരമ്പരകളുടെ നാടാണ്.ആ പരമ്പരയിലെ ഒരു ഗുരുവാണ് ശാക്യമുനി. ആദ്യധ്യാനാനുഭവത്തിനുള്ള(സമാധിക്ക്)ശ്രമം അഥവാ preparation ആണ് ശാമന്തകം(സ്യാമന്തകം).ഈ പദവും ഇന്ത്യയിലെ പഴയ ഒരു സിംബലാണ്. (സ്യമന്തകരത്നം മുതലായവ).ഇക്കാലം അനാഗമ്യമെന്ന് അറിയുന്ന അഭ്യാസകാലമാണ്.ഇതിന്റെ ചിഹ്നം ഒരു വഴിക്ക് 2 പിരിവ്(ശാഖ)അഥവാ മാർഗ്ഗമാണ്.ഇത് പിന്നീട് രണ്ടുവഴിക്ക് നയിക്കാം.



നേരെ അലൌകികം(നൈഷ്ഠികബ്രഹ്മചാരി)അല്ലെങ്കിൽ ലൌകിക(സംസാര)ത്തിലൂടെ കടന്ന് വാനപ്രസ്ഥം, സന്യാസം. അലൌകികത്തിൽ നൈരാത്മ്യമെന്ന ഒരു ആത്മനിരാസതലമുണ്ട്. ഈഗോയെ നിരസിക്കുന്ന നിഷ്കാമകർമ്മയോഗം ശ്രീകൃഷ്ണൻ ഗീതയിൽ പറഞ്ഞിട്ടുണ്ട്. ഇത് വേദാന്തത്തിലുമുണ്ട്. ജീവാത്മനിരാസം പരമാത്മജ്ഞാനത്തിനാണ്. ജീവാത്മാ പരമാത്മാ. സർവ്വം പരമാത്മാ എന്നറിയാനാണ്. ആത്മാവില്ല,സർവ്വം ശൂന്യം സത്യമില്ല എന്ന നിരാസത്തിലേക്കല്ല. അങ്ങനെ ആയിപ്പോയാൽ മനുഷ്യർ നാസ്തികരും ഒന്നിനേയും സ്നേഹിക്കാത്തവരും കർമ്മമൊന്നും ചെയ്യാത്തവരും ദുഷ്ടത കാണിക്കാൻ മടിക്കാത്തവരും അസുരവൃത്തികളുമാവും. നാസ്തികത്വത്തിലേക്ക് വീഴുന്ന ദർശനങ്ങളോട് ആസ്തികദർശനങ്ങളുടെ ഒരേ ഒരു വിയോജിപ്പ് ഇക്കാര്യത്തിലാണ്. നിർവ്വേദഭാഗീയവും ശ്രുതിവിരുദ്ധവുമായ നിലപാടുകളെ ശാന്തമായും സുഖമായും ജീവികാകാനാഗ്രഹിക്കുന്ന ഒരു സമൂഹവും അംഗീകരിക്കുകയില്ല.ഈ പ്രായോഗികത സൈദ്ധാന്തികന്മാർ വിസ്മരിക്കുമ്പോൾ അവരുടെ സിദ്ധാന്തം പരാജയപ്പെടുന്നു.

ഇന്ത്യയിലെ സൈദ്ധാന്തികരായ ഋഷിസംഘങ്ങൾ ആസ്തികരായ അദ്വൈതികളാണ്. വളരെ കുറച്ചുപേരേ നാസ്തിക രുണ്ടായിരുന്നുള്ളു.യോഗസമ്പ്രദായത്തിലെ ഈശ്വരപ്രണിധാനവും ഇഷ്ടദേവതാനിഷ്ഠയും ഏകാഗ്രത എന്ന പ്രത്യേക ജ്ഞാനസാധനത്തിനാണ് എന്ന് മനസ്സിലാക്കിയവരാമ്. അതുകൊണ്ടാണ് അവരുടെ ശാന്തതയും സഹിഷ്ണുതയും കാരുണ്യവും ദർശനക്ഷമതയും കർമ്മണ്യതയും നിഷ്കാമകർമ്മവുമെല്ലാം സമൂഹം സൈദ്ധാന്തികമായും പ്രായോ ഗികമായും അംഗീകരിച്ചത്. 5 മാർഗ്ഗങ്ങൾ:-

1. സംഭാരമാർഗ്ഗം. സാധാരണക്കാർക്ക് കൂടിയേ തീരു
2. പ്രയോഗമാർഗ്ഗം. സാധാരണക്കാർക്ക് കൂടിയേ തീരൂ
3. ദർശനമാർഗ്ഗം ഉയർന്ന സാധകർക്ക്
4.ഭാവനാമാർഗ്ഗം ഉയർന്ന സാധകർക്ക്
5. അശൈക്ഷമാർഗ്ഗം.(ശിക്ഷണം വേണ്ടാത്തത്) ഇനി ഒന്നും അറിയാനില്ലാത്ത മുക്തി.സ്വാഭാവികം.

ഈ ഉൾപ്പിരിവുകളിൽ ബ്രാഹ്മണ,ക്ഷത്രിയ,വൈശ്യ,ശൂദ്ര,പഞ്ചമരെല്ലാം പെടുന്നു. അവനവന്റെ താല്പര്യവും കഴിവുമനുസരിച്ച് ഉയരാനും താഴാനും ഏതു വ്യക്തിക്കും കഴിയും. മുക്കുവനായ വ്യാസനും കിരാതനായ വാത്മീകിയും ഉയരുമ്പോൾ ക്ഷത്രിയനായ നഹുഷനും സുദാസനും താഴുന്നതും നാം കാണുന്നു.ക്ഷത്രിയനായ വിശ്വാമിത്രന്റെ ഉയർച്ചയും കാണുന്നു.

ഹീനയാനം പുദ്ഗലനൈരാത്മ്യത്തെ അംഗീകരിക്കുന്നു(ജീവാത്മാ).മഹായാനം ധർമ്മനൈരാത്മ്യത്തേയും. (സർവ്വജീവ ലോകത്തിന്റേയും ധർമ്മാത്മാവിനെ നിരസിക്കുന്നു.)യോഗാചാരത്തിന്റെ ശൂന്യത ഈ ധർമ്മനിരാസത്തിലേക്ക് നയിക്കുന്നു.എന്നാൽ രണ്ട് നിഷേധത്തിന്റെ തലത്തിലാണ് അത് അസ്തിത്വമാകുന്നതെന്ന വൈദികവിജ്ഞാനത്തെ വീണ്ടും കണ്ടെത്തുന്നു. അങ്ങനെ ബുദ്ധമതസിദ്ധാന്തം പുറപ്പെട്ട വൈദികസിദ്ധാന്തത്തിൽത്തന്നെ തിരിച്ചെത്തുന്നു. 1000 കൊല്ലം കൊണ്ട് ബുദ്ധമതം വൈദികമതമെന്ന സ്വന്തം യോനി(ഉത്ഭവസ്ഥാനം)യിൽത്തന്നെ വിലയം പ്രാപിച്ചു.

ശ്രാവകരും ബോധിസത്വരും

ശ്രാവകരും പ്രത്യേകബുദ്ധരുമായ ജീവാത്മാക്കൾ ധ്യാനത്തിനായി ശരീരത്തിൽ നിന്നുള്ള മമത ഒഴിവാക്കാൻ അഭ്യ സിക്കയാണ്. ബോധിസത്വന്മാർക്ക് ശരീരത്തോട് മമതയോ മമതാരാഹിത്യമോ ഇല്ല. അവർ അധിഷ്ഠാനമേ ഇല്ലാത്ത (വീടില്ലാത്ത)നിർവ്വാണത്തിലാണ്. ശ്രാവകർക്കും പ്രത്യേകബുദ്ധർക്കും ധ്യാനവസ്തു അവരവരുടെ ജീവപ്രവാഹത്തി ന്റെ ശരീരം തന്നെയാണ്.(ജീവാത്മാ).ബോധിസത്വന്മാരുടെ ധ്യാനവസ്തു അവരവരുടെ മാത്രമല്ല,സർവ്വജീവന്റേയും പ്രവാഹമാണ്. (പരമാത്മാ) വസുബന്ധുവിന്റെ ഈ നിർവ്വചനങ്ങളിൽനിന്ന് നമുക്ക് ഇതും അദ്വൈതവേദാന്തവും തമ്മിലുള്ള പാരസ്പര്യം ഗ്രഹിക്കാം. ബോധിസത്വൻ സർവ്വപ്രപഞ്ചത്തിന്റെ ദുഃഖവും വേദനയും നീക്കാനുള്ള മാർഗ്ഗമാണ് ധ്യാനിക്കുന്നത്. അവനവന്രെ സുഖമാർഗ്ഗം മാത്രമല്ല. ഏതാനും ചിലരുചെ സുഖമാർഗ്ഗവുമല്ല.നമ്മൾ അവനവന്റെ കഴിവനുസരിച്ച് കുറച്ച് പേർക്ക് അന്നദാനം ചെയ്യുന്നു,വസ്ത്രദാനം ചെയ്യുന്നു,പണവും വീടും കൊടുക്കുന്നു,ഭൂമിയോ തൊഴിലുപകരണമോ കൊടുക്കുന്നു, രോഗം മാറ്റാൻ സഹായിക്കുന്നു,ശുശ്രൂഷിക്കുന്നു,മരുന്ന് കൊടുക്കുന്നു,സൌജന്യവിദ്യാഭ്യാസം നൽകുന്നു. സാമൂഹ്യപ്രവർത്തകരും രാഷ്ട്രീയപ്രവർത്തകരും ഒക്കെ ഇവയുടെ കണക്കുകൾ കാട്ടുന്നു.പക്ഷേ, ഭൂമിയിൽ ഇല്ലാത്തവരുടേയും അതൃപ്തരുടേയും രോഗികളുടേയും എണ്ണം കൂടുന്ന തല്ലാതെ കുറയുന്നില്ല.എല്ലാവരുടേയും എല്ലാ ദുഃഖവും ശമിക്കുന്ന ഒരേ ഒരു മാർഗ്ഗം എന്താണ്. അത് തേടി കണ്ടെത്തി ഉപദേശിക്കുന്നവനാമ് യഥാർത്ഥഗുരു (ലോകഗുരു)ബോധിസത്വൻ. കൃഷ്ണനും ബുദ്ധനും യേശുവുമെല്ലാം ആദരണീയരായത് ഇങ്ങനെ ചിന്തിച്ചതുകൊണ്ടും ജീവിച്ചതുകൊണ്ടുമാണ്.ഇന്നത്തെ ബുദ്ധിജീവികളും ചിന്തകരും അക്കാദമീഷ്യന്മാരും ഇതൊക്കം ചിന്തിക്കുന്നുണ്ട്. പുസ്തകമെഴുതിയും പ്രസംഗിച്ചും വിഭാഗീയത വളർത്തുന്നുമു ണ്ട്. കിടമത്സരത്താൽ മറ്റുള്ളവരെ ഉപദ്രവിക്കുന്ന വാക്ക് മാദ്ധ്യമങ്ങളിലൂടെ ചരലും ചളിയും പോലെ വാരിയെറി യുന്നുണ്ട്.അതായത്,ഇന്ന് വെറും സൈദ്ധാന്തികരാമ്, ജീവിച്ചുകാണിക്കുന്ന ഗുരുക്കന്മാരല്ല നമ്മുടെ മുമ്പിലുള്ളത്. ഗാന്ധിജിക്കുശേഷം ഇതാണ് അവസ്ഥ. മൂല്യശോഷണത്തിന്റെ കാരണം മോഡലുകൾ മാതൃകകൾ ഇല്ലാത്തതാണ്. അറിവില്ലായ്മയല്ല, അറിവുകൂടുമ്പോൾ പ്രായോഗികതലത്തിൽ അത് ജീവിച്ചുകാണിക്കാനുള്ള വിനയം,സന്മനസ്സ്, നിഷ്ക്മമനസ്സ്,സാരള്യം,ലാളിത്യം ഇവ നഷ്ടപ്പെട്ടുപോയതാണ് കാരണം.

ശ്രുതമയീപ്രജ്ഞ (ശ്രുതിജ്ഞാനം,കേട്ടറിവ്)
ചിന്താമയീപ്രജ്ഞ(ചിന്ത.മനനം കൊണ്ട്)
ഭാവനാമയീപ്രജ്ഞ(ഭാവന,സങ്കല്പം കൊണ്ട്)
ഇവ മൂന്നും ചേർന്നതാണ് ശ്രവണ,മനന,നിദിദ്ധ്യാസനാത്മികയായ മനുഷ്യപ്രജ്ഞ. ഇതിലേതെങ്കിലുമൊന്ന് മറ്റൊന്നിനേക്കാൾ ഉയർന്നതോ താഴ്ന്നതോ ആണെന്നു പറയുന്നത് മസ്തിഷ്കത്തിന്റെ ഒരുഭാഗം മറ്റൊരു ഭാഗത്തേക്കാൾ ഉത്തമമാണെന്നു പറയുന്നപോലെ അർത്ഥശൂന്യമാണ്.എല്ലാ നാഡീവ്യൂഹശൃംഖലകളും (neuronal channel networks) നന്നായി പ്രവർത്തിക്കുന്ന പക്ഷം സമത(equality ,balance)എന്ന ശമം(peace)കിട്ടും. അതാണ് യോഗാഭ്യാസത്തിന്റെ കാതൽ. അങ്ങനെയുള്ള മസ്തിഷ്കപ്രവർത്തനം കൊണ്ട് ശാരീരിക,മാനസിക,ബൌദ്ധിക,ആത്മീയമായ ആരോഗ്യം ഒരുമിച്ച് കൈവരും.എല്ലാ ഭാരതീയദർശനവും കലകളും തത്വചിന്തകളും ഈ യോഗപദ്ധതിയുടെ ശ്രദ്ധാ,പ്രണിധാന, നിഷ്ഠാമാർഗ്ഗങ്ങളായിട്ടാണ് ,ഒരൊറ്റ സംസ്കാരത്തിന്റെ ബഹുവിധപ്രതിഭാപ്രകാശമായി ഉരുത്തിരിഞ്ഞത്. പ്രതിഭ നവനവോന്മേഷശാലിനിയായ പ്രജ്ഞയാണ്,പ്രജ്ഞാപാരമിതയാണ്.അതിന്റെ പ്രകാശനമാണ് സർവ്വപ്രതിഭാസവും. ഇതുമാത്രമാണ് അറിയപ്പെടേണ്ട ഏകസത്യം. ഐൻസ്റ്റൈൻ പറഞ്ഞു:-
After years of thought,study and contemplation,I came to the conclusion that there is only one thing in the universe and taht is energy -beyond that is a supreme intelligence. ഊർജ്ജത്തിനുമപ്പുറമുള്ള ആ Supreme Intelligence ആണ് ഈശ്വരൻ അഥവാ ബ്രഹ്മം .പേരിട്ടാലും ഇല്ലെങ്കിലും ആ ശക്തി അവിടെ ഉണ്ട്.

മാർച്ച് 9. 2010. പ്രജ്ഞാപാരമിതഹൃദയസൂത്രത്തിന് Fa-Tsang (648-712 AD)എന്ന ചൈനീസ് ഭിക്ഷു എഴുതിയ ഭാഷ്യത്തെക്കുറിച്ച് Francis H Cook എഴുതിയ ഒരു ലേഖനം വായിക്കുകയാണ് ഞാൻ. ഒരു വാചകം മനസ്സിൽ തറച്ചുനിന്നു. " Fa-Tsang seems to have inherited the traditional scheme of Samatha and Vipasyana ,suggesting that peculiarly Hua-Yen meditations such as Hai-Yin San-Mei ( Saagaramudraa samaadhi in Sanskrit) were performed basically on Indian Models." സാഗരമുദ്രസമാധി. സമത,സമതീയരുടെ പ്രജ്ഞാപാരമിത. എട്ടാം വയസ്സുമുതൽ ഞാൻ ആവർത്തിച്ചുകാണുന്ന സ്വപ്നദർശനത്തിന് ബൌദ്ധദർശനത്തിലെ വ്യാഖ്യാനം. ഇത് beyond co-incidence. ഒരു Psychological and astronomical synchronicity. സ്വാനുഭവത്തിന് പരാനുഭവങ്ങളുടെ സാക്ഷിപത്രം.
ബുദ്ധൻ പറഞ്ഞു:- ശാരീപുത്രാ, രൂപം ശൂന്യതയിൽനിന്ന് വിഭിന്നമല്ല, ശൂന്യത രൂപത്തിൽനിന്നും വിഭിന്നമല്ല. ഉണ്മയും ഇല്ലായ്മയും ഒന്നാണ്. സൃഷ്ടിയും സംഹാരവും, നിർവ്വാണവും സംസാരവും ഒന്നാണ്.
ഈ അനാദിമദ്ധ്യാന്തചിദ്സാഗരത്തിൽ ധ്യാനസമാധിയിലാണ് എന്റെ വിഷ്ണുചിത്തം.പ്രജ്ഞയും കരുണാമയമായ ഹൃദയവും ഒന്നിക്കുന്ന ആ സമ്പൂർണ്ണസാഗരം(പാരമിത)എന്നിൽ ത്രസിപ്പിച്ചതും തന്നിൽ ലയിപ്പിച്ചതും ഒരേ പരാശക്തി.
Any coincidence is always worth noting .You can throw it away later if it is only a co-incidence.(Agatha Christie).
ഈശ്വരന്റെ കയ്യൊപ്പായി, എന്നിലുണ്ടായ ശൈശവദർശനം വെറും co-incidence അല്ലെന്ന് ഇന്നെനിക്കറിയാം. പല വട്ടം അതിനു തെളിവുകളും സാക്ഷ്യപത്രങ്ങളും എനിക്ക് കിട്ടിക്കഴിഞ്ഞു.
Beyond coincidence .Martin Plimmar and Brian King .Daily mail journalists. Icon Books Reprint 2004 വായിക്കുന്നതിനു മുമ്പേ. പാഥേയത്തിൽ എല്ലാം വിവരിച്ചതാണല്ലോ.

**ഒരു പത്തോളജിസ്റ്റിന്റെ തത്വചിന്തകൾ:-**

തത്വചിന്തയുടെ ലക്ഷ്യം ചിന്തയുടെ ഘടനയെ വിശകലനം ചെയ്യൽ. ചിന്തയെ പഠിക്കുന്നത് ചിന്തിക്കുക എന്ന മാനസികക്രിയയുടെ പഠനമല്ല. ചിന്തയുടെ വിശകലനമെന്നാൽ യഥാർത്ഥത്തിൽ ഭാഷയുടെ വിശകലനമാണ്. ഇത് പാശ്ചാത്യരും പറഞ്ഞിട്ടുണ്ട്.(Dummett. M.A.E. 1978 Truth and other enigmas. London Duckworth :458)

ഈശ്വരന്റെ ഭാഷ ഭാഷകൾക്ക് അതീതമാണ് .അത് പ്രകൃതിയാകെ നിറഞ്ഞുനിൽക്കുകയാണ്. ശാന്തിയുടെ ഭാഷയാണത്. ഈ ശാന്തിയാണ് എന്റെ അനുഭൂതിപ്രപഞ്ചം. ഇതാണ് ധ്യാനിക്കുന്നപ്രപഞ്ചത്തിന്റെ Meditational Therapy. മൌനരാഗങ്ങളുടെ ഉൾക്കാഴ്ച. അതിന്റെ ആനന്ദസാഗരമുദ്ര ഉള്ളിൽ വഹിച്ചുകൊണ്ട് ജനിക്കാൻ ഞാനെന്തു പൂർവ്വപുണ്യം ചെയ്തിരിക്കണം. ആഴമളക്കാനോ തൂക്കിനോക്കാനോ വിശകലനം ചെയ്യാനോ ചിന്തിക്കാനോ ആവാത്ത ഒന്നിന്റെ ബോധം(ബോധി) യാതൊന്നും അറിയാത്ത ശൈശവത്തിലും നമ്മിലുണ്ടെന്ന അറിവിനേക്കാലും അപ്പുറം ഒരറിവും ഇക്കാലമത്രയും -ഈ 64ആം വയസ്സിലും ഞാൻ നേടിയിട്ടില്ല. നേടാൻ പോകുന്നുമില്ല. പ്രകൃതിയിലെ പക്ഷിപ്പാട്ടിനേക്കാൾ മധുരമായ ഒരു പാട്ട് മനുഷ്യനുണ്ടാക്കിയ ഏതു സംഗീതോപകരണത്തിനാണ് സാധിക്കുക.
ഞാൻ ജോലി ചെയ്യുന്ന വൈദ്യശാസ്ത്രം ,എനിക്ക് താല്പര്യമുള്ള ആസ്ട്രോണമി, ഗണിതം, ചരിത്രം ഇവയെല്ലാം അവരവരുടെ proofs, experiments, documental evidence തെളിവായി ഉപയോഗിക്കുന്ന Evidencebased disciplines ആണ്.ഈശ്വരസാന്നിദ്ധ്യമായ ശൈശവസ്വപ്നത്തിനും evidence ഉണ്ട്. Evidence based philosophyക്ക് experimental proof ഇല്ലെന്ന് ശാസ്ത്രം പറയുന്നത് ശരിയല്ല. ജന്തുക്കളെ കീറിമുറിച്ച് പഠിക്കുന്നത് ശാസ്ത്രത്തിന് evidence ആണ്. ജന്തുക്കളെ കരുണയോടെ കാണുന്ന ഹൃദയത്തിന് എന്ത് evidence ആണുള്ളത്, ആ കരുണയല്ലാതെ. ജീവന്റെ അഭൌമസംഗീതത്തിന് വേറൊരു തെളിവുണ്ടോ. വ്യാഖ്യാനത്തിനും ബാഹ്യദൃഷ്ടിക്കും അതീതമായതിനെ നിഷേധിക്കുന്നത് അശാസ്ത്രീയമാണ്. മനുഷ്യജീവിതത്തിലെ ഏറ്റവും മധുരവും മനോഹരവുമായ അനുഭൂതിയാണ് കരുണ. അതാണ് ഏറ്റവും വലിയ അറിവും,ശാസ്ത്രവും. ബുദ്ധന്റെ കരുണക്ക് വേറെന്തു തെളിവാണുള്ളത്, ആ ജീവിതമല്ലാതെ.

സോക്രട്ടീസ് ജനിക്കുന്നതിനു മുമ്പുള്ള ഗ്രീസിൽ ഒരു കോൺഫറൻസ് സങ്കൽപ്പിക്കുക. പ്രശ്നം പ്രപഞ്ചം എന്തുകൊണ്ടാണ് നിർമ്മിച്ചിരിക്കുന്നത് എന്നാണ്.തെയിൽസ് പക്ഷം ജലത്താലെന്നും അനക്സിമെനസ് പക്ഷം വായു കൊണ്ടാണെന്നും ഹെറാക്ലിറ്റസ് പക്ഷം അഗ്നി കൊണ്ടാണെന്നും പറയുന്നു. പക്ഷേ, 7000-8000 വർഷം മുമ്പ് ജനകമഹാരാജാവിന്റെ സഭയിൽ സർവ്വത്ര ചേതനാധാതു കൊണ്ടാണ് എന്ന് സമർത്ഥിച്ചുകഴിഞ്ഞിരുന്നു.ഇപ്പോൾ ഐൻസ്റ്റൈനെ വിശ്വസിച്ച് നാമും എനർജി അഥവാ ഊർജ്ജം കൊണ്ട് എന്ന് മനസ്സിലാക്കുന്നു. എന്താണ് വൈദികഋഷി പറഞ്ഞത്. പ്രപഞ്ചം പഞ്ചഭൂതനിർമ്മിതമായ സംഘാതമാണ്. പഞ്ചഭൂതം നിർമ്മിക്കപ്പെട്ടത് ത്രിഗുണങ്ങളാൽ.ത്രിഗുണങ്ങൾ ശക്തിലക്ഷണമാണ്.ശക്തി ഊർജ്ജമാണ്,തേജസ്സാണ്. ചിച്ഛക്തിയായ പരാശക്തി വാക്കുകൾക്ക് അപ്പുറമാണ്. അതിനും അപ്പുറമൊരു ശക്തിയുണ്ട്.നാമരൂപങ്ങൾക്ക് അതീതമായ ശക്തിയെ ഞങ്ങൾ നാമരൂപങ്ങളില്ലാതെയും സർവ്വനാമരൂപങ്ങളായും അറിയുന്നു. ഇത് ഒരേ സമയം ഏകേശ്വരവാദവും സർവ്വേശ്വരവാദവുമാണ്. പരമശാസ്ത്രസത്യവുമാണ്.വഴക്കുകൂടുന്ന എല്ലാവരേയും ഒരേ കുടക്കീഴിൽ കൊണ്ടുവരുന്ന അദ്വൈതത്തിന്റെ ശാന്തിമന്ത്രം. ഗ്രീസിന്റേയും യൂറോപ്പിന്റേയും ശാസ്ത്രനവോത്ഥാനം ഈ പഴയ ശാസ്ത്രത്തിലേക്കുള്ള പടിപടിയായ ഉണർച്ച അഥവാ ക്രമമുക്തി മാത്രമാണ്. ഇപ്പോഴും അത് ഭാഗികമായി സംഭവിച്ചിട്ടേ ഉള്ളൂ. ഗലീലിയോവിന്റേയും ഐൻസ്റ്റൈന്റേയും thought experiments ശാസ്ത്രമാണെന്നും , പേരറിയാത്ത, പുരാതനഋഷിയുടെ thought experiments ശാസ്ത്രമല്ലെന്നും വിധിയെഴുതുന്നവർ സംസ്കൃതഭാഷയിൽ ചിന്തിച്ചാൽ ശാസ്ത്രമല്ല, ഇംഗ്ലീഷിലാണെങ്കിലേ ശാസ്ത്രമാകു എന്ന് വിഡ്ഢിത്തം പറയുക മാത്രമാണ് ചെയ്യുന്നത്. കാലം,പ്രാദേശികത, ഭാഷ ഇവയുടെ പരിമിതികൾ ഇല്ലാത്ത പരമസത്യത്തിൽ ഇങ്ങനെയൊരു ദ്വൈതസമീപനം ഇല്ല. സത്യം എപ്പോഴും സത്യമാണ്,ഏതുരാജ്യക്കാരൻ ഏതുഭാഷയിൽ ഏതുകാലത്ത് സംവദിച്ചാലും.

നമ്മൾ നമ്പൂരിഫലിതത്തെ കുറിച്ച് പറയാറുണ്ട്. ഈശ്വരന് സർവ്വവും ലീലയാണെന്ന് പറയാറുണ്ട്. പ്രസാദാത്മക ത്വവും ഫലിതവും നർമ്മരസവും എങ്ങനെ ഒരു വ്യക്തിയുടെ സ്വഭാവമായി. ഈ ജീവിതം തന്നെ എങ്ങനെ ഒരു ലീലയായി.തലമുറകളായി കിട്ടിയ ശമദമാദികളാവാം ഫിലോസഫിയായി, നർമ്മബോധവും ലീലയുമായി ,സംവാദ വും കലകളുമായി മാറിയത്. സാഹിത്യവും സംഗീതവുമെല്ലാം ആ ആനന്ദലീലയുടെ മുദ്രകളാണ്.The most rigourous and precise discussions often involves the most playfulness and laughter. Toying with different combinations of ideas yields surprising scenario. Humourless solemnity masks sloppiness and confusion. (page 289. The philosophy of philosophy . Timothy Willaimson ,Blackwell. 2007).
ഏറ്റവും ആഴവും പരപ്പുമുള്ള തത്വചിന്തയുടെ ചിത്തപ്രസാദം ധാതുപ്രസാദം തരുന്നു.ഇത് ആരോഗ്യത്തിന്റേയും ആനന്ദത്തിന്റേയും ആധാരമാണ്. നാദലയയോഗത്തിന്റെ ലാവണ്യശാസ്ത്രം വെറും വാക്കുകളിൽ പറഞ്ഞൊതുക്കാ വതല്ല. അനുഭവിച്ച് സ്വയം ബോദ്ധ്യപ്പെടേണ്ടതാണ്. ഗുരുവിന് വഴി കാണിക്കാനേ കഴിയൂ. നിഷ്ഠയോടെ അഭ്യസിച്ച് അനുഭവിക്കേണ്ടത് ശിഷ്യന്റെ കഴിവാണ്.
കാലവും ഭാഗ്യവും ഒത്തുചേരുമ്പോൾ മാത്രം അത്തരം ഒരു ഗുരു ശിഷ്യന്റെ മുന്നിലും ,ശിഷ്യൻ ഗുരുവിന്റെ മുന്നിലും എത്തുന്നു. ഇത് coincidence അല്ല, synchronicity ആണ്. ഈശ്വരന്റെ വരദാനമാണ്. ഏറ്റവും അനഘമായ യുഗസന്ദർഭമാണ്. ആര് ആരെയാണ് പ്രതീക്ഷിച്ചത്. ആര് ആരെയാണ് തേടിയത്. ഗുരു ശിഷ്യനേയോ ശിഷ്യൻ ഗുരുവിനേയോ. . ആരും ആരേയും തേടാതെയും പ്രതീക്ഷിക്കാതെയും ഈ സംഗമം സംഭവിക്കുന്നു. ഈ synchronicity മാത്രമാണ് ഈശ്വരഹസ്തം പ്രവർത്തിച്ചു എന്നതിന് evidence.. Signature of God. ഈശ്വരന്റെ കയ്യൊപ്പ്.

## മനസ്സ് എന്ന ശില്പം

മനസ്സും ശരീരം പോലെ, അഥവാ അതിലും മനോഹരമായ ശില്പമാണ്.അതിന്റെ ഘടന പലരിലും പലപോലെ യാണ്.ചെറുതും വലുതും വിശാലവും ഇടുങ്ങിയതുമായ നിരവധി മനസ്സുകളുടെ ഘടന നാം നിത്യവും അനുഭവി ക്കുന്നു. ചെറിയ മനസ്സിന് ഒരു ത്രികോണാകൃതിയെങ്കിൽ,വിശാലമനസ്സിന് അർദ്ധവൃത്താകൃതിയാണ്.മൂലാധാരം മുതൽ സഹസ്രാരം വരെ ഈ രണ്ടു സിംബലുകളിലാണ് പഴയ ശാസ്ത്രം ഒതുക്കിയത്. പുതിയ ശാസ്ത്രം ഇതിനെ convex deep pyramid , concave shallow one എന്ന് വിളിക്കുന്നു.(Peter Cramthers page 19 .The architecture of mind. Clarendon Press Oxford 2006.)




പ്രത്യക്ഷം,വിശ്വാസം,തൃഷ്ണ,ഇച്ഛ എന്ന് വിരലിലൊതുങ്ങുന്ന ചില ഘടകങ്ങളെക്കൊണ്ട് കൃത്യമായി പഠിക്കാനും ഗ്രഹിക്കാനുമാകുന്നതാണ് ത്രികോണം അഥവാ concave shallow mind.സാധാരണമനസ്ശാസ്ത്രത്തിനു വഴങ്ങുന്ന സാധാരണ മനസ്സുകളാണിവ.ആഴവും പരപ്പുമുള്ള അനേകം വൈജ്ഞാനികമേഖലകളുൾക്കൊള്ളുന്നതും കരുണാമ യവുമാണ് അർദ്ധവൃത്താകൃതിയുള്ള വിശാലമനസ്സ്. അതിനെ ഗ്രഹിക്കാനും നിർവ്വചിക്കാനും സാധാരണ മനശ്ശാ സ്ത്രത്തിനു പ്രയാസമാണ്. ബുദ്ധന്റെ യോഗിമനസ്സിന്റെ മനോഹരശില്പം ഗ്രഹിക്കണമെങ്കിൽ നമ്മുടെ മനസ്സും അതുപോലെ വിശാലമാവണം,സർവ്വജ്ഞമായ യോഗിചിത്തമാവണം.

ഓരോ മനുഷ്യനും സ്വാഭാവികമായി ചിന്തിക്കുന്നത് സ്വന്തം ഭാഷയിലാണ്. മാതൃഭാഷയിൽ ചിന്തിക്കുന്നു, എഴുതുന്നു, മറ്റു ഭാഷകളിലെ ഗ്രന്ഥങ്ങളുമായി എന്റെ ചിന്താധാരയെ താരതമ്യപ്പെടുത്തി നോക്കുന്നു.രു ഭാഷ മാത്രം അറിയുന്നവർക്ക് സംവേദനക്ഷമത കുറയും .1975ൽ Fodor മനസ്സിന്റെ ഭാഷയെ Mentalese എന്ന് വിളിച്ചു. ഏതു ഭാഷക്കും ആധാരം മനസ്സിന്റെ ഭാഷയാണ്.ആ ഭാഷയിലാണ് മനുഷ്യൻ ഉൾപ്പെട്ട സർവ്വജീവജാലവും ,മൃഗപക്ഷികളടക്കം, ചിന്തിക്കുന്നതും പരസ്പരം സംവദിക്കുന്നതും.ഋഷിമാർക്ക് മനസ്സിന്റെ ഭാഷ അറിയാം. മൃഗങ്ങളുടേയും പക്ഷികളുടേയും പ്രകൃതിയുടേയും ഭാഷ അറിയാം.വരരുചികാലം വരെ പ്രകൃതിയുടെ പ്രാകൃതഭാഷയെ പൈശാചിയെന്നു പറഞ്ഞിരുന്നു.മനസ്സിന്റെ ഭാഷ സംസാരിച്ചവർ ഏതുകാലത്തും ഏതുരാജ്യത്തും സംവദിക്കാനായി ഒരു വിദ്യാഭ്യാസഭാഷയെ ആ പ്രാകൃതഭാഷയിൽനിന്ന് സംസ്കരിച്ചെടുത്തപ്പോളാണ് സംസ്കൃതമുണ്ടായത്. കാശ്മീരം മുതൽ കന്യാകുമാരി വരെ അത് അദ്ധ്യയനഭാഷയാക്കി, ആശയസംവേദനം സാദ്ധ്യമാക്കിയത് വലിയ ഒരു വിപ്ലവാത്മകമായ കാൽവെപ്പായിരുന്നു.16ആം നൂറ്റാണ്ടിൽ മാത്രമാണ് ഗ്രീക്ക്,ലാറ്റിൻ ഭാഷകളെ ആധാരമാക്കി ഇംഗ്ലീഷ് എന്ന പ്രാദേശികഭാഷയെ സംസ്കരിച്ച് ഇതുപോലെ ഒരു യൂണിവേഴ്സൽ ഭാഷയാക്കി അദ്ധ്യനഭാഷയാക്കുക എന്ന ആശയം യൂറോപ്പിലുണ്ടായത്. അതാകട്ടെ ഇന്ത്യയുമായുണ്ടായ ബന്ധം കൊണ്ട് യൂറോപ്പിലുണ്ടായ ഒരു നവോത്ഥാനമായിരുന്നു.ഇന്ത്യ ഇംഗ്ലണ്ടിന്റെ കോളനിയാകയാൽ,ഇവിടെ സംസ്കൃതത്തിനു പകരം ഇംഗ്ലീഷ് എന്ന പുതിയ അദ്ധ്യയനഭാഷ പ്രചാരത്തിലാക്കാനും സംസ്കൃതം നിരോധിക്കാനും അവർക്ക് കഴിഞ്ഞു.ഇന്ത്യക്കാർ സ്വന്തം ദേശത്തിന്റെ,മനസ്സിന്റെ ഭാഷ സംസാരിക്കാതായത് ,പഠിക്കാതായത് ഈ ഭാഷാപരമായ conversion കാരണമാണ്. കലകളും ശാസ്ത്രങ്ങളും പഠിപ്പിച്ചിരുന്നത് സംസ്കൃതഭാഷയിലായതിനാൽ ഇന്ത്യക്കാർക്ക് അവയെല്ലാം അന്യമായി. മതമാറ്റത്തിനേക്കാളും അപകടകരമായത് ഈ ഭാഷാമാറ്റമാണ്. സംസ്കൃതം ഇന്ത്യക്കാരന് അന്യമായപ്പോഴും യൂറോപ്പിനും അമേരിക്കക്കും അന്യമായിട്ടില്ല.അവിടെ ഇപ്പോഴും സംസ്കൃതഗ്രന്ഥങ്ങളിൽ ഗവേഷണം നടക്കുന്നു.പഴയ ഇന്ത്യൻ ഭാഷയിൽനിന്ന് പുതിയ ആശയങ്ങൾ അവർക്ക് ഇന്നും കിട്ടിക്കൊണ്ടിരിക്കുന്നു.

## L O T (Languages of thought)

ചിന്താഭാഷകളെക്കുറിച്ച ചിന്ത ബോധത്തെ കുറിച്ച് നമ്മെ ബോധവാന്മാരാക്കുന്നു. ഒരു mentalese അല്ല, നിരവധി mentaleases നമുക്കുണ്ട്. മനുഷ്യനു മാത്രമല്ല, മറ്റു ജീവജാലങ്ങൾക്കും ഉണ്ട്. അതുകൊണ്ടാണ് ബഹുവചനം ഉപയോഗിച്ചത്.

പ്രാപ്യത- അപ്രാപ്യത, സീമിതം- അസീമിതം

ഈ രണ്ടു മിഥുനങ്ങൾ(ദ്വന്ദ്വങ്ങൾ) നോക്കുക. സീമിതമായത് എളുപ്പം പ്രാപ്യവുമാണ്. മനസ്സിന് ഗ്രാഹ്യവുമാണ്. മനസ്സിന് അപ്രാപ്യമാവുക എന്നാൽ അത് അമീമിതവുമാണ്. കാലദേശാദിപരിമിതികൾക്കകത്തുള്ളത് മനസ്സിന് എളുപ്പം പ്രാപ്യമാണ്.അപ്പുറത്തുള്ളത് അതിന്റെ അസ്തിത്വം അനുഭവിക്കാമെങ്കിലും വാക്കുകൊണ്ടോ, ചിന്തകൊണ്ടോ,യുക്തികൊണ്ടോ ഗ്രാഹ്യമോ നിർവ്വചനീയമോ അല്ല. ചില മനസ്സുകൾക്ക് അപ്രാപ്യമായ ചിലത് മറ്റുചില മനസ്സുകൾക്ക് പ്രാപ്യമാവുന്നു(ചില കലകളും ശാസ്ത്രങ്ങളും).അവക്കും അതീതമായതിനെയാണ് അപ്രാപ്യം, അസീമിതം, അനിർവ്വചനീയം ,അചിന്ത്യം മുതലായ പദങ്ങളാൽ ഇവിടെ സൂചിപ്പിക്കുന്നത്. "inaccessibility is a universal property എന്നുള്ളതാണ് ബ്രഹ്മത്തിന്റെ, പ്രപഞ്ചാതീതമായ ശക്തിയുടെ പ്രത്യേകത തന്നെ.

ത്രികോണാകൃതിയുള്ള ചെറിയ മനസ്സും പ്രത്യക്ഷവും ,വിശ്വാസവും തൃഷ്ണകളും കൊണ്ട് പലതും നേടാനുള്ള പദ്ധതി ആവിഷ്കരിച്ച് നടപ്പാക്കുന്നു. ഇത് ഏറ്റവും ചെറിയ എട്ടുകാലിയും,ഷഡ്പദവും പുഴുവും,അമീബ, വൈറസ് മുതലായ ഏറ്റവും ചെറിയ ജൈവകണങ്ങൾ കൂടിയും നടപ്പാക്കുന്നുണ്ട്.അവരുടെ ബോധഘടന ലളിതമായി ഇങ്ങനെ വരക്കാം.

ചക്ഷുപ്രത്യക്ഷം
ഇന്ദ്രിയസംവേദനം
ശാരീരികാവസ്ഥകൾ

വിശ്വാസം ജനിക്കുന്നു
തൃഷ്ണജനിക്കുന്നു
മനസ്സ്

കർമ്മപദ്ധതി ആവിഷ്കാരം
ക്രിയ

നിയന്ത്രണം (Motor function)

വിചാരിച്ചത്നേടുന്നു (സിദ്ധി)
ഫലം

ഇതേപോലെയാണ് മനുഷ്യനിലും പഞ്ചേന്ദ്രിയങ്ങൾ കൊണ്ടുള്ള ഇന്ദ്രിയസംവേദനത്താൽ തൃഷ്ണ(കാമം)കളും വിശ്വാസങ്ങളും ജനിക്കുന്നതും കാമം നേടാനായി കർമ്മവും കർമ്മം കൊണ്ട് ഫലസിദ്ധിയും ഉണ്ടാകുന്നത്. വിശ്വാസിയും കാമിയും അവരവരുടെ വിശ്വാസത്തിന് ഏതു പ്രമാണം ആധാരമാക്കി എന്നതിലാണ് ശാസ്ത്രീയതയും അശാസ്ത്രീയതയും. ഒരാൾ പ്രവർത്തിക്കുന്നത് ഏതെങ്കിലും വിധത്തിലുള്ള കാമം കൊണ്ടോ, ശാസ്ത്രീയമായി തെളിയിക്കപ്പെട്ടതിലുള്ള വിശ്വാസം കൊണ്ടോ. ഇത് നിർണ്ണയിക്കാൻ മറ്റൊരാൾക്ക് എങ്ങനെയാണ് സാധിക്കുക.ചില അഭിപ്രായങ്ങൾ ഉദ്ധരിക്കാം.

1. ഡേവിഡ്സൺ:-(1975).മറ്റൊരാളുടെ ഭാഷയും പെരുമാറ്റവും വിശകലനം ചെയ്യാൻ സാധിക്കുന്നവരും ,ഭാഷവഴി സംവദിക്കുന്നവരുമായ ജീവികൾക്കു മാത്രമേ അത്തരം ചിന്ത സാധിക്കൂ.

2. മക്ഡൊവൽ:-(1994)വിശ്വാസങ്ങൾക്കും ക്രിയകൾക്കും കാരണമായ ശക്തിയെ ഗ്രഹിക്കാൻ സാധിക്കുന്നവർക്ക് മാത്രമേ കാര്യകാരണബന്ധം അറിഞ്ഞ് നിർണ്ണയം സാദ്ധ്യമാവുകയുള്ളൂ.

3.Searle(1992):-ബോധപൂർവ്വമായ വിശ്വാസം, ബോധപൂർവ്വമായ തൃഷ്ണ ഇവ ഉണ്ടെങ്കിലേ സാധിക്കൂ.

ഇന്നദിവസം ഇന്ന സമയത്ത് ഇന്ന പ്രദേശത്ത് മഴക്കാലം തുടങ്ങും എന്ന് ഒരു ജനതക്ക് 7000 വർഷക്കാലമായി ബോധം ഉണ്ട്എങ്കിൽ അതിനു കാരണമെന്താണ്. മഴ പെയ്യണം എന്ന തൃഷ്ണ മാത്രമാണോ. മഴ പെയ്യും എന്ന അന്ധമായ വിശ്വാസം(അന്ധവിശ്വാസം)മാത്രമാണോ. അതോ 7000 വര്ഷത്തിലധികമായി തലമുറകളായി കൈമാറിയ നുഭവസമ്പത്തിന്റെ (observation transformed into experience )ശാസ്ത്രീയമായ പരിണതഫലമോ.മൺസൂൺ കാറ്റുകളെക്കുറിച്ച് ഇന്ത്യക്കാർക്ക് അറിയാനും യൂറോപ്യർക്ക് അറിയാതിരിക്കാനും കാരണം കാലദേശങ്ങളുടെ പ്രത്യേകതയാണെന്ന് അറിയാൻ ബുദ്ധിയുള്ള ഏതു മനുഷ്യനും പ്രയാസമുണ്ടാവില്ല.കാലദേശപരമായ അനുഭവം,കാര്യകാരണബന്ധജ്ഞാനം- കൃഷി,കടൽകടന്ന് കച്ചവടം,ചാതുർമ്മാസ്യം മുതലായ കർമ്മപദ്ധതികളുടെ ആവിഷ്കാരം-അതിന്നായി അനുസരിച്ചുപോന്ന ആചാരക്രമം,ജീവിതനിയന്ത്രണം- ഫലമായി ഇന്ത്യയിലെ പൂർവ്വികർ നേടിയ ഫലസിദ്ധി - ഇതിനെയെല്ലാം നിരാകരിക്കുന്നതാണ് ബുദ്ധിരാഹിത്യം. ഇത് യൂറോപ്പിലെ മനുഷ്യവർഗ്ഗം മനസ്സിലാക്കിക്കഴിഞ്ഞു. ഇന്ത്യയിലാണ് സ്വന്തം പൂർവ്വികരുടെ കഴിവുകളെ നിരാകരിക്കുന്നവരുള്ളത്.

മേല്പറഞ്ഞ തരം വിശ്വാസങ്ങൾക്കും ആചരണങ്ങൾക്കും spatial reasoning and planning അഥവാ spatial intelligence കൊണ്ടുള്ള Fixed action scheme എന്ന് ആധുനികശാസ്ത്രം പേരു കൊടുക്കുന്നു. നേരത്തേ പറഞ്ഞ കൊച്ചുജീവികളുടെ കർമ്മപദ്ധതി ആവിഷ്കാരം പോലെ ഇപ്പോൾ ആദിമകാലഭൂമദ്ധ്യമേഖലാപ്രദേശത്തെ മനുഷ്യരിൽ നമുക്ക് ഇങ്ങനെ ചിത്രീകരിക്കാം.

| പഞ്ചേന്ദ്രിയ<br>മനഃ<br>പ്രത്യക്ഷ | നിശ്ചിതമായ<br>സ്ഥിരമായ<br>കർമ്മപദ്ധതി | അതനുസരിച്ച് ജീവിത<br>നിയന്ത്രണം,ആചരണം | നേട്ടം<br>(സിദ്ധി) |
|---|---|---|---|

ഈ സുസ്ഥിരമായ കർമ്മപദ്ധതികളെയാമ് അവയെ അറിയാത്ത വിദേശികളും അവരെ അനുകരിച്ച് നമ്മളും വെറും അന്ധവിശ്വാസം എന്ന് വിളിക്കാനാരംഭിച്ചത്. പ്രത്യേകമായ spatial intelligence പോലെത്തന്നെ നമ്മുടെ ജ്യോതിശ്ശാസ്ത്ര,ഗണിത,സംഗീത,ഭാഷാപര,കലാപര,ശാസ്തീയ, തത്വചിന്താപരമായ പ്രത്യേകബോധവും ബുദ്ധിയും അതോടൊപ്പം വളർന്നുവന്നതാണ്. സ്വന്തം ചരിത്രമോ ആത്മശക്തിയോ അറിയാത്തവിധം നമ്മുടെ രാജ്യം മാറിക്കൊണ്ടിരിക്കയാണ് ഇന്ന്.

തേനുള്ളിടത്ത് തേനീച്ച വരും. തേനെടുത്ത് തങ്ങൾ കൂട്ടായി ഉണ്ടാക്കിയ ഷഡ്കോണാകൃതിയുള്ള തേൻകൂടെന്ന ശില്പത്തിൽ സംഭരിക്കും.ഷഡ്പദങ്ങൾക്ക് കുലസംഘവും അതിന്നൊരു കുലപതിയുമുണ്ട്. പാലക്കാടൻമലനിരകൾക്കരികിലെ ഉയർന്നപനമുകളിൽ തൂങ്ങിക്കിടന്നാടുന്ന പക്ഷിക്കൂടുകൾ കണ്ടിട്ടുണ്ടോ. അവയുടെ ശില്പചാരുത ശ്രദ്ധിച്ചിട്ടുണ്ടോ.ആ സ്ഥലം,കാലം,കൂടിന്റെ ഘടന,നിർമ്മാണശൈലി, വേണ്ട വസ്തുക്കൾ ഇവയെല്ലാം ആ കൊച്ചു പക്ഷികൾക്കുപോലും നിശ്ചിതസ്ഥിരപദ്ധതികളാണ്. പ്രകൃതിയിൽ സർവ്വജീവികൾക്കുമുള്ള കഴിവുകൾ അവയെ ദിനംപ്രതി കാണുന്ന,അവയെക്കാളും നല്ല മസ്തിഷ്കഘടനയുള്ള നമ്മുടെ ആദിവാസിപൂർവ്വികർക്കും ഉണ്ടായിരുന്നു.

അത് അനുവദിച്ചുകൊടുക്കാനുള്ള ശാസ്ത്രബുദ്ധിയാണ് നമ്മുടെ തലമുറക്ക് ഇല്ലാത്തത്. വെള്ളവും സമുദ്രവും മഴക്കാടിലെ ജൈവവൈവിദ്ധ്യവും കാണാത്ത മരുഭൂമിയിൽനിന്നു വന്ന ഏതോ സഞ്ചാരിവർഗ്ഗമാണ് ഇന്ത്യയിലെ സംസ്കാരമുണ്ടാക്കിയതെന്നും വേദമുണ്ടാക്കിയതെന്നും മറ്റും ജല്പിക്കാനും ആ അന്ധവിശ്വാസം പരത്താനും ഉള്ള ബുദ്ധിമോശം നമുക്ക് വന്നത് ഈ ശാസ്ത്രബുദ്ധിരാഹിത്യം കൊണ്ടാണ്.

ഉറുമ്പിന്റെ വഴി ശ്രദ്ധിച്ചിട്ടുണ്ടോ. അത് ഭക്ഷണം തേടി നേർവരയിലല്ല നടക്കുക. വളഞ്ഞുപുളഞ്ഞാണ്.(zigzag) പക്ഷേ. ഒരിക്കൽ ഭക്ഷണം കണ്ടെത്തിക്കഴിഞ്ഞാൽ അതുമായി തിരിച്ച് പുറ്റിലേക്ക് ഏറ്റവും ചെറിയ ഋജുമാർഗ്ഗത്തിൽ (കർണ്ണം) ആണ് മടങ്ങുക. ഉറുമ്പിന്റെ spatiotemporal ബുദ്ധിയും പ്ലാനിങ്ങും ഉള്ള മനുഷ്യവർഗ്ഗത്തിനു മാത്രമേ നിരന്തരം ചുറ്റുപാടുമായുള്ള ബന്ധത്താൽ കാറ്റും കടലൊഴുക്കും മത്സ്യമാർഗ്ഗവും പക്ഷിമാർഗ്ഗവും നക്ഷത്രദിശകളും അറിഞ്ഞ് കടൽയാത്ര ചെയ്യാനാവൂ.ഇതെല്ലാം ഋഗ്വേദത്തിലെ ഋഷിക്ക് അറിയാം. ഗിരിനിരകളിലെ വനവിഭവങ്ങളും ജൈവവൈവിദ്ധ്യവും അറിയാം. കടലോരത്തുള്ള മനുഷ്യരാണ് വനവിഭവങ്ങളുമായി ലോകം ചുറ്റിയവർ. അവരാണ് വേദകാലത്തെ ആദിമജനത.അല്ലാതെ മരുഭൂമിയിലുള്ളവർ വേദവും കൊണ്ട് ഇവിടേക്ക് വന്നതല്ല.ഒരു ഉറുമ്പിന്റെ ബുദ്ധികൂടി സ്വന്തം കാരണവന്മാർക്ക് ഉണ്ടായിരുന്നു എന്ന് അംഗീകരിക്കാനാവാത്തവരുടെ ബുദ്ധി ഏതു ജനിതകത്തിൽനിന്നാണാവോ വന്നത്.
ഷഡ്കോണമായ തേനറയിൽ ഇരുട്ടത്ത് നൃത്തം ചെയ്യുന്ന തേനീച്ച 8 എന്ന ആകൃതിയിലാണ് നൃത്തം വെക്കുക. ഈ നൃത്തത്തിന്റെ ദിശ പകലിൽ സൂര്യദിശയോട് അനുയോജ്യമായിരിക്കും. 8ന്റെ കേന്ദ്രത്തിലൂടെ വരച്ച ഋജുരേഖക്ക് 30 ഡിഗ്രി വലത്താണ് മദ്ധ്യാഹ്നത്തിൽ.അതായത് ഉത്തരാർദ്ധഗോളത്തിൽ(ഇന്ത്യ അടക്കം)30 ഡിഗ്രിതെക്കുപടിഞ്ഞാറ്. ഇതാണ് തെക്കുപടിഞ്ഞാറൻ കാലവർഷക്കാറ്റിന്റെ ദിശ. ഈ ദിശവെച്ച് തേനീച്ചപോലും ദിശയും ദൂരവും അളക്കുന്നു. തേനെടുക്കുന്ന മനുഷ്യനും കടലിൽ കാറ്റും ഒഴുക്കും നോക്കി സഞ്ചരിക്കുന്ന മനുഷ്യനും ഇതറിയുന്നു .ഉപനിഷത്തുക്കളിൽ സൂര്യനേയുംസൂര്യരശ്മിയേയും മധുനാഡിയോടും മധുവിനോടും ഉപമിക്കുന്നത് കാവ്യസങ്കല്പം മാത്രമല്ല,ശാസ്ത്രീയമായ നിരീക്ഷണഫലം കൂടിയാണ്.

സസ്തനജീവികൾക്ക് രണ്ട് പ്രത്യക്ഷസ്ഥാനങ്ങളുണ്ട്. ഒന്ന് മസ്തിഷ്കത്തിന്റെ താഴെഭാഗത്ത് 2 ടെംപറൽലോബുകളിലായി. മറ്റൊന്ന് മുകൾഭാഗത്ത് രണ്ട് പരൈറ്റൽ ലോബുകളിലായിട്ടും. രണ്ടിലേക്കും മസ്തിഷ്കത്തിന്റെ പിൻഭാഗത്തുള്ള visual projection area (V1) യിൽനിന്ന് വിവരങ്ങൾ അപ്പോളപ്പോൾ കിട്ടുന്നു.V1ലേക്ക് കണ്ണിലെ റെട്ടിനവഴി തലാമസ്സിലെ പാർശ്വഭാഗത്തെ ജെനിക്കുലേറ്റ് ന്യൂക്ലിയസിൽനിന്നാണ് വിവരം എത്തുന്നത്.




ആശയം,കർമ്മം,ഭാഷ ഇവ ടെംപറൽഭാഗത്തും കർമ്മേന്ദ്രിയനിയന്ത്രണം പരൈറ്റൽഭാഗത്തും എന്ന് ന്യൂറോഫിസിയോളജി.ഇവ എപ്പോഴും മുന്നോട്ടുമാത്രമല്ല സംവദിക്കുന്നത്.ഇവ പരസ്പരം തീർത്തും സ്വതന്ത്രവുമല്ല. രണ്ടിനും പിന്നിലേക്ക് സംവദിക്കുന്ന നാഡീവ്യൂഹപഥങ്ങളുണ്ട്.( back projecting neuronal pathways) രണ്ടും തമ്മിൽ ventrodorsal cortex വഴി ബന്ധവുമുണ്ട്.(VD) അതിനാൽ പ്രവർത്തനം ഏറെ സങ്കീർണ്ണവുമാണ്.



ശ്രദ്ധ(concentration)വസ്തുക്കളെ ഗ്രഹിക്കാനും( cognizance) )വർഗ്ഗീകരണം ചെയ്യാനുമുള്ള കഴിവ്(classification), സങ്കല്പദൃശ്യസൃഷ്ടി(visual imagery) എന്ന ധ്യാനമാർഗ്ഗം ഇതിനെല്ലാം backprojecting neuronal pathways വേണം. മനസ്സിൽ നാം സൃഷ്ടിക്കാനോ ചെയ്യാനോ പോകുന്നതിന്റെ ഒരു സങ്കല്പചിത്രം ആദ്യം ധ്യാനിച്ചാണ് നാം ശില്പവും സംഗീതവും സാഹിത്യവുമെല്ലാം സൃഷ്ടിക്കുന്നതും ഗവേഷണം മുതലായ കർമ്മങ്ങൾ ചെയ്യുന്നതും.(Kosslyn S. 1994. Image and brain MIT Press)സങ്കല്പചിത്രങ്ങളെ യാഥാർത്ഥ്യമാക്കുന്ന പ്രക്രിയയാണ് നമ്മുടെ ഓരോ കർമ്മവും. VD എന്ന ഭാഗത്ത് കുരങ്ങുകളിലും മനുഷ്യരിലും mirror neuron systems ഉണ്ട്. ഒരു പ്രത്യേകകർമ്മം മറ്റൊരാൾ ചെയ്യുന്നതു കാണുമ്പോഴോ,നാം തന്നെ ചെയ്യുമ്പോഴോ ഈ നാഡീകോശവ്യൂഹം പ്രവർത്തിക്കുന്നുണ്ട്. നമ്മുടെ ലക്ഷ്യം ആ കർമ്മം ചെയ്യുമ്പോൾ എന്താണോ അതുതന്നെ മറ്റൊരാൾ ആ കർമ്മം ചെയ്യുന്നതു കാണുമ്പോൾ,അയാൾക്കും ഉണ്ടായിരിക്കണം എന്ന് അനുമാനിക്കുന്നത് അതുകൊണ്ടാണ്.
മനുഷ്യനെന്നപോലെ സർവ്വജീവജാലങ്ങൾക്കും പ്രപഞ്ചഭാഷയും അതിന്റെ വ്യാകരണവും അറിയാമെന്നും അതിനാൽ കാലവർഷക്കാറ്റും മഴയും ,പൂവും കായും, പക്ഷിമൃഗാദികളുടെ പെരുമാറ്റവും നോക്കി പ്രപഞ്ചത്തിൽ ഭൂമിയുടെ സ്ഥാനം , സൂര്യചന്ദ്രന്മാരെ ആധാരമാക്കി അറിയാമെന്നുമുള്ളതാണ് ഇന്ത്യയിലെ പഞ്ചാംഗത്തിന്റെ ആദ്യപാഠം. ഇത് ശാസ്ത്രമാണ്. സംശയമുള്ളവർക്ക് ആധുനികശാസ്ത്രത്തിന്റെ പിൻബലം ഉപയോഗിക്കാം. All bees in the Northern hemisphere are born knowing that the sun is in the East in the morning and in the west in the afternoon.(F.Dyer and Dickinson J 1994. Development of sun compensation by honeybees. Proceedings of National academy of science .91.4471-4) പിന്നീട്,അനുഭവത്തിലൂടെ അവ സൂര്യന്റെ യാത്രാപഥം(trajectory)കൃത്യമായി അറിയുന്നു.രാത്രി അവർ തേനറയിൽ നൃത്തം ചെയ്യുന്നത് പാതിരാത്രി സൂര്യൻ വടക്കുദിശയിലെത്തുമെന്ന അറിവോടെയാണ്. എത്രപ്രാവശ്യം താൻ എട്ടിന്റെ ആകൃതിയിൽ നൃത്തം വെക്കുമ്പോൾ സൂര്യൻ ഇന്നയിന്ന സ്ഥാനത്തെത്തുമെന്ന് അവക്കറിയാം.ഇതേപോലെ മഴക്കാറുകൊണ്ട് സൂര്യൻ മറയുമ്പോഴും കൂടി അവ സൂര്യസ്ഫുടസ്ഥാനം അറിയുന്നു.പ്രകൃതിയോടിണങ്ങിയ ഉറുമ്പിനും തേനീച്ചക്കുമെന്നപോലെ ആദിമമനുഷ്യനും അറിവ് സ്വാഭാവികമായിരുന്നു.അത് നീണ്ടകാലപരിചയം കൊണ്ട്(നിരീക്ഷണഗവേഷണം)ശാസ്ത്രമായതാണ് ഇന്ത്യയിലെ പ്രത്യേകത.




ഇതുവരെ സഞ്ചരിക്കാത്ത പുതുപാതയിലൂടെ പുതിയസ്ഥലത്തേക്ക് സഞ്ചരിക്കുന്ന മനുഷ്യശിശുവും മനുഷ്യരും ഇതേ ഉറുമ്പുഗതിയാണ് അനുസരിക്കുന്നത്.ഓരോ ദിശയിലും തന്റെ സഞ്ചാരഗതി അടിയളന്നും ഓരോ തിരിവും മനസ്സിൽ സൂക്ഷിച്ചും തിരികെയുള്ള വഴിയുടെ സങ്കല്പചിത്രം മനസ്സിൽ വരച്ചുമാണ് യാത്ര.പലവട്ടം സഞ്ചരിച്ചു കഴിഞ്ഞ ഒരു ജനത അഥവാ മനുഷ്യവർഗ്ഗം ഏറ്റവും ചെറിയ ദൂരം (കർണ്ണം)എളുപ്പത്തിൽ കടന്നുചെന്ന് ലക്ഷ്യം പ്രാപിക്കാൻ പഠിച്ചുകഴിഞ്ഞവരാണ്. അനുഭവം കൂടാതെ ഇത് സാദ്ധ്യമല്ല. ഭൂമിയുടെ കാന്തികമണ്ഡലം, സൂര്യചന്ദ്രാദികളുടെ സ്ഥാനം, നക്ഷത്രദിശ ,ജ്യോതിസ്സുകളുടെയും കാറ്റിന്റേയും ഗതി ഇവവെച്ച് ദേശാടനക്കിളികളും മത്സ്യങ്ങളും സഞ്ചരിക്കുന്ന പാത ഇവയെല്ലാം ഋഗ്വേദത്തിൽ പരാമർശിക്കുന്നുണ്ട്. ഇന്ത്യയുടെ സമുദ്രതീരവാസികളാണ് വേദമുണ്ടാക്കിയത്, കടൽകടന്ന് സഞ്ചരിച്ച് കച്ചവടം ചെയ്തത് എന്ന് ഇതിൽനിന്നു തന്നെ വ്യക്തമല്ലേ. മരുഭൂമിയിൽനിന്ന് വേദവും കൊണ്ട് എവിടുന്നോ വന്ന ആര്യന്മാരെന്ന സങ്കല്പം എത്ര ബാലിശമാണ്. ബുദ്ധന്റെ ആര്യസത്യവും ആര്യപദത്തിന്റെ നിർവ്വചനവും പോലും ശ്രദ്ധിക്കാതെ ബുദ്ധമതക്കാരെന്നു പറയുന്നവരും കൂടി ആര്യന്മാരെ വിദേശികളെന്നു പറയുന്നതിലെ ബുദ്ധിരാഹിത്യം മനസ്സിലാക്കുക.

പക്ഷിയുടെ ദിശയും, കടലൊഴുക്കിന്റെ ദിശയും കാറ്റിന്റെ ദിശയും തിമിംഗലങ്ങളുടെ വഴിയും ജ്യോതിസ്സുകളുടെ ഗതിയും അറിയുന്നവർക്ക് സമുദ്രം എളുപ്പം തരണം ചെയ്യാമെന്ന ഋഗ്വേദർഷിയുടെ വചനം മിത്താണ്,ശാസ്ത്രമല്ല എന്നു പറയുന്നവരോട് വേറൊന്നും പറയാനില്ല. മറ്റു ജീവികളെന്നപോലെ ആദിമമനുഷ്യനും താൻ ജീവിക്കുന്ന ഭൂഭാഗത്തെ പ്രകൃതിയുടെ ,പ്രപഞ്ചത്തിന്റെ ,ഒരു mental map ഉണ്ടാക്കുകയും നിരീക്ഷണവും അനുഭവവും കൊണ്ട് അതിനെ ശാസ്ത്രമാക്കി വളർത്തിയെടുക്കുകയും ചെയ്തിരുന്നു.അതിനുശേഷമാണ് വാണിജ്യവും നഗരഗ്രാമ ഭരണ സംവിധാനവുമെല്ലാം വന്നത്.നഗരസംവിധാനത്തിനുമുമ്പ് ഗ്രാമത്തിലും ഗ്രാമഭരണസംവിധാനത്തിനുമുമ്പ് ആരണ്യകങ്ങളിലും ഗിരിഗുഹകളിലും എല്ലാം ഇവ വളർത്തിയെടുത്ത മനുഷ്യരുടെ നിരവധി തെളിവുകളുണ്ട്.അവരാണ് നമ്മുടെ ശാസ്ത്രസാരഥികളെന്നു പറയാനുള്ള വൈമുഖ്യം എന്തുകൊണ്ടാണെന്ന് മനസ്സിലാവുന്നില്ല.
ഭക്ഷണം തേടുന്ന എലിയും അണ്ണാനും പക്ഷിയും വളർത്തിയെടുത്ത അറിവുകളെന്തെല്ലാമാണ്.

1.Learning the sun's azhimuth
2.computing direction from position of sun
3.estimating speed of travel
4.Doing dead reckoning
5. Learning center of rotation of night sky
6. computing direction from position of constellation
7. constructing a representation of geometry of an environment
8. constructing a mental map
8. computation of all these types of learning(knowledge)

മനുഷ്യൻ ഇവ സംവദിക്കാനൊരു ഭാഷയും കൂടി നേടി എന്നുമാത്രം. ആദ്യഭാഷ 16ആം നൂറ്റാണ്ടിലെ ഇംഗ്ലീഷോ ബിസി 6ആം നൂറ്റാണ്ടിലെ ഗ്രീക്കോ ക്രിസ്തുവർഷാരംഭത്തിലെ ലാറ്റിനോ അല്ല. ആ വിചാരമാണ് നമ്മുടെ വിഡ്ഢിത്തം. അങ്ങനെയെങ്കിൽ സമുദ്രമാർഗ്ഗം കണ്ടുപിടിക്കാൻ യൂറോപ്പ് 14ആം നൂറ്റാണ്ടുവരെ കാത്തിരിക്കുമായിരുന്നില്ല.



1.4 മില്ല്യൻ വർഷം മുമ്പ് മനുഷ്യവർഗ്ഗം () മഴു അഥവാ പരശു ഉണ്ടാക്കാനാരംഭിച്ചു. അതിന്റെ ത്രിമാനസിമട്രി മനുഷ്യവർഗ്ഗം പഠിച്ചു. കൃത്യമായ പ്ലാനിങ്ങോടെ ഉപകരണനിർമ്മിതി തുടങ്ങിയതിന്റെ ചിഹ്നമായ പരശുനാമം ഇന്ത്യയിലെ പടിഞ്ഞാറൻതീരത്തെ കൊച്ചുകേരളത്തിലെ ഒരു പുരാതനമനുഷ്യവർഗ്ഗത്തിന്റെ (ഭൃഗു)സിംബലാണ്. ഈ ഉല്പന്നമുണ്ടാക്കാൻ വെറും അനലിറ്റിക്കൽ യുക്തി മാത്രം പോരെന്ന് ആധുനികശാസ്ത്രം കണ്ടെത്തിയിരിക്കുന്നു.ശില്പിയുടെ ഓരോ ശില്പവും ഓരോ ഉപകരണവും മാനസികസങ്കല്പസൃഷ്ടിയുടെ അനേകം മൊഡ്യൂളുകൾ ചേർന്നുണ്ടായതാണ്.ഒരു നഗരം സംവിധാനം ചെയ്യുന്ന ശില്പി (സ്ഥപതി)എത്രമാത്രം തന്റെ സങ്കല്പശക്തിയെ സത്യമാക്കി എന്ന് ആലോചിക്കുക. ആദ്യത്തെ സ്ഥപതി പൃശ്നിക്കും സുതപസ്സിനും പിറന്നഓജസ്സാണ്. (ശ്രീകൃഷ്ണന്റെ ഒരു പൂർവ്വജന്മം).ഇദ്ദേഹം വൈദികഋഷിയാണ്. സ്ഥപതിമാരെ ഹോയ്സല,ചാലൂക്യരാജാക്കന്മാർ ഓജ എന്ന പൂർവ്വജന്റെ നാമത്തിലാണ് വിളിച്ചത്.ഒരു ക്ഷേത്രം നിർമ്മിച്ച സ്ഥപതിയുടെ ജ്ഞാനം ,അദ്ദേഹം ഉപയോഗിച്ച വിജ്ഞാനശാഖകളും ഉപകരണങ്ങളും പ്രയോഗങ്ങളും എല്ലാം ക്ഷേത്രസമുച്ചയം നമ്മോട് പറയുന്നുണ്ട്.

ആദിമനുഷ്യന് പ്രത്യക്ഷം,തൃഷ്ണ,വിശ്വാസം,കർമ്മപദ്ധതി, കർമ്മേന്ദ്രിയനിയന്ത്രണം,ശ്രദ്ധ, ഓർമ്മ, അനുഭവസംവേദനത്തിലൂടെ വിദ്യാഭ്യാസം,അവയുടെ ക്രോഡീകരണം,വായ്മൊഴി ലിപിയും ഭാഷയുമായി ഗുരുകുലങ്ങളും കുലപതിമാരും അതിനെ സംരക്ഷിക്കൽ ,ഈ ഗിൽഡുകളുടെ ഗ്രാമനഗരസൃഷ്ടി, അവയുടെ ഭരണനിയന്ത്രണം, വാണിജ്യവ്യാപാരം, ശാസ്ത്രം,കല, ജനജീവിതത്തിൽ ശാന്തി കൈവരുത്താനുള്ള പദ്ധതികളുടെ പ്ലാനിങ്ങ്- ഇതെല്ലാം കഴിഞ്ഞാണ് ശ്രുതിയായ വേദം എഴുതപ്പെടുന്നത്. അപ്പോഴേക്കും ഭാഷ ഈ സംവിധാനങ്ങളിലൂടെ കല്പവൃക്ഷമായി വളർന്നുകഴിഞ്ഞിരുന്നു.

ഹരപ്പ,മൊഹഞ്ജോദാരോ കാലത്തെ ലിപി ആദ്യകാലത്തെ വൈദികലിപിയായിരുന്നിരിക്കണം. അതിനുള്ള തെളിവ് അന്നത്തെ ശില്പങ്ങളിലും സീലുകളിലും കാണുന്നുണ്ട്. വ്യാസനും കൃഷ്ണനും (തുവരികൈക്കോമാൻ) ജീവിച്ച ആദിഹരപ്പൻകാലമാണ് രണ്ടാമത് വേദം പകുത്ത ഇടൈച്ചങ്കകാലം (തമിഴ്) .ഇതിനെല്ലാം സാഹിത്യത്തിലും പുരാവസ്തുഗവേഷണത്തിലുമായി നമുക്ക് തെളിവുകളുമുണ്ട്.

മനുഷ്യമസ്തിഷ്കത്തിന്റെ പഠനം അക്കാലത്തുതന്നെ നമ്മുടെ മസ്തിഷ്കം ഇതിനെല്ലാമുള്ള കഴിവുനേടിക്കഴിഞ്ഞിരുന്നതായി തെളിയിക്കുന്നു.

എന്റെ ഒരു സഹപ്രവർത്തകൻ ഒരിക്കൽ എന്നോട് ചോദിച്ചു:- Suvarna,How old are you ?

six thousand years. എന്നായിരുന്നു എന്റെ ഉത്തരം.

Are you kidding ? . അദ്ദേഹം ചോദിച്ചു

അല്ല. ചുരുങ്ങിയത് 6000 വർഷത്തെ പഴക്കമെങ്കിലും എന്റെ ആത്മാവിനുണ്ടാവണം. അത്രയും മുമ്പ് ജീവിച്ച ശ്രീകൃഷ്ണന്റെ തീർത്ഥപാദം പതിഞ്ഞ ഈ പുണ്യാത്മാവിന് ,പ്രിയസുഹൃത്തേ,അത്രയെങ്കിലും പഴക്കം ഉണ്ടാവണം.

ഇന്ത്യയിലെ ഓരോ ആദിമമനുഷ്യന്റെ ആത്മാവിലും ,ഏറ്റവും പുണ്യവും പുരാതനവും നിത്യകൈശോരവുമായ ഈ നവനീതം തന്നെ ഞാൻ തിരിച്ചറിയുന്നു. ആ പൂർവ്വികരുടെയെല്ലാം ജനിതകം എന്നിലുമുണ്ട്. അതാണ് എന്റെ വിചാരങ്ങളെയും കർമ്മങ്ങളേയും ഇപ്രകാരം വിശുദ്ധമാക്കിയത് എന്ന് ഞാൻ മനസ്സിലാക്കുന്നു. അവരും എന്നെപ്പോലെ ശാസ്ത്രീയമായി ചിന്തിക്കയും രാജ്യത്തെ സ്നേഹിക്കയും ചെയ്തിരുന്നവരാണെന്ന് ഞാൻ തിരിച്ചറിയുന്നു. അവരെ ബുദ്ധിയില്ലാത്തവരും യൂറോപ്പിന്റെ ദയ കൊണ്ട് അറിവു ലഭിച്ചവരുമായ പാഗനുകളായി കാണാനെനിക്ക് കഴിയുന്നില്ല.കാരണം അവരുടെ ജനിതകമാണ് എന്റേതും . അവർക്കില്ലാത്ത ബുദ്ധി എനിക്കെങ്ങനെ ഉണ്ടാവും.

### മാനവമനസ്സിന്റെ മൊഡ്യൂൾ

1. ഭാഷ
2.കാര്യകാരണബന്ധം കൊണ്ട് ഫോക്-ഫിസിക്സ് അറിവ്
3. ജൈവവസ്തുസംബന്ധമായ ഫോക്-ബയോളജി അറിവ്
4. മനസ്സ് വായിച്ചറിയാൻ കഴിവ്
5.അതിൽനിന്നുണ്ടായ അനുകരണശേഷി
6.അഭ്യാസത്തിലൂടെ സങ്കീർണ്ണമായ സ്കിൽസ് വികസനം(വാസ്തു,സംഗീതം)
7. സാമൂഹ്യപാഠം,മുതിർന്നവരിൽനിന്ന് പെരുമാറ്റച്ചട്ടം,ധർമ്മം
8. വിജയകരമായ സമൂഹസംവേദനത്തിലൂടെ പദവി,കീർത്തി
9. കുലം,വംശം,രാഷ്ട്രം എന്നിങ്ങനെ സഹജീവികളെ സ്നേഹിക്കാനും സംരക്ഷിക്കാനും കഴിവ്
10. വൈകാരികപക്വതകൊണ്ട് സമൂഹജീവിതത്തെ സമ്പന്നമാക്കൽ
11.രണ്ടുസമൂഹങ്ങൾ തമ്മിലുള്ള സംവേദനത്തിൽ ഫലപ്രദമായ രീതിയിൽ സ്വന്തം ഉത്തരവാദിത്തം പങ്കുവെക്കൽ
12.നർമ്മബോധം,ലീല
13.കഥകേൾക്കാനും രചിക്കാനും പാടവം
14.സംഗീതബോധം,താളബോധം,നൃത്തം
15.നാലിനേക്കാൾ വലിയസംഖ്യകളുടെ ബോധം, അസംഖ്യം,അനന്തം വരെ
16.സങ്കല്പിക്കാൻ കഴിവ്. (18 മാസം മുതലാരംഭിക്കുന്നു)
17.സൃഷ്ടിപരമായ ചിന്ത,പുതിയആശയം,പ്രശ്നപരിഹാരരീതി
18. തർക്കം,ലോജിക്ക്,യുക്തി,അനുമാനം
19.സാമാന്യനിയമം,ശാസ്ത്രനിയമം,ഇവ അനുമാനിച്ചെടുക്കൽ
20 മെറ്റഫറുകളിലൂടെ വിശകലനം,നിരൂപണം
21. പ്രായോഗികബുദ്ധി
22.സൈദ്ധാന്തിക,പ്രായോഗികയുക്തിയെ പുനഃപരിശോധിച്ച് ആവശ്യാനുസാരം പുനർസൃഷ്ടിക്കാനും മാറ്റം വരുത്താനുമുള്ള കഴിവ്.

ഇതെല്ലാം പല അനുപാതത്തിൽ ചേർന്ന മനുഷ്യമനസ്സും മസ്തിഷ്കവും അതീവ സങ്കീർണ്ണവുംഓരോരുത്തർക്കും തനിമ തരുന്നതുമാണ്. സാമാന്യബുദ്ധി (g)എല്ലാവർക്കുമുണ്ട്. എന്നാൽ സവിശേഷമായി ചിലതിൽമാത്രം കാണിക്കുന്ന ബുദ്ധിയിൽ മനുഷ്യർ തമ്മിൽ ഭേദമുണ്ട്.ബാഹ്യവസ്തുക്കളിലേക്ക്തിരിച്ചുപിടിച്ച മനസ്സും ആന്തരവിഷയങ്ങളിലേക്ക് തിരിച്ചുപിടിച്ച മനസ്സും തമ്മിലെന്താണ് വ്യത്യാസം. രണ്ടു മോഡലുകളായി അവയെ വരച്ചുകാണിക്കാം.



സമീപനം സ്വീകരിക്കുന്നു.(page 183. The Architecture of Mind Peter Carnithers .Clarenden press 2006)യോഗഭ്രഷ്ട് വന്നാലും അന്തർമുഖമായ യോഗിമനസ്സിന് വീണ്ടും self-monitoring ചെയ്ത് ഉയരാനാവുമെന്നാണ് ഇന്ത്യയിലെ യോഗശാസ്ത്രം പറഞ്ഞിട്ടുള്ളത്. സ്വയംപരിശോധന(ആത്മപരിശോധന)ചെയ്യാതെയുള്ള അറിവ് അപകടകാരിയാണ്. അല്ലെങ്കിൽ ചിലപ്പോൾ ഗോസിപ്പ് തലത്തിലേക്ക് ഇറങ്ങിപ്പോയേക്കാവുന്നതാണ്. സമഗ്രലാവണ്യദർശനത്തിന് അന്തർമുഖമായ യോഗദൃഷ്ടി വേണം. സമൂഹത്തിന്റെ മുഴുവൻ നന്മക്കും അതാവശ്യമാണ്. കുട്ടി നടക്കാൻ പഠിക്കുമ്പോൾ വീഴ്ച സാധാരണമാണ്. അതുപോലെ മാത്രമേ യോഗി യോഗഭ്രഷ്ടിനെ കാണുന്നുള്ളു.ഒരിക്കൽ വീണു എന്നു വെച്ച് കുട്ടിയോട് ആരും ഇനി നടക്കരുതെന്ന് പറയില്ലല്ലോ. വീണ്ടും ശ്രമിക്കാനല്ലേ പറയൂ.
ഒരു സന്ദേശം മറ്റൊരാളോട് സംവദിക്കാനുണ്ടെങ്കിൽ വൈഖരി (വാമൊഴി) വരമൊഴി എന്നിവ സൃഷ്ടിക്കപ്പെടുന്നു. അതുവരെ ഭാഷ നമ്മുടെ ഉള്ളിലെ വിളക്കാണ്,മാനസികപ്രക്രിയയാണ്, ചിന്തയാണ്. പഴയ തമിഴുഭാഷ സരസ്വതിയെ ചിന്താവിളക്ക് എന്നു വിളിക്കുന്നത് എത്ര അർത്ഥവത്താണ്. ആ വിളക്ക് ഉള്ളിൽ തെളിഞ്ഞാൽ ഭാഗ്യമായി.

മനസ്സിലെ ഭാഷ
ഭാഷാഗ്രഹണം
ഭാഷാപരിചയം
ഭാഷാസൃഷ്ടി
വിശ്വാസങ്ങൾ
ദർശനം
പ്രായോഗികയുക്തി
മോട്ടോർ
തൃഷ്ണകൾ
ശാരീരികാവസ്ഥ



തലമുറകളിലൂടെയുള്ള അനുകരണം ,അദ്ധ്യയനം,സാംസ്കാരികവും സാമൂഹ്യവുമായ ചര്യകൾ,കഥകൾ ഇവയെല്ലാം നമ്മുടെ മനസ്സിലെ ഭാഷയെ സൃഷ്ടിക്കുന്നു. പുറത്തേക്ക് പ്രകാശിപ്പിക്കുന്നു. ഒരാളുടെ ഭാഷ,അതുപയോഗിക്കുന്ന വിധം ഇവയിൽനിന്ന് മനസ്സിനെ വായിച്ചെടുക്കാം. സംസ്കാരത്തെ ഗ്രഹിക്കാം. ഒരു അഭിനേതാവ്, സംഗീതജ്ഞൻ, ക്ലാസെടുക്കാൻ പോകുന്ന ഗുരുനാഥൻ ഇവരുടെയെല്ലാം മാനസികമായ തയ്യാറെടുപ്പ് എങ്ങനെയായിരിക്കും.

ഭാഷാഗ്രഹണം
ഭാഷാ.സംഗീതപരിചയം
സൃഷ്ടി
വിശ്വാസം
കർമ്മപദ്ധതി
ദർശനം
പ്രായോഗികയുക്തി
തൃഷ്ണകൾ
കർമ്മേന്ദ്രിയം.



ഇവിടെ താൻചെയ്യേണ്ട കർമ്മപദ്ധതിയെ ദർശിച്ച് സ്വയം monitor ചെയ്യുന്ന അന്തർമുഖമനസ്സിന്റെ പ്രതിഭാപ്രവർത്തനം(പ്രജ്ഞ) പ്രവർത്തിക്കുന്നത് പ്രകടമായി കാണാം.ഇതാണ് പ്രജ്ഞാപാരമിതത്തിലേക്കുള്ള യോഗമാർഗ്ഗവും അനുവർത്തിക്കുന്നത്. പ്രശ്നപരിഹാരത്തിൽ ഭാഷ ഉള്ളടക്കങ്ങളെയെല്ലാം (സർവ്വവിഷയം,സർവ്വവസ്തു)സമന്വയിക്കുന്നതും(content integration)ഇങ്ങനെയുള്ള അന്തർമുഖമായ ഉൾക്കാഴ്ച(യോഗദർശനം)യിലാണ്. ലോകംമുഴുവനും ഒന്നെന്ന മഹാദ്വൈതത്തിലെത്താൻ സർവ്വജ്ഞചിത്തം ബഹിർമുഖവും അന്തർമുഖവുമായ രണ്ടു വിചാരധാരകളേയും സമന്വയിക്കുന്നു.

അതിനാൽ ഒരാളുടെ വാക്കും പ്രവൃത്തിയും അയാളുടെ ചിന്തയിലാണ്. മറിച്ച്,ഒരാളുടെ വാക്കും പ്രവൃത്തിയും കൊണ്ടാണ്,രൂപം,വംശം,നാമം ഇവ കൊണ്ടല്ല മനസ്സിനെ അറിയുന്നത്. അഥവാ മനസ്സും ബുദ്ധിയും സാത്വികമോ രാജസമോ താമസമോ എന്നറിയുന്നതിന് വാക്കും പ്രവൃത്തിയുമാണ് ആധാരങ്ങൾ. ഗുണാധിഷ്ഠിതമാണ് ചാതുർവ്വർണ്യം എന്ന് അർത്ഥം.
വാക്ക് സത്യം,പ്രവൃത്തി നിർമ്മലം, നിഷ്കാമം. മനസ്സ് സാത്വികം. അതിനാൽ, ബ്രഹ്മചിന്ത,ആത്മജ്ഞാനം, അദ്ധ്യയനം,അദ്ധ്യാപനം ഇവയ്ക്ക് അനുയോജ്യം. ഇങ്ങനെയാണ് ബ്രാഹ്മണനെ നിർവ്വചിച്ചത്. വാക്കും പ്രവൃത്തിയും നിർമ്മലമായ ചിന്തയും ഉള്ളവനും മുഖം(വാക്ക്)കർമ്മേന്ദ്രിയമാക്കി അദ്ധ്യാപനം ചെയ്യുന്നവനുമായ ഗുരുവാണ് ബ്രഹ്മജ്ഞാനി. ബ്രാഹ്മണന്റെ കർമ്മേന്ദ്രിയം മുഖം(വാക്ക്)ആണ്. ഇതുപോലെ കൈ ക്ഷത്രിയനും കാലുകൾ വൈശ്യനും (സഞ്ചാരം)പാദം ശൂദ്രനും കർമ്മേന്ദ്രിയമാണ്.
40000 വർഷം മുമ്പ് യൂറോപ്പിൽ മാനവവംശത്തിൽ ഒരു സാംസ്കാരികസ്ഫോടനം നടന്നു. (cultural big bang)വിവിധതരം ശിലോപകരണങ്ങൾ,വിഗ്രഹങ്ങൾ,ഗുഹാചിത്രങ്ങൾ,വ്യത്യസ്തതരം മണികളും(beads)അലങ്കാരവസ്തുക്കളും ശവസംസ്കാരസ്ഥലത്തെ ആചാരങ്ങളും അങ്ങനെ പലതും- ഇത് ഒരു ക്രിയേറ്റീവ് (സൃഷ്ടിപരം)സ്ഫോടമാണ്. ഏഷ്യയിലും ഇന്ത്യയിലും ഇതെല്ലാം നടന്നു. യൂറോപ്പിൽ ഇന്ത്യയോടു തൊട്ട് കിടക്കുന്ന തുർക്കി ,റഷ്യ മുതലായ സ്ഥലങ്ങളിലാണ് ഇത്തരം ക്രിയേറ്റീവ് കൾച്ചറൽ സ്ഫോടം നാം കാണുന്നത്.
ആഫ്രിക്കയിലും 3 ലക്ഷം കൊല്ലം മുമ്പ് മനുഷ്യന്റെ പൂർവ്വികരുണ്ട്.280000വർഷം മുമ്പ് അവരും ശിലോപകരണങ്ങളും വർണ്ണങ്ങളും അമ്മിയും ഉപയോഗിക്കുന്നുണ്ട്. അസ്ത്രം (250000 വർഷം),കക്കശേഖരിച്ച് ദൂരസ്ഥലങ്ങളിൽ വിനിമയം(140000)ഖനനവും അടയാളം കൊത്തിയവസ്തു നാണ്യമായി ഉപയോഗിക്കലും മരിച്ചവരെ ആചാരപൂർവ്വം യാത്രയാക്കലും(100000വർഷം)മണികൾ(beads)ഉണ്ടാക്കൽ (60000)വിഗ്രഹനിർമ്മിതി(50000 വർഷംമുമ്പ്)മനുഷ്യർ ഉണ്ടാക്കാനാരംഭിച്ചു.(S.McBrearty & Brooks A.The revolution That wasn't. Journal of human evolution 39. 453-563. 2000) വ്യക്തവുംശാസ്ത്രീയവുമായ നഗരനിർമ്മിതി ബിസി10000-7000 മുമ്പേ ഇന്ത്യയിലുണ്ട്. ഇന്ത്യക്കാരന് 70000-100000 പഴക്കമുള്ള ജനിതകമുണ്ട്.

ചിന്ത,ദർശനം,ഭാഷ,സംവേദനം,കർമ്മേന്ദ്രിയങ്ങളുടെ സിസ്റ്റമാറ്റിക്ക് ,ബോധപൂർവ്വമായ പ്രവർത്തനം,കൂട്ടായ കേന്ദ്രീകൃതഭരണസംവിധാനം,വിദ്യാഭ്യാസസമ്പ്രദായം, സമൂഹനന്മയെക്കുറിച്ച വ്യക്തമായ അറിവ്,ആരോഗ്യപാലനം,ശുചിത്വം, വാണിജ്യം,കൃഷി,ഗതാഗതം,പ്രതിരോധം ,ഇവയിലെ വളർച്ച ഇവകൂടാതെ ഒരു നഗരവ്യവസ്ഥ നിലവിൽ വരാൻ ന്യായമില്ല.ഈ വ്യവസ്ഥ നടപ്പാക്കിയ മനുഷ്യരുടെ മസ്തിഷ്കവളർച്ച അവരുടെ പുരാവസ്തുഅവശിഷ്ടങ്ങൾ, ബാക്കിവെച്ചുപോയ കഥകൾ,ചരിത്രം,ശാസ്ത്രങ്ങൾ,കലകൾ ഇവയിൽനിന്ന് മനസ്സിലാക്കാം.

ഒരു സിദ്ധാന്തം ശാസ്ത്രസത്യമായി അംഗീകരിക്കണമെങ്കിൽ,
1. എല്ലാ ഡാറ്റയും(അഥവാ ഭൂരിപക്ഷം ഡാറ്റ)ശരിയാണെന്ന് ബോദ്ധ്യം വന്നിരിക്കണം
2. ലളിതമായി,ഏറ്റവും ചുരുങ്ങിയ വാക്കിൽ(സൂത്രരൂപം, സമവാക്യം)പറയാനാവണം
3. consistency ഉണ്ടാവണം,മാറിമാറി പറയുന്നത് സത്യമാവില്ല
4. ചുറ്റുപാടുകളുമായി ഒത്തുപോകണം(coherence)
5. ഫലപ്രദമാകണം. പുതിയ പ്രവചനവും പുതിയ അന്വേഷണമാർഗ്ഗങ്ങളും കൊണ്ട് ധന്യമാകണം
6. അനേകവിധഅറിവുകളെ അഥവാ ഡാറ്റകളെ ഏകീകരിക്കാൻ(unifying)ഉള്ള സാദ്ധ്യത(scope)വേണം.

ഇതൊക്കെയാണ് ശാസ്ത്രം ( Newton-Smith W. 1981. The rationality of science .Routledge.)
മനുഷ്യൻ വിജ്ഞാനദാഹിയാണ്. ജിജ്ഞാസുവാണ്. വിജ്ഞാനദാഹത്തെ പൂർണ്ണമായി ശമിപ്പിക്കുന്ന ഏറ്റവും പരമമായ സത്യത്തെ ദർശിക്കാനാണ് എല്ലാ ഗവേഷണവും. അതിനുള്ള ഗുണങ്ങളാണ് മുകളിൽ കൊടുത്തത്. ഈ criteria for science അഥവാ cognitive ingredients of science വെച്ചാണ് മനുഷ്യന്റെ സാംസ്കാരികസ്ഫോടം അഥവാ സൃഷ്ടിപരമായ സ്ഫോടത്തെ നാം കാണേണ്ടതും കാണുന്നതും. അങ്ങനെ കണ്ടാൽ,300- 400 വർഷം മാത്രം പഴക്കമുള്ള ആധുനികശാസ്ത്രം താൻ ആരുടെ തോളിൽ കയറിനിന്നാണ് ചിന്തിക്കാൻ തുടങ്ങിയതെന്ന് ഓർക്കും. അത്തരമൊരു self monitoring അഥവാ self analysis ഇല്ലാത്തതാണ് ഇന്നത്തെ ശാസ്ത്രത്തിന്റെ ഒരേ ഒരു പ്രശ്നം.സ്വന്തം തെറ്റുകൾ തിരുത്തി മുന്നോട്ടു പോവുന്നത് ലോകത്തിലെ സർവ്വജീവജാലത്തിനും ക്ഷേമവും സുഖവും തരും. അതായിരിക്കണം ശാസ്ത്രലക്ഷ്യം.കരുണയില്ലാത്ത ശാസ്ത്രം ഹിംസയും അക്രമവും ഉണ്ടാക്കും.കരുണ ശാസ്ത്രത്തോട്സമന്വയിക്കണം.

വാസനകൾ:-

തൃഷ്ണകളും വിശ്വാസങ്ങളും അവയിൽനിന്ന് കർമ്മങ്ങളും ഉണ്ടാവുന്നത് നാം കണ്ടു. എങ്ങനെയാണ് ഈ തൃഷ്ണകളും വിശ്വാസങ്ങളും ശേഖരിക്കപ്പെട്ട് വാസനകളും ലക്ഷ്യങ്ങളുമായി മാറുന്നത്.




തൃഷ്ണകളെ യുക്തിചിന്ത കൊണ്ട് ശമിപ്പിക്കാം.തൃഷ്ണകളുടെ പ്രചോദനമില്ലെങ്കിലാണ് മനുഷ്യന് നിഷ്കാമമായി ലോകത്തിനു മുഴുവനും ഹിതകാരിയായ കർമ്മം ചെയ്യാനാവുക. അത്തരം വ്യക്തികളാണ് ഭരണചക്രം തിരിക്കേണ്ടതും ഭരണോപദേഷ്ടാക്കളാവേണ്ടതും.രാജാക്കന്മാരും ഉപദേഷ്ടാക്കളായ ബ്രാഹ്മണരും അപ്രകാരമാവണമെന്ന് ഇന്ത്യയിൽ നിഷ്കർഷിച്ചത് ജനനന്മക്കാണ്. അർഹത ഭൂരിപക്ഷവോട്ടുമാത്രമല്ല,ധർമ്മാനുഷ്ഠാനത്തിലുള്ള നിഷ്കർഷ കൂടിയാണ്. ധർമ്മം എന്താണെന്ന അറിവും ധർമ്മചിന്തയുമുണ്ടെങ്കിൽ തൃഷ്ണ കൂടാതെ സദ്കർമ്മം ചെയ്യാൻ ആ ധർമ്മവിജ്ഞാനം തന്നെ പ്രചോദനമാകും. ഈ പ്രചോദനത്തെ പൌരാണികഇന്ത്യ മാത്രമല്ല,ആധുനികരും അംഗീകരിച്ചിട്ടുണ്ട്. (Dancy .J. Moral reasons .Blackwell 1993. & Practical Reality OUP 2000).ധർമ്മോന്ന പരദേവതാ.ധർമ്മത്തിലുപരിയായി ഒരു പരദേവതയില്ല.കേരളരാജവംശങ്ങളുടെ പരദേവതയായ വേട്ടേക്കരന്റെ മോട്ടോ ഇതാണ്.

വാർദ്ധക്യകാലത്ത് അമ്മ ഒരിക്കൽ എന്നോടു പറഞ്ഞു:- കുട്ടി എന്റെ കർമ്മവിപാകം ഒന്ന് നോക്കി പറഞ്ഞുതരൂ. തന്റെ അന്ത്യപ്രയാണത്തിന് അമ്മ ഒരുങ്ങുകയായിരുന്നു.

എങ്ങനെയാണ് എന്നിൽ ധർമ്മവാസന വന്നത്. എന്തുകൊണ്ടാണ് ഒരേ തറവാട്ടിൽ ഒരേ വ്യക്തികളാൽ വളർത്തപ്പെട്ട് ഒരേ ചുറ്റുപാടിൽ വളർന്ന രണ്ടുകുട്ടികളുടെ വാസനകൾ രണ്ട് ധ്രുവങ്ങളിലായിപ്പോകുന്നത്.ഒരു കുട്ടിക്ക് പ്രശസ്തി, പണം,ആടയലങ്കാരം, പുരുഷശരീരഭോഗം, ഭൌതികസുഖം- എത്ര കിട്ടിയിട്ടും വീണ്ടും തൃഷ്ണ,തൃഷ്ണ.. കിട്ടാതെ വന്നാൽ ക്ഷോഭം,കരച്ചിലും ആവലാതിയും.മറ്റേ കുട്ടിക്ക് ഇതൊന്നുമില്ലാതെയും പരമതൃപ്തി. Nurture അഥവാ വളർത്തലാണ് വാസനയുണ്ടാക്കുന്നതെന്നു പറയുന്ന തിയറിസ്റ്റുകൾക്ക് ഇതിനുത്തരമുണ്ടാവില്ല. കുട്ടികളുടെ തനിമ,സ്വഭാവം,വ്യക്തിത്വം - വളർത്തലിനും ജനിതകങ്ങൾക്കും അപ്പുറം എന്തോ ഒന്നിലേക്ക് വിരൽ ചൂണ്ടുന്നു ഈ ഉദാഹരണം.ഇവിടെ പൂർവ്വജന്മവാസന, അതിന്റെ പ്രചോദനം, ശക്തി ,അതിനാൽ വ്യക്തി സ്വാഭാവികമായി തെരഞ്ഞെടുക്കുന്ന കർമ്മപഥവും ജീവിതവും ,അതിന് ആ ജീവാത്മാവിനെയും അതിന്റെ മസ്തിഷ്കസരണികളേയും തയ്യാറാക്കിയ പ്രതിബാപ്രകാശം. ഇവയെ നാം കാണുന്നു. ധർമ്മകായമെന്ന് ബുദ്ധമതവും പൂർവ്വകർമ്മവാസന എന്ന് യോഗപദ്ധതിയും വിളിച്ച മഹാശക്തി. അതാണ് നമ്മുടെ ജീവിതത്തിന് ലക്ഷ്യവും മാർഗ്ഗവും രൂപവും തരുന്നത്. 21ആം നൂറ്റാണ്ടിൽ ജീവിക്കുന്ന ഒരു വ്യക്തിയുടെ തനിമ എന്താണ്.

ഭൂമിയുടേയും അന്തരീക്ഷത്തിന്റേയും താപനിലകൂടുന്നു. ജീവന്റെ അസ്തിത്വം തന്നെ അപകടത്തിലാവുന്നു. തീവ്രവാദം,മദ്യപാനം,അറ്റുപോകുന്ന കുടുംബബന്ധങ്ങൾ,മൂല്യശോഷണം, കലഹങ്ങളാൽ ശബ്ദായമാനമായ സംസാരജീവിതം, കൈക്കൂലി, ഹിംസ,വഞ്ചന, ബലാത്സംഗം-ഇതല്ലാതൊന്നും മാദ്ധ്യമങ്ങളിൽ കാണാനില്ല.സ്വന്തം വീട്ടിൽ വസ്ത്രം മാറുമ്പോഴും കൂടി കാമറക്കണ്ണുകളെ ഭയന്ന് പ്രൈവസി ഇല്ലാതായി.എന്നിട്ടും ഈ ലോകത്തിലും നന്മയുടെ കിരണങ്ങൾ -സ്നേഹത്തിന്റേയും കാരുണ്യത്തിന്റേയും മാർദ്ദവമേറിയ പൂവിതളുകൾ-കണ്ടെത്തുന്നു എന്നതുതന്നെ നമ്മുടെ ഒരു തനിമയാണെന്നു പറയാം. Identity crisis നിടയിൽ ആ ഒരു identity യിൽ ചില സഹൃദയസൌഹൃദങ്ങൾ ഇവിടെ കനിവിന്റെ പച്ചപ്പായി വേറിട്ട് നിൽക്കുന്നു.

പത്താംക്ലാസിൽ പഠിക്കുമ്പോളാണ് ആദ്യമായി ഒരു ഡിസക്ഷൻഹാൾ ഞാൻ കാണുന്നത്. മെഡിക്കൽ കോളേജ് കാണാൻ എന്റെ സഹോദരി എന്നെ കൊണ്ടുപോയതാണ്. വരിവരിയായിട്ട മേശകളിൽ ഉണങ്ങിവരണ്ട് കറുത്തുവിറങ്ങലിച്ച് കിടക്കുന്നവർ. നമ്മെപ്പോലെ ചിന്തിക്കയും സംസാരിക്കയും ചെയ്ത മനുഷ്യരായിരുന്നു. അവരുടെ മസ്തിഷ്കം ഇപ്പോൾ പ്രവർത്തനരഹിതമാണ്. അവിടെ തൃഷ്ണയോ വിശ്വാസമോ കർമ്മപദ്ധതികളോ ഒന്നുമില്ലാതായി. പക്ഷേ ആ നാഡീകോശങ്ങൾ പഴയപോലെ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഭൌതികശരീരത്തിലല്ല, അതിലൂടെ പ്രവഹിച്ചിരുന്ന വൈദ്യുതകാന്തികമണ്ഡലശക്തിയിലാണ് സർവ്വചിന്തയും ക്രിയയും വാക്കും . ആ വൈദ്യുതകാന്തികമണ്ഡലമാകട്ടെ, നേരിട്ട് ഭൂമിയുടേയും സൂര്യന്റേയും കാന്തികമണ്ഡലത്തോട് ഇണങ്ങി പ്രവർത്തിക്കുകയുമാണ്. അതുകൊണ്ട്, ഒരു വൈദ്യുതകാന്തികമണ്ഡലത്തിലുണ്ടാവുന്ന നേരിയ വ്യതിയാനം മറ്റേതിനേയും ബാധിക്കുന്നു. ജൈവവും അജൈവവുമായ പ്രപഞ്ചങ്ങളുടെ ഈ ഊർജ്ജപ്രവാഹം തടസ്സപ്പെട്ടാൽ പിന്നെ ചിന്തയുമില്ല, ക്രിയയുമില്ല, ജീവനുമില്ല.

ഒരു ജനിതകത്തിന്റെ പ്രചോദനം ചെറിയൊരീച്ചയിൽപ്പോലും( ) 38000 പ്രോട്ടീനുകളിലൊന്നിനെ ഉണ്ടാക്കുന്നു.ആ പ്രോട്ടീൻ എങ്ങനെ മസ്തിഷ്കത്തിൽ പ്രവർത്തിക്കുന്നു,മസ്തിഷ്കകോശങ്ങൾക്കിടയിലെ സംവേദനത്തെ എങ്ങനെ ബാധിക്കുന്നു ,ആ സംവേദനത്താൽ മസ്തിഷ്കത്തിന്റെ ഒന്നോ അതിലധികമോ ഭാഗങ്ങൾ എങ്ങനെ പ്രവർത്തിക്കുന്നു -ഇതെല്ലാം സങ്കീർണ്ണങ്ങളായ പ്രതിഭാസങ്ങളാണ്. കോശസംവേദനം ഒരു സംഭാഷണമായോ ,നെറ്റ് വർക്ക് ആയോ കരുതാം. മസ്തിഷ്കകോശത്തെ ഒരു വ്യക്തി, ഒരു സമൂഹത്തിലെ വ്യക്തികൾ, അവരുടെ ബന്ധങ്ങൾ,സംസ്കാരം എന്നിവയോട് താരതമ്യപ്പെടുത്തുക

(Ref: The quest for Identity. Susan Greenfield .Sceptre 2008)

| 1. മസ്തിഷ്കകോശം( ന്യൂറോൺ) | വ്യക്തി |
|---|---|
| മസ്തിഷ്കത്തിന്റെ യൂണിറ്റ് | സമൂഹത്തിന്റെ യൂണിറ്റ് |
| organelles ഉണ്ട് | organs ഉണ്ട് |
| Generic-പക്ഷേ വ്യക്തിത്വമുണ്ട് | Generic-പക്ഷേ വ്യക്തിത്വമുണ്ട് |
| Plasticity | Adaptability |
| പതുക്കെ ബന്ധങ്ങൾ(synaptic) സ്ഥാപിക്കുന്നു | പതുക്കെ ബന്ധങ്ങൾ(മറ്റുള്ളവരോട്)സ്ഥാപിക്കുന്നു |
| indirect contact via transmitter | Indirect contact via languages |

| 2. മസ്തിഷ്കം | സമൂഹം |
|---|---|
| Neurons | വ്യക്തി |
| synapses | ബന്ധങ്ങൾ |
| transmitters | ഭാഷ |
| Neuronal networks | tribes,schools,office etc |
| different brain regions | different cultures |
| entire brain | global society |

| 3. Synapses | ബന്ധങ്ങൾ |
|---|---|
| ഉപയോഗിക്കുംതോറും വർദ്ധിക്കും. | ഉപയോഗിക്കുംതോറും വർദ്ധിക്കും. |
| input കൂടിയാൽ ശക്തമാവും | input കൂടിയാൽ ശക്തമാവും |
| സദാ മാറ്റം | സദാ മാറ്റം |
| ചെറുപ്പത്തിൽ കൂടുതൽ മാറ്റം സാധിക്കും | ചെറുപ്പത്തിൽ കൂടുതൽ മാറ്റം സാധിക്കും |

| 4.മസ്തിഷ്കഭാഗം | സംസ്കാരം,ട്രൈബ്,സമൂഹം,ഓർഗനൈസേഷൻ |
|---|---|
| കോശം,സൈനാപ്സ്,നെറ്റ് വർക്ക് കൊണ്ട് നിർമ്മിതം. | വ്യക്തി,ബന്ധം,നെറ്റ് വർക്ക് നിർമ്മിതം. |
| quasipermanent .Modified by largescale event (stroke) | same.(floods,strikes) |
| അനേകമസ്തിഷ്കഭാഗം കൂടിയത് മസ്തിഷ്കം | അനേകം ട്രൈബുകൾ കൂടിയത് GLOBAL SOCIETY |

### എങ്ങനെ തനിമ ഉണ്ടായി

| മനസ്സിൽ | സമൂഹത്തിൽ |
| --- | --- |
| Specialisation of neurons | specialisation of individuals |
| Resistance to change in general functions | Resistance to change in general functions |
| supernumerary connections to disuse atrophy | Nonessential relations fade and redumdant |
| transition from omnipotence of external influence to interaction with environment | transition from omnipotence of external(market)forces to interaction with inner resources |
| balance of network-environment interaction constantly shifting | balance of internal,external forces constantly shifting |
| unique identity of brain evolves into a mind state | organisations evolves a unique identity |
| **Dysfunctions** | |
| Dopamine increase-schizophrenia | Too much time for discussions,meetings.No implementation |
| serotonin increase .Depression. | Organisations without enough communication |
| Neurodegeneration | key individuals leave(potential terminal scenario) |
| stroke .compensation by remaining neurones possible. | Downsized workforce. Still work possible. |

ഭാഷയും സാഹിത്യവും അനേകകർമ്മമണ്ഡലങ്ങളും കീഴടക്കിയ മസ്തിഷ്കം ആ തനിമ നഷ്ടപ്പെടുന്ന അവസ്ഥ വാർദ്ധക്യകാലത്ത് കാണുന്നു. നാലപ്പാട്ടെ സ്ത്രീപുരുഷന്മാരെല്ലാം പൊതുവെ മസ്തിഷ്കപ്രവർത്തനം വാർദ്ധക്യം വരെ നിലനിർത്തിയിട്ടുള്ളവരാണ്. ബാലാമണിയമ്മ ഒഴികെ. സമപ്രായക്കാരനായ സ്വാമി രങ്കനാഥാനന്ദന്റെ പ്രജ്ഞ ഉജ്വലിച്ചുനിൽക്കെ ,വലിയമ്മയുടെ പ്രജ്ഞ മങ്ങൂഴത്തിലേക്ക് താഴുന്നത് അല്പമൊരു ദുഃഖത്തോടെ ഞാൻ സ്മരിച്ചപ്പോൾ ,അന്ന് ഹൈദരബാദിൽ എംഫില്ലിന് പഠിക്കുന്ന എന്റെ മകൻ പറഞ്ഞു. വലിയമ്മക്ക് സംസാരജീവിതത്തിന്റെ സംഘർഷങ്ങളും ക്ഷോഭങ്ങളും ഉണ്ടായിട്ടുണ്ടാവാം.സ്വാമിജിക്ക് അതുണ്ടായിട്ടില്ല.അതാവാം കാരണം.

സംസാരിയും സന്യാസിയും തമ്മിലുള്ള വ്യത്യാസം മസ്തിഷ്കത്തിൽ പ്രതിഫലിക്കുന്നുണ്ടാവാം. സംസാരവും സന്യാസവും വ്യത്യാസമില്ലാതെ 1911-2002 വരെ ജീവിച്ച എന്റെ അമ്മയുടെ മസ്തിഷ്കപ്രവർത്തനത്തെ ഓർക്കുന്നു. ഹൈദരബാദിൽ എന്റെ മകന്റെ റിസർച്ച് ഗൈഡായിരുന്ന ഡോ.മോഹൻ രമണൻ ഗുരുവായൂരിൽ ദർശനത്തിനു വന്നപ്പോൾ, ഞങ്ങൾ അദ്ദേഹത്തെ അമ്മയുടെ അടുത്തേക്ക് കൂട്ടിക്കൊണ്ടുപോയി. അമ്മക്ക് ഇംഗ്ലീഷ് സംസാരിക്കാനറിയില്ല. രമണന് മലയാളവും അറിയില്ല. ഭാഷക്കതീതമായ സംവേദനമായിരുന്നു അവരുടേത്. തെക്കിനിയിൽ അമ്മയുടെ അടുത്ത് രമണൻ വന്നുനിന്ന് കൈകൂപ്പി. അമ്മ ഒരു നിമിഷം അദ്ദേഹത്തിന്റെ മുഖത്ത് നോക്കിയിട്ട് ജയ ഇപ്പോൾ എവിടെയാണ്,സുഖമല്ലേ എന്ന് ഒരു ചോദ്യം. രമണൻ അത്ഭുതത്തോടെ,Jaya ? Oh! That is my mother. How do you know her ?
അമ്മഃ-ഞാൻ കല്ക്കത്തയിൽനിന്ന് വരുമ്പോൾ രണ്ടുദിവസം ജയ എന്റെ മടിയിലാണ് ഇരുന്നത്. ആ കുടുംബത്തിന്റെ കൂടെയാണ് ഏട്ടൻ എന്നെ വണ്ടി കേറ്റിവിട്ടത്.
അമ്മയുടെ വിവാഹത്തിനു മുമ്പ്, ടീനേജുകാലത്ത്,മടിയിൽ രണ്ടുദിവസം ഇരുന്ന ഒരു കൈക്കുഞ്ഞിന്റെ മുഖം 60 വയസ്സു പിന്നിട്ട രമണനെന്ന വ്യക്തിയിൽ അമ്മ എങ്ങനെ കണ്ടെത്തി എന്നത് രമണനുമാത്രമല്ല, എനിക്കും അഭിലാഷിനും അത്ഭുതമായിരുന്നു.രമണൻ നിലത്ത് കിടന്ന് അമ്മയെ സാഷ്ടാംഗം നമസ്കരിച്ചു.അദ്ദേഹം പറഞ്ഞുഃ-My coming to Guruvayur had been just a Nimitham to meet you. അഭിലാഷിനോട് അദ്ദേഹം പറഞ്ഞത്ഃ-Abhi, Now I know from where your and your mother's intelligence has come!!
പത്മസിന്ധുവിന്റെ കോപ്പി സ്വാമി രങ്കനാഥാനന്ദന് കൊടുക്കാനായി ചെന്ന അഭിലാഷിന്റെ മുഖത്ത് നാല്പതു വർഷം മുമ്പ് താൻ ബോംബേയിൽ വെച്ചു കണ്ട നാലാപ്പാട്ടു നാരായണമേനോന്റെ മുഖച്ഛായ തിരിച്ചറിഞ്ഞ സ്വാമിജിയുടെ ഓർമ്മശക്തി ഞങ്ങൾ ഓർത്തു. മസ്തിഷ്കത്തിന്റെ തനിമകളിൽ ഇത്തരം ഓർമ്മകളുമുണ്ട് എന്ന് ആനുഷംഗികമായി പറഞ്ഞെന്ന് മാത്രം.

ഗ്രഹണശേഷി ,ഓർമ്മ ഇവ രണ്ടും ചേർന്നതാണ് ആ തനിമ. നാം എന്തു ഗ്രഹിക്കുന്നു ,എന്ത് ഓർക്കുന്നു, അത് എങ്ങനെ സംവദിക്കുന്നു ,എങ്ങനെ ജീവിച്ച് കാണിക്കുന്നു -ഇതാണ് നമ്മുടെ തനിമ. നമ്മുടെ ഓരോരോ മസ്തിഷ്ക ങ്ങളേയും തനിമയുള്ളതാക്കി നിർത്തുന്നത് ഈ കഴിവുകളാണ്. ഫോർമ്മലിൻ ജാറുകളിൽ കെട്ടി ഞാത്തി പ്രദർശന വസ്തുവാക്കി വെച്ച നിർജ്ജീവവസ്തുവിൽ ആ ശക്തികൾ - വൈദ്യുതകാന്തികമണ്ഡലങ്ങളുടെ ആ മധുനാഡികൾ- പ്രവർത്തിക്കുന്നില്ല. അതിനെ കീറിമുറിച്ച് കഷ്ണമാക്കി, നിറം ചേർത്ത് മൈക്രോസ്കോപ്പിലൂടെ ഘടന പഠിക്കുന്ന എന്റെ പ്രൊഫഷൻ(പത്തോളജി) സ്വഭാവേന അന്തർമുഖമായ എന്റെ പ്രജ്ഞയെ ,ബഹിർമുഖമായ രീതിയിലും കൂടി വസ്തുക്കളെ നോക്കിക്കാണാനും സമന്വയിക്കാനും സഹായിച്ചു. ഈ സമന്വയത്തിന്റെ മഹാദ്വൈതമാണ് എന്റെ മസ്തിഷ്കത്തിന്റെ തനിമ.
ശാസ്ത്രത്തിന്റെ പിൻബലത്തോടെ ,യുക്തിയുടെ പിൻബലത്തോടെ, വാസനകളെ അന്തർമുഖവും ബഹിർമുഖവുമാ യ രണ്ടു മാർഗ്ഗങ്ങളിലൂടെയും ,അപഗ്രഥിച്ചാൽ അവ എത്തിച്ചേരുന്നത് ഒരേ ബിന്ദുവിലാണ് എന്ന geodesic സ്വാനുഭവത്തിന്റെ trajectory യിൽത്തന്നെ നമുക്ക് സാക്ഷാത്കരിക്കാനാവും.

അദ്ധ്യയനവും അദ്ധ്യാപനവും ഒരു തുടർപ്രയാണമാണ്. പഠിപ്പിക്കുന്തോറും നമ്മൾ പഠിക്കുന്നുമുണ്ട്.
ഞാൻ,നീ,അവൾ എന്നതിൽനിന്ന്- നമ്മളിലേക്ക്
കർമ്മങ്ങളിൽനിന്ന് ലക്ഷ്യങ്ങളിലേക്ക്
ബാഹ്യക്രിയകളിൽനിന്ന് ആന്തരക്രിയകളിലേക്ക്
പാഠത്തിൽനിന്ന് work schemeലേക്ക്
ചെയ്തുതീർക്കലിൽനിന്ന് വളരെ systematically organised ആയ ഒരു പദ്ധതിയുടെ ലക്ഷ്യപ്രാപ്തിയിലേക്ക്
എങ്ങനെയെങ്കിലും അവസാനിപ്പിക്കലിൽനിന്ന് ഓരോ നിമിഷവും ആനന്ദപൂർവ്വം അനുഭവിക്കലിലേക്ക്.

നമ്മൾ എന്ന ഒരുമ,ലക്ഷ്യബോധം,ആന്തരികമായ ഒരു ഉദാത്തപ്രക്രിയ എന്നിവയോടെ ഒരു പ്രത്യേകപദ്ധതി ,അതിൽ ആനന്ദം അനുഭവിച്ചുകൊണ്ട് മാക്സിമം കൃതകൃത്യതയോടെ സമൂഹനന്മക്കായി ചെയ്തു തീർക്കുന്ന ഒരു യജ്ഞ മായി പരിണമിപ്പിക്കാനും അത്തരം മാതൃക സൃഷ്ടിച്ചുകൊടുക്കാനും ഈ പ്രയാണം ഗുരുവിനെയും ശിഷ്യനേയും സഹായിക്കുന്നു.
ഗുരുവിനെ നല്ല ഗുരു എന്ന് നമ്മൾ എങ്ങനെ തിരിച്ചറിയും. ആദ്യം അദ്ദേഹത്തിന്റെ വാക്കും പ്രവൃത്തിയും നിരീക്ഷിക്കുന്നു.പിന്നെ അവയെ മനനം ചെയ്യുന്നു. ചർച്ചചെയ്ത് അതിന്റെ സാമൂഹികമായ നേട്ടം ,അതിലെ ഉദ്ദേശശുദ്ധി അടക്കം നിർണ്ണയിക്കുന്നു. ഈ പരിശോധനയിൽ വിജയിച്ചാൽ നല്ല ഗുരുവാണ്.എങ്ങനെയാണ് ഒരു പാഠം(lesson)പഠിപ്പിക്കാൻ തയ്യാറെടുക്കേണ്ടത്. (lesson plan).
1.പാഠം കൊണ്ട് ഉദ്ദേശിക്കുന്ന ഫലം (targets) ആദ്യം നിർണ്ണയിക്കണം. 2. ആ ഫലം ചർച്ചകൊണ്ട് നിർവ്വചിച്ച് ലസൻപ്ലാനിൽ തെരഞ്ഞെടുത്തിരിക്കണം.3. അവയിൽ പാഠം കേന്ദ്രീകൃതമാകണം. 4. ഒരാഴ്ചയിൽ മൂന്നിലധികം ടാർജറ്റ് കുട്ടികൾക്ക് കൊടുക്കരുത്. 5 ആ ടാർജറ്റുകൾ specific ആവാനും അവ നേർത്തെ ചർച്ചചെയ്ത് തീരുമാനിച്ച് എങ്ങനെ പഠിപ്പിക്കണമെന്ന് എല്ലാ അദ്ധ്യാപകരുമായി സംവദിക്കാനും ലസൻപ്ലാൻ അതനുസരിച്ച് ക്രമീകരിക്കാനും ,സമയബന്ധിതമായി ചെയ്യാനും ,progress അളക്കാനും ശ്രദ്ധിക്കുന്നത് നന്ന്.

## ഗുരു

ലോകത്തിലെ ഏറ്റവും നല്ല പ്രൊഫഷൻ എന്താണെന്ന് ചോദിച്ചാൽ ഞാൻ പറയുക അദ്ധ്യാപനം എന്നാണ്. അദ്ധ്യ യനവും അദ്ധ്യാപനവുമില്ലാത്ത ജീവിതം എത്ര വിരസവും ശൂന്യവും നിരർത്ഥകവുമാണ്.ചിന്തിക്കാനും മനസ്സിലാ ക്കാനും മറ്റുള്ളവർക്ക് നമുക്കറിയാവുന്നത് പറഞ്ഞുകൊടുക്കാനും സാധിക്കുന്നത് എത്ര വലിയഭാഗ്യമാണ്. ഗുരു വിന്റെ തൊഴിൽ ഗ്ലാമർ ഉള്ളതല്ല.പത്രക്കാരാരും ക്യാമറയും തൂക്കി പിന്നാലെ വരില്ല. ആരാധകരുടെ പൂച്ചെണ്ടുക ളുണ്ടാവില്ല. പക്ഷേ,ഉത്തരവാദിത്തബോധവും, ബഹുമാന്യതയും സാമൂഹികമായ കാഴ്ചപ്പാടും ധാരാളം സ്നേഹമു ള്ള വിദ്യാർത്ഥികളേയും അത് നേടിത്തരും. അവരെല്ലാം വലിയ നിലയിലെത്തി എന്നു കേൾക്കുന്നതുതന്നെയാണ് ഗുരുവിന്റെ ഏറ്റവും വലിയ ആനന്ദം.നല്ല അദ്ധ്യേതാക്കൾക്കല്ലാതെ നല്ല അദ്ധ്യാപകരാവാൻ സാധിക്കില്ല. പഠിച്ചത് ഒരു കൂട്ടം കുട്ടികളുടെ മുമ്പിൽ വെറുതേ ഏറ്റുപറയുന്ന വിവരയന്ത്രം അല്ല നല്ല ഗുരു. ഒട്ടേറം പ്രതിഭ, നല്ല മാനുഷികമൂല്യങ്ങൾ,ധർമ്മബോധം, സ്നേഹം ഇവ കൈമുതലുള്ള വ്യക്തിക്കേ നല്ല ഗുരുവാകാനും കഴിയൂ.
ഡിക്ഷണറിയോ എൻസൈക്ലോപീഡിയയോ അല്ല നല്ല ഗുരു.
പഠിപ്പിക്കുന്ന വിഷയത്തെക്കുറിച്ച് ആഴവും പരപ്പുമുള്ള അറിവ്.
അത് സംവദിക്കാനുള്ള വാമൊഴിയും വരമൊഴിയും
ജിജ്ഞാസ ഉണർത്താനും സംശയം തീർക്കാനും കഴിവ്
മാനവികതയിലൂന്നിയ അദ്വൈതമനോഭാവം
സ്വാഭാവികമായ മനുഷ്യസ്നേഹം(പോപ്പുലാരിറ്റിക്ക് അഭിനയിക്കുന്നതല്ല)
ഒരിത്തിരി ക്രിയേറ്റിവിറ്റി,ആത്മവിശ്വാസവും കുട്ടികളിൽ അത് ജനിപ്പിക്കാനുള്ള കഴിവും
എജുക്കേഷണൽ സൈക്കോളജിയിൽ ലേശം അറിവ്
വ്യക്തിവൈശിഷ്ട്യം,ആഴ്ന്ന പരന്ന വായന,ലോകപരിചയം ഇവകൂടി ചേർന്നാൽ നല്ല ഗുരുവാകാനുള്ള തയ്യാറെടുപ്പായി.

അദ്ധ്യാപനം ഒരു സ്കൂളിലോ കോളേജിലോ ഒതുങ്ങുന്നതല്ല. പ്രപഞ്ചത്തെ മുഴുവനും ഉൾക്കൊള്ളുന്ന അദ്ധ്യാപനം ലോകത്തിന്റെ ഏതു കോണിലിരുന്നും സാധിക്കും.(ടിവിയും ഇന്റർനെറ്റും പുസ്തകങ്ങളുമെല്ലാം ഇതിലുണ്ട്.) നമ്മുടെ ഗുരു പലപ്പോഴും നമ്മൾതന്നെയാണ്. സ്വന്തം തെറ്റുകളിൽനിന്നും ,പ്രശ്നങ്ങളിൽനിന്നും നാം തന്നെ കാണുന്ന പരിഹാരങ്ങൾ നമ്മെ ഒന്നും പഠിപ്പിക്കുന്നില്ലെങ്കിൽ പിന്നെ ആർക്കാണ്,എന്തിനാണ് നമ്മെ പഠിപ്പിക്കാനാവുക.

## സംഗീതചികിത്സ

സംഗീതചികിത്സ ഒരു Team teaching എന്നതിനുപരി ഒരു working in collaboration കൂടിയാണ്. ഇതിന്ന് കൂടുതൽ പ്ലാനിങ്ങ് ആവശ്യമാണ്. പുതിയ discipline ആയതുകൊണ്ട്, faculty trainingൽ കൂടുതൽ ശ്രദ്ധവേണം.പ്രബുദ്ധരും താല്പര്യം കാണിക്കുന്നവരുമായ വ്യക്തികളെ ഫാക്കൽട്ടി മെംബേഴ്സ് ആയി ട്രെയിനിങ്ങ് കൊടുത്ത് വളർത്തിയെടുക്കണം. ഇതിനെല്ലാം കടമ്പകൾ ഏറെ കടന്നുചെല്ലണം. Integrated approach in healthcare കൊണ്ടുവരുന്നതിനായി രാഗചികിത്സയുടെ മാദ്ധ്യമം ഉപയോഗപ്പെടുത്താനുള്ള ശ്രമത്തിൽ നിന്ന് ഏറെ അനുഭവപാഠങ്ങൾ ഉൾക്കൊള്ളാനായിട്ടുണ്ട്.

ഒരു team collaboration ൽ medium and short term planningന്റെ focus താഴെ കാണുക.

| Focus | person A | person B (A can also act as B and B as A) |
|---|---|---|
| 1.create shortterm plan | draw plan objective from mediumterm plan & create a short term overview | plan individual lessons to the objective ,gather resources. |
| 2.Resources | create overview of short or medium term plan | list the necessary resources for a plan and allocate resources for a plan & allocate resouces creation tasks to A and B |
| 3. creating a medium term plan. | Draw learning objectives from a longterm plan .discuss with B.Divide short term plan between A & B. | Create half of the shortterm plan ,as allocated. Evaluate scheme before &after teaching. |
| 4.planning for good behaviour | plans&lessons to agreed objectives | evaluate lessonplan. look for,dangerzones,motivation& interest points. check levels &approapriateness.Modify plan for better behaviour. |
| 5. Teaching | teaches | observes with behaviour focus |
| 6.on-task behaviour | teaches | observe& record. on& off task behaviour |
| 7. Assessment for learning | marks work;sets work;takes an overview of a single student's work (project) | develop next lesson. discuss work with students. set up peer assessment criteria. sets a level or grade for single student's work (project). |

(Ref:-pp 57-58. How to be a briliant trainee teacher. Trevor Wright .Routledge 2008)

2010ലാണ് ഈ റഫറൻസ് ഞാൻ വായിക്കുന്നത്. ഇപ്പറഞ്ഞ കാര്യമെല്ലാം ഞാൻ തനിച്ചാണല്ലോ ചെയ്തുതീർത്തതെന്ന് ഓർത്തുപോയി. ആരും പഠിപ്പിച്ചിട്ടല്ല, താനേ പഠിച്ചതാണെന്നും . ഓരോ പടിയും കടന്നുപോന്ന വഴികളാണ്. ജീവിതം ഇതാണ്. നമുക്ക് ചെയ്യണമെന്ന് തോന്നിയ നല്ല കാര്യങ്ങൾ സമയം പാഴാക്കാതെ ചെയ്യുക. വെറുതെ സമയെ കളയാനായി പലരും കൂടെ കൂടും. അവരെ തിരിച്ചറിയാനാവാത്തത് നമ്മെ പരാജയത്തിലേക്ക് നയിക്കും. ലക്ഷ്യബോധമുള്ളവരാണ് കൂടെ കൂടിയതെങ്കിൽ വിജയം സുനിശ്ചിതം.
ഏതു പ്രൊഫഷനും അതിന്റേതായ പ്രത്യേകം അറിവുകളുണ്ട്. പ്രത്യേകിച്ചും പ്രൊഫഷൻ ആരോഗ്യരംഗവുമായി ബന്ധപ്പെട്ടതാണെങ്കിൽ. ചികിത്സ ഉത്തരവാദിത്തമുള്ള ഒന്നാണ്. സംഗീതചികിത്സ വെറും സംഗീതമല്ല, പാട്ടുകേട്ടിരിക്കലുമല്ല.അതൊരു collaboration ആണ്.അതിൽ അനേകം ഉപവിഭാഗങ്ങളുണ്ട്. സംഗീതത്തിലാണെങ്കിൽ ക്ലാസിക്കൽ (ദക്ഷിണേന്ത്യൻ,ഹിന്ദുസ്ഥാനി)ലളിതസംഗീതം,ഫോക്ക് ഇങ്ങനെ പലതും. വൈദ്യത്തിലാണെങ്കിൽ ആധുനികവൈദ്യം, ആയുർവ്വേദം,യോഗം,സിദ്ധവൈദ്യം ഇങ്ങനെ.അദ്ധ്യാപനത്തിൽ പ്രൈമറി,സെക്കന്ററി തലം,കോളേജ് ,യൂണിവേഴ്സിറ്റി തലം. എല്ലാ ശാഖകളേയും അവയുടെ ശാഖോപശാഖകളേയും Integrate ചെയ്യുന്ന സംഗീതചികിത്സയുടെ long term planning ഒരു ജീവിതകാലത്തെ തപസ്യയാണ്. അതിൽനിന്ന് ചെറിയ ചെറിയ പ്രൊജക്ടുകളാണ് അതാതു രംഗത്ത് അഭിരുചിയുള്ളവർക്കായി കൊടുക്കുന്നത്. ആ കൊച്ചുപ്രൊജക്ട് മാത്രമാണ് സംഗീതചികിത്സ എന്നോ എന്റെ ആകെ ദർശനമെന്നോ വിചാരിക്കുന്നത് ശരിയല്ല.
Learning objectives പോലെ,intended learning outcome കൂടി പ്രധാനമാണ്. ഇതനുസരിച്ചാണ് assessment objectives. നന്നായി പാടുന്ന കുട്ടിയോ, നന്നായി സംഗീതത്തിന്റെ തിയറി അറിയുന്ന കുട്ടിയോ നല്ല സംഗീതചികിത്സകനാവണമെന്നില്ല. നല്ല ഒരു ഡോക്ടർ നല്ല സംഗീതചികിത്സകനാവണമെന്നില്ല. നല്ല ഫിസിക്സ് അദ്ധ്യാപകൻ നല്ല സംഗീതചികിത്സകനാവണമെന്നില്ല.ഫിസിക്കൽ തിയറി ഓഫ് അകൌസ്റ്റിക്സ് അറിയാമെങ്കിലും. ഈ വിഷയങ്ങളെ ല്ലാം അറിയുന്നത് സംഗീതചികിത്സകന് ആവശ്യമാണ്. സമുദ്രം പോലെ സംഗീതം. സമുദ്രം പോലെ വൈദ്യശാസ്ത്രം. ഇവയെ തമ്മിലിണക്കുന്നു സംഗീതചികിത്സ. രണ്ടുസമുദ്രം ചേർന്നത് ഒരു സമുദ്രത്തേക്കാളും ആഴവും പരപ്പും കൂടും.

ഏതെങ്കിലും ഒരു ആസ്പത്രിയിൽ അവിടത്തെ ഡോക്ടറുമായി സഹകരിച്ച് ,രോഗികളുമായി ഇടപഴകി,ഒരു പ്രോജക്ട് വിജയകരമായി പൂർത്തിയാക്കാതെ സംഗീതചികിത്സയിലെ ലസൻ പ്ലാൻ പൂർണ്ണമാവുകയില്ല. അതു ചെയ്യാത്ത ഒരാളെ സംഗീതചികിത്സകനായി അംഗീകരിക്കാനുമാവില്ല. അതായത്,intended learning outcome സമൂഹത്തിന് നന്മയും ,ആരോഗ്യസംരക്ഷണവും ,വ്യക്തിപരമായ വികസനത്തിലൂടെ സംഗീതവിദ്യാർത്ഥികൾക്ക് സ്വയംതൊഴിൽ കണ്ടെത്താനുള്ള പരിശീലനവും, രാഷ്ട്രത്തിന് അപ്രകാരം തൊഴിലവസരം സൃഷ്ടിക്കാനുള്ള അവസരവും കൊടുക്കുന്നതാണ്. സംഗീതചികിത്സയിലെ ബിരുദം സംഗീതത്തിലെ ബിരുദം പോലല്ല. ഈ ലക്ഷ്യം സാധിച്ചെടുക്കാൻ, we have to go beyond pragmatism എന്ന പാഠം ഉൾക്കൊള്ളാത്തവരുടെ കൈവശം സംഗീതചികിത്സ സുരക്ഷിതമല്ല.എങ്ങനെയാണ് സ്വാർത്ഥമതികളായി സ്വയം സംഗീതചികിത്സകരെന്ന് പറഞ്ഞുനടക്കുന്നവരെ തിരിച്ചറിയുക.

1. സ്വന്തമായി ഒരു ചെറിയ പ്രൊജക്ട് ഒരു നിശ്ചിതസമയത്തിനകം സ്വയം പ്ലാൻ ചെയ്ത് ,കാണിക്കാനവർക്ക് സാധിക്കില്ല.

2.ഒരു informed discussionൽ പങ്കെടുത്ത് ഫലപ്രദമായി ഒരു suggestion തരാനും സാധിക്കില്ല

3. മറ്റൊരാളുടെ അനുഭവത്തിൽനിന്ന് ഉരുത്തിരിഞ്ഞ പ്ലാനുകളും നിർദ്ദേശങ്ങളും ഉപദേശങ്ങളും ഒന്നുകിൽ ഉപേക്ഷിക്കും,അല്ലെങ്കിൽ സംശയിക്കും, നടപ്പാക്കുന്നതിൽ എതിർപ്പ് പ്രകടിപ്പിക്കയും ചെയ്യും. സ്വന്തമായി ഒന്ന് ഉണ്ടാകയുമില്ല.

4. തങ്ങളുടെ സംഭാവന പൂജ്യമാണെങ്കിലും ധാരാളം ഉണ്ടെന്ന് വരുത്തിത്തീർക്കാനും പോപ്പുലറാവാനും ഒരുപാട് സമയം ചെലവാക്കും, അതേ സമയം ചെറിയ ഒരു പ്രൊജക്ട് പ്ലാൻ ചെയ്യാൻ സമയമില്ല എന്നും പറയും.

5. പാഠവിഷയം,സിലബസ്,കറിക്കുലം, അതിനുവേണ്ട പഠനസാമഗ്രികൾ,പുസ്തകശേഖരം ഇവയെക്കുറിച്ചൊന്നും ഒരറിവുമില്ലാതെയും, എല്ലാ പദവികളുടേയും ഉന്നതസ്ഥാനത്ത് കയറിയിരിക്കും. അങ്ങനെ ഈ ശാസ്ത്രത്തിന് ദോഷം വരുത്തും.ആസ്പത്രിയിലെ രോഗിക്കാണ് ഇതിന്റെ ഫലമെന്നുള്ള പ്രാഥമികതത്വം വിസ്മരിക്കും.

പഠനം ഓരോ വ്യക്തിയുടേയും താല്പര്യവും കഴിവുമനുസരിച്ചാകയാൽ തികച്ചും വ്യക്തിപരമായ ഒന്നാണ്. അതിനെ സമൂഹനന്മക്കായി പ്രയോജനപ്പെടുത്തുക, അദ്ധ്യയനാദ്ധ്യാപനസംബന്ധിയായ വിഷയങ്ങളെ മനനം ചെയ്യുക (reflective analytical thinking) അവയെ പ്രഭാഷണങ്ങളിലൂടെയും എഴുത്തിലൂടെയും സംവദിക്കുക ഇവയൊന്നും വ്യക്തിപരമായ കാര്യങ്ങളിലൊതുങ്ങിനിൽക്കുന്ന കാര്യങ്ങളല്ല. സംഗീതചികിത്സയെക്കുറിച്ച് എഴുതുകയും പറയുകയും പഠിപ്പിക്കുകയും ചെയ്യുന്ന ഒരാളുടെ കൂട്ടുത്തരവാദിത്തം എങ്ങനെയുള്ളതാണെന്നും അതിനുള്ള തയ്യാറെടുപ്പ് എങ്ങനെ വേണമെന്നുമാണ് ഫാക്കൽട്ടി ട്രെയിനിങ്ങിൽ ആദ്യമായി കൊടുക്കേണ്ട സന്ദേശം.

മനനം ചെയ്ത് അനുഭവങ്ങളെ അവയുടെ വെളിച്ചത്തിൽ എഴുതുന്നതിന്റെ പേരാണ് reflective writing. അതിന്ന്മൂന്നു തലങ്ങളുണ്ട്. 1. എന്തുണ്ടായി എന്ന് എഴുതിവെക്കുക (ഡയറി) 2. ഡയറിയും ഉണ്ടായ സംഭവങ്ങളുടെ കാരണവും എഴുതുക. സംഭവങ്ങളുടെ കാര്യകാരണബന്ധം അന്വേഷിച്ചെഴുതുക. ഇത് സംഭവം നടന്ന ഉടനെ സാധിച്ചെന്ന് വരില്ല. വർഷങ്ങൾക്ക് ശേഷമാകാം കാര്യകാരണബന്ധം മനസ്സിലാവുക. (Diary + analytical commentary of it describing the cause of events.Cause and effect) 3. Diary+ Analytical commentary + The use of our extrareading and theories)ഇതിന് വളരെയേറെ കാലം കാത്തിരിക്കേണ്ടിവരും. ഒരു സംഭവത്തെ സൈദ്ധാന്തികമായി വിശദീകരിക്കാനുള്ള തെളിവ് വളരെ കാലം കഴിഞ്ഞാവാം ലഭിക്കുന്നത്. ഇതിനെ പരാനുഭവം എന്നോ റെഫറൻസ് എന്നോ വിളിക്കാം. 1, 2 തലങ്ങളിലെ സ്വാനുഭവത്തെ ഇതുവെച്ച് നമുക്ക് Substantiate ചെയ്യാനാവും. ഈ 3 തലത്തിലും മനനനിരീക്ഷണങ്ങൾക്ക് ശേഷമാണ് സംഗീതചികിത്സാറിസർച്ച് മറ്റുള്ളവരെ പഠിപ്പിക്കാനാരംഭിച്ചത്. അതിനാൽ വൈകിയെങ്കിലും ഏറെ കൃതകൃത്യത തന്ന ഒരനുഭവമായിരുന്നു അത്.

നമ്മൾ പ്ലാൻ ചെയ്യാതെ സംഭവിച്ച പലതും പ്രപഞ്ചത്തിന്റെ വിശാലമായ ക്യാൻവാസിൽ ഒരു ശക്തി നമുക്കായി നേരത്തേ പ്ലാൻ ചെയ്തതായിരുന്നു എന്ന് നാം മനസ്സിലാക്കുന്ന ചില മുഹൂർത്തങ്ങളുണ്ട്. പ്രപഞ്ചഗുരുവായ ഗുരുവായൂരപ്പന്റെ പാദത്തിലെ ഒരു രേണുമാത്രമാണ് നമ്മുടെ സർവ്വ സിദ്ധിയും ജ്ഞാനവും പ്ലാനും പ്രതിഭയുമെല്ലാം . അത് നമുക്ക് വിനയവും വിദ്യയും ഒന്നിച്ച് ലഭിക്കുന്ന മുഹൂർത്തമാണ്.

